# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ശ്രീ

# വിദ്യാധിരാജ സ്മരണാഞ്ജലി

സമ്പാദകൻ-കെ. ആർ. സി. പിള്ള




പ്രസിദ്ധീകരണം

ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്
പെരുമൺ, കൊല്ലം 691601

ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്

ഗ്രന്ഥാവലി നമ്പർ 18

# ശ്രീ വിദ്യാധിരാജ സ്മരണാഞ്ജലി

**സമ്പാദകൻ**

കെ. ആർ. സി. പിള്ള




പ്രസിദ്ധീകരണം

**ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്**
**പെരുമൺ, കൊല്ലം—691601.**

SRI VIDYADHI RAJA PUBLICATIONS
GRANDHAVALI NO 18

# Sri Vidyadhi Raja Smarananjali

(Malayalam)

Poetry

Compiled by —
K. R. C. Pillai

First Published in December 1991

Copies 1000

Price Rs 20—00

Published by
Sri Vidyadhi Raja Publications
Geethanjali, Perumon, Quilon-691 601.



Printed at
Litha Printers, Perumon, Quilon 691601.

# പ്രസാധകക്കുറിപ്പ്

ശ്രീവിദ്യാധിരാജാ പബ്ലിക്കേഷന്റെ ഗ്രന്ഥാവലിയിൽ 18–ാമത്തെ ഗ്രന്ഥമാണ് ശ്രീ വിദ്യാധിരാജ സ്മരണാഞ്ജലി. പരമഭട്ടാര വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രവും, സ്വാമികൾ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ ഉൾപ്പെടെ മുപ്പതോളം ഉത്തമ ഗ്രന്ഥങ്ങൾ ഇതിനകം പ്രസിദ്ധീകരിക്കാനുള്ള ഭാഗ്യം ഞങ്ങൾക്ക് ലഭിച്ചിട്ടുണ്ട്. ഏതാനും ഗ്രന്ഥങ്ങൾ അച്ചടിയിലുണ്ട്. ആത്മബോധം കുറഞ്ഞു വരികയും. ഭോഗവാസനകൾ വർദ്ധിച്ചു വരികയും ചെയ്തു കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ലാഭനഷ്ടങ്ങൾ പരിഗണിക്കാതെതന്നെ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ മാത്രം പ്രസിദ്ധീകരിച്ചു കൊണ്ടിരിക്കുന്ന ഈ പബ്ലിക്കേഷന് സുകൃതികൾ നല്കിക്കൊണ്ടിരിക്കുന്ന പ്രോത്സാഹനം സ്വാഗതാർഹം തന്നെ.

സയൻസും സാങ്കേതികവിദ്യയും എത്ര വളർന്നാലും പ്രകൃതിശക്തികളെ മനുഷ്യന്റെ ചൊല്പടിക്കു കൊണ്ടുവരാൻ എത്രമാത്രം കഴിഞ്ഞാലും, മനുഷ്യസഹജങ്ങളായ ദുർവ്വാസനകളിൽനിന്നും മനുഷ്യനെ വിമുക്തനാക്കാതെ അവന് ശാന്തിയും സമാധാനവും കൈവരിക്കാൻ സാധിക്കുകയില്ല

ഈ വസ്തുത മനസ്സിലാക്കാതെ ഭൗതികസമ്പത്തിന്റെ വളർച്ചയ്ക്കുവേണ്ടിമാത്രമുള്ള പദ്ധതികളാണ് നമ്മുടെ സാമൂഹ്യ രാഷ്ട്രീയ പ്രവർത്തകർ ആവിഷ്കരിച്ചുകൊണ്ടിരിക്കുന്നത്. കായികാഭ്യാസത്തിനും, സിനിമാവ്യവസായത്തിനും, വിനോദസഞ്ചാരത്തിനും, മദ്യത്തിന്റെ പ്രചാരത്തിനും, ഗവണ്മെന്റ് കൊടുക്കുന്ന പ്രാധാന്യം മാനവ സംസ്കാരത്തിനും, ആദ്ധ്യാത്മിക വിജ്ഞാനത്തിനും

നൽകുന്നില്ലെന്നുള്ളതു് ഖേദകരമാണു്. ആദ്ധ്യാത്മികമൂല്യങ്ങൾക്കു് വിദ്യാഭ്യാസത്തിൽ അർഹമായസ്ഥാനം നല്കാതിരിക്കുന്നതിന്റെ ദൂഷിതഫലങ്ങളാണു് ഇന്നു് സമൂഹത്തിൽവർദ്ധിച്ചുകാണുന്ന കൊള്ളകളും പൈശാചിക പ്രവർത്തികളും ഈ ദുഷ്കൃത്യങ്ങളിൽ നിന്നും മനുഷ്യനെ പിന്തിരിപ്പിക്കാൻ ആദ്ധ്യാത്മിക സംസ്കാരത്തിനുമാത്രമേ കഴിയൂ.

മനുഷ്യമനസ്സിൽ പ്രകൃത്യായുള്ള ആസുരിവാസനകളെ നശിപ്പിക്കുകയെന്ന പ്രക്രിയ ആത്മബോധത്തിൽ കൂടിയേ നടപ്പാക്കാൻ കഴിയുകയുള്ളൂ. നമ്മുടെ മതത്തിന്റെ അടിസ്ഥാന ഗ്രന്ഥങ്ങളെല്ലാം ഈ വസ്തുത വിശദീകരിക്കുന്നവയത്രേ. തമോവാസനകളെ രജോവാസനകളെക്കൊണ്ടും, അവയെ സാത്വിക വാസനകളെക്കൊണ്ടും നശിപ്പിച്ച് സത്വഗുണസമ്പന്നമായ ഒരു മാനസികാവസ്ഥയെ പരിപുഷ്ടിപ്പെടുത്തിയെടുത്തെങ്കിൽ മാത്രമേ മനുഷ്യസമൂഹത്തിൽ ഇന്നു നടമാടുന്ന ശത്രുതാമനോഭാവവും ദുഷ്പ്രവണതകളും ഉച്ചനീചത്വബോധവും പലവിധ പൈശാചികത്വവും നീങ്ങി സ്നേഹവും, സാഹോദര്യവും ത്യാഗമനോഭാവവും വളരുന്ന ആദർശപൂർണ്ണമായൊരു സമൂഹം സംജാതമാകുകയുള്ളൂ. മഹാത്മാക്കളായ ഋഷിവര്യന്മാർ നമ്മെ പഠിപ്പിച്ചിട്ടുള്ളതും ഇതുതന്നെയാണ: എത്ര ഉപദേശങ്ങൾ എത്രകാലം കേട്ടാലും നാം അതു് ഉൾക്കൊള്ളുന്നില്ലെന്നതാണു് കഷ്ടം! കാരണം മനുഷ്യമനസ്സ് വിഷയവാസനകളിൽ മാത്രം എപ്പോഴും മുഴുകിയിരിക്കുന്നുവെന്നതാണു്.

പരമഭട്ടാര വിദ്യാധിരാജ ശ്രീ ചട്ടമ്പി സ്വാമിതിരുവടികൾ സ്വജീവിതം കൊണ്ടു് കേരളീയരെ പഠിപ്പിച്ചതു് അദ്വൈതത്തിന്റെ ശാസ്ത്രസിദ്ധാന്തം മാത്രമല്ല, സമസ്ത ജീവജാലങ്ങളെയും സ്വന്തം ആത്മാവിനെപ്പോലെ സ്നേഹിക്കണമെന്നും കൂടിയാണു്. പരസ്പരം ശത്രുക്കളായി പോരാടിവന്ന ജീവികൾ പോലും സ്വാമികളുടെ മുന്നിൽ ചങ്ങാതിമാരായികഴിഞ്ഞിരുന്നു. സമസ്തജീവജാലങ്ങളിലും അടങ്ങിയിരിക്കുന്ന ആത്മാവു് ഒന്നുതന്നെയെന്ന ഉപനിഷത് തത്വം സ്വജീവിതത്തിൽക്കൂടി ലോകരെസ്വാമിതിരുവടികൾ പഠിപ്പിക്കുകയുണ്ടായി. ആ മഹാത്മാവു് സമാധി

യടഞ്ഞിട്ട് ഇന്നു് 68 വർഷം കഴിഞ്ഞിരിക്കുന്ന ഈ അവസരത്തിൽ ഭട്ടാരവിജയം, സ്വാമികളുടെ ഷഷ്ടിപൂർത്തിയാശംസകൾ മഹാസമാധി സംബന്ധമായി അന്നത്തെ കവികൾ എഴുതിയിട്ടുള്ള ശ്ലോകങ്ങൾ ഇന്നുജീവിച്ചിരിക്കുന്ന സ്വാമിഭക്തന്മാരായ മററു ചില കവികൾ എഴുതിയിട്ടുള്ള കവിതകൾ എന്നിവയെല്ലാം ചേർത്തു് ശ്രീ വിദ്യാധിരാജസ്മരണാഞ്ജലി എന്നപേരിൽ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുകയാണ്.

വിവിധതുറകളിലുള്ള പണ്ഡിതന്മാരും, കവികളും മററു് മഹദ്‌വ്യക്തികളും എഴുതിയിട്ടുള്ള സുന്ദരവും, പ്രൗഢോജ്ജ്വലവുമായ കവിതകൾ ഈ സ്മരണാഞ്ജലിയിൽ ചേർത്തിട്ടുണ്ട്. സംസ്കൃത കവിതകൾക്കു് സാമാന്യമായ അർത്ഥവും ചേർത്തിട്ടുള്ളതു് സംസ്കൃതാനഭിജ്ഞന്മാർക്കു പ്രയോജനകരമായിരിക്കുമല്ലോ. അവയിൽ ഭട്ടാരവിജയം ദ്രുതകവിതാ മത്സരത്തിൽ 2–ാംസമ്മാനം നേടിയ കവിതയാണ് പണ്ഡിതനും കവിയുമായ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടെ ഭട്ടാരശതകംപോലെ വായനക്കാർക്കു അത്ര സുപരിചിതമല്ലെങ്കിലും, വിദ്വാനും സഹൃദയനുമായ വാഴപ്പള്ളി ഉത്തു് കൊച്ചുരാമൻപിള്ളയവർകൾ രചിച്ച ഈ ഭട്ടാരശതകം കാവ്യഗുണത്തിൽ ഉന്നത നിലവാരം പുലർത്തുന്നതുതന്നെയാണ് ഷഷ്ടി പൂർത്ത്യാശംസകളും സമാധി പദ്യങ്ങളും മലയാളത്തിലും സംസ്കൃതത്തിലും പ്രത്യേകമായി വിഭജിച്ചു ചേർത്തിട്ടുണ്ട്. തമിഴ് പണ്ഡിതനും കവിയുമായ ശ്രീ T. ലക്ഷ്മണൻപിള്ള വളരെ ഹ്രസ്വമായ ഒരു തമിഴ്കവിതയിൽ സ്വാമിതിരുവടികളുടെ മഹത്വം മുഴുവൻ അടക്കിയിരിക്കുന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. ആ കവിതയുടെ മലയാള ഗദ്യപരിഭാഷയും ഇതിൽ ചേർത്തിട്ടുള്ളതു് തമിഴ് വശമില്ലാത്തവർക്കു് ആ കവിതയുടെ സൗന്ദര്യവും, സ്വാമി തിരുവടികളെപ്പററിയുള്ള കവിയുടെ കാഴ്ചപ്പാട്ടാ മനസ്സിലാക്കാൻ സഹായകമാകുന്നതാണ്.

ഇന്നു് ജീവിച്ചിരിക്കുന്ന പല മഹത്‌വ്യക്തികളും സ്വാമികളുടെ മഹത്വം എന്തെന്നു് അറിഞ്ഞു് സ്വാമികളെപ്പററി ഭക്തിനിർഭരവും പ്രൗഢോജ്ജ്വലവുമായ കവിത

കൾ എഴുതിയിട്ടുള്ളവരാണ്. അവരിൽ കവിരത്നം അമ്പലപ്പുഴ ഗണപതിശർമ്മ, പ്രൊഫ: ജഗതി വേലായുധൻ നായർ, പ്രൊഫ: കെ. വി ദേവ്, ശ്രീ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ് കടവൂർ വേലുനായർ തുടങ്ങിയ മഹാന്മാർ ഞങ്ങളുടെ ഹൃദയം നിറഞ്ഞ കൃതജ്ഞത അർഹിക്കുന്നു

സ്വാമിതിരുവടികളെപ്പറ്റി എഴുതിയിട്ടുള്ള എല്ലാ കവിതകളും ഈ ഗ്രന്ഥത്തിൽ ചേർക്കുവാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. ഇതിൽചേർത്തിട്ടുള്ള കവിതകളിൽ ഭൂരിഭാഗവും 1089 ചിങ്ങം 4-ാം തീയതി കൊല്ലത്തുനിന്നു "ശ്രീ **വിദ്യാധിരാജ പരമഭട്ടാര ശ്രീ കുഞ്ഞൻ ചട്ടമ്പിസ്വാമി പാദഷഷ്ടിപൂർത്തി പ്രശസ്തി**" എന്ന പേരിലും 1099ൽ കൊല്ലത്തുനിന്നും "ബ്രഹ്മശ്രീ **വിദ്യാധിരാജ തീർത്ഥപാദ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹാസമാധി സംബന്ധിച്ച പദ്യങ്ങൾ**" എന്ന പേരിലും പ്രസിദ്ധീകരിച്ചിട്ടുള്ളവയിൽ ഉൾപ്പെട്ടിട്ടുള്ളവയാണ്. ഈ കവിതകളെല്ലാം വായിക്കുന്ന ഒരാൾക്ക് സ്വാമിതിരുവടികളുടെ മഹത്വം എന്തെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. സ്വാമികളുടെ നിസ്സീമമായ വിവിധശാസ്ത്ര വിജ്ഞാനം മേധാശക്തി, യോഗനിഷ്ഠ, സിദ്ധികൾ ജീവകാരുണ്യം തത്വദർശനം തുടങ്ങിയ വശങ്ങളെപ്പറ്റി മനസ്സിലാക്കാൻ ഈ കവിതകൾ ഉപകരിക്കുന്നവയാണ് സ്വാമി തിരുവടികളുടെ ജീവചരിത്രം പോലെ തന്നെ അടുത്ത തലമുറയ്ക്ക് പ്രയോജനപ്പെടുന്നതാണ് ഈ സ്മരണാഞ്ജലിയും എന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല.

ഈ ഗ്രന്ഥത്തിലെ എല്ലാ കവിതകളും വളരെ പ്രാധാന്യമർഹിക്കുന്നവയാണ്. ഈ പ്രസാധകക്കുറിപ്പിൽ അവയെപ്പറ്റി മുഴുവൻ പരാമർശിക്കുക സാദ്ധ്യമല്ലല്ലോ. സ്വാമി തിരുവടികളുടെ മഹത്വം പൂർണ്ണമായി ഉൾക്കൊള്ളുന്ന പല കവിതകളും ഇതിലുൾപ്പെടുന്നു. അതിൽ പ്രധാനമായ ഒന്നാണ് സ്വാമിതിരുവടികളുടെ പ്രഥമ ശിഷ്യനും യതിവര്യനും യോഗിയുമായ ശ്രീ നാരായണഗുരു സ്വാമികൾ, സ്വാമിതിരുവടികളുടെ സമാധി വാർത്താശ്രവണ വേളയിൽ സംസ്കൃത പണ്ഡിതനും കവിയും

ശ്രവണ വേളയിൽ എഴുതിയ "സർവ്വജ്ഞഃ ഋഷിരുൽ ക്രാന്തഃ" എന്ന ശ്ലോകമാണ്. സംസ്കൃതവിഭാഗത്തിൽ ഒന്നാമതായി ചേർത്തിട്ടുള്ളതും അതുതന്നെ. ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ ആ ശ്ലോകങ്ങൾക്ക് എഴുതിയിട്ടുള്ള വിശദമായ വ്യാഖ്യാനവും ഇതിൽ ചേർത്തിരിക്കുന്നു. യോഗിയും, വേദാന്തശാസ്ത്രപാരംഗതനുമായിരുന്ന കവിഭീമൻ M. K. നാരായണപിള്ള വൈദ്യൻ സ്വാമികളുടെ ന്റെ വരസ്സുധാരമുള്ള ജീവചരിത്രം സംസ്കൃതത്തിൽ "ബാലാനന്ദ സ്വാമി ചരണഭരന്നമ്" എന്ന പേരിൽ സ്വാമികൾ ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രസിദ്ധീകരിക്കുകയുണ്ടായി. പണ്ഡിതലോകത്തിന്റെ മുക്തകണ്ഠമായ പ്രശംസയ്ക്ക് അർഹമായിട്ടുണ്ട് ആ കാവ്യം. അദ്ദേഹം രചിച്ചിട്ടുള്ള സംസ്കൃതകവിതയും മലയാള കവിതയും ശ്രീ ഈ സ്മരണാഞ്ജലിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ആ രണ്ടു കവിതകളും സ്വാമികളുടെ മഹത്വവും ദർശനവും എന്താണ് വിളിച്ചുപറയുന്നവയാണ്. ഉദാഹരണത്തിന് ഓരോ ശ്ലോകം ഇവിടെ ഉദ്ധരിക്കാം:—

മലയാളം:—

"വേദാന്തക്കടലിൽക്കടന്നു കളിയാ-
ടി സ്വാത്മബോധാമൃതാ-
സ്വാദനാൽ കരണ പ്രസാദമകമേ
കൈക്കൊണ്ടുകൊണ്ടങ്ങനെ
ആശാന്താശയരാം യതിപ്രവരരിൽ-
ശോഭിച്ചു മോദം പെടും
നാദാന്തഃ സ്ഥിതി കണ്ടറിഞ്ഞ ഭഗവത്-
പാദർക്കു കൂപ്പുന്നു ഞാൻ"

സംസ്കൃതം :-

"ആദർശാന്തഃ പ്രതീതപ്രതികൃതി സദൃശം
വിശ്വമാത്മന്യജസ്രം
പശ്യന്തഃ പാവയന്തഃ പദകമലരജോ-
രാജിഭിർഭൂതധാത്രീം

ആത്മാരാമാജയന്തിപ്രബലസകല വി-
ദ്യാ വിലാസൈക ശാലാ-
ബാലാഹാരാധ്യപാദ പ്രവര പരമഭ-
ട്ടാരക സ്വാമി പാദാഃ"

(സാരം:—കണ്ണാടിയിൽ പ്രതിബിംബം എന്നപോലെ എല്ലായ്പ്പോഴും തന്നുള്ളിൽ പ്രപഞ്ചത്തെ ദർശിച്ചുകൊണ്ട് ആത്മാരാമനായി, സ്വപാദരേണുക്കളാൽ ഭൂമിയെ പരിശുദ്ധമാക്കിക്കൊണ്ട് സകലകലാവിദ്യാകോവിദനും ആരാധ്യപാദ (ഗുരുപാദ) മുഖ്യനുമായ പരമഭട്ടാര കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികൾ വിജയിക്കുന്നു.)

തർക്കശാസ്ത്രപണ്ഡിതനും, വേദാന്തനിഷ്ണാതനും കവിയും സാഹിത്യാചാര്യനുമായിരുന്ന ശ്രീ. പന്നിശ്ശേരിയുടെ മലയാളത്തിലും സംസ്കൃതത്തിലുമുള്ള കവിതകളിൽ നിന്നും സ്വാമിതിരുവടികളുടെ പ്രശസ്തിയും മഹത്വവും എന്തായിരുന്നുവെന്ന് ആധുനിക തലമുറയ്ക്ക് മനസ്സിലാക്കാൻ കഴിയുന്നതാണ്. അദ്ദേഹത്തിന്റെ രണ്ടുശ്ലോകങ്ങൾ ഇവിടെ ചേർക്കുന്നു.

മലയാളം:—

"പിട്ടേറിടും ബീജ വിരട്ടായ മായയിലക-
പ്പെട്ടു ഹാ! പലവിധം
നട്ടം തിരിഞ്ഞുഴറുമന്നാഗരെപ്പരമഭ-
ട്ടാര ദേശികവരൻ
'പ്രാചീന പൂർവ്വമലയാളാഖ്യ 'തത്വമസി' ത-
ത്വോപദേശമതിനാൽ
നീചോഹമെന്ന മതിപോക്കിസ്സ്വരൂപമതിലാ-
ക്കിജ്ജയിപ്പു സുകൃതി."

സംസ്കൃതം:—

"ശ്രീ നീലഗ്രീവ നാരായണഗുരു വരസം-
ഭൂതി ഹേതും പ്രഭൂത-
പ്രേമജ്ഞാനൈക ധാമശ്രുതിശതബഹുഭാ-
ഷ്യാദിനോമ്മീചിതാഭം

നിർവ്വാണൈകാന്ത നിഷ്ഠാനിരതനിയമിനീ-
രാജിതം നിത്യശുദ്ധം
തോഷ്ടുമേ ബാലഭട്ടാരക പരസുഖസ-
ച്ചേസ്തു സർവ്വാർത്ഥ സിദ്ധ്യൈ"

(സാരം: — ശ്രീനീലകണ്ഠതീർത്ഥപാദർക്കും ശ്രീ നാരായണഗുരുവിനും സംസാരബന്ധമുക്തിക്കു കാരണഭൂതനും, പരമപ്രേമത്തിനും ജ്ഞാനത്തിനും ഒന്നുപോലെ ആവാസസ്ഥാനവും വേദവേദാന്തതത്വങ്ങൾക്ക് വിവിധ ഭാഷ്യങ്ങളാൽ മിഴിവുണ്ടാക്കിയ മഹാത്മാവും ജന്മമുക്തിയിൽ മാത്രം ശ്രദ്ധിച്ച് നിഷ്ഠയോടെ കഴിയുന്ന സന്യാസിവര്യന്മാരാൽ പൂജ്യനും നിത്യശുദ്ധനും പരമാനന്ദ സദ്വസ്തുവുമായ ബാലഭട്ടാരകസ്വാമി തിരുവടികളെ സകല പുരുഷാർത്ഥ സിദ്ധിക്കായി ഞാൻ പ്രകീർത്തിക്കുന്നു.)

സ്വാമി തിരുവടികൾക്ക് കവിത എഴുതുന്നതിന് ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. മനസ്സിൽ ആശയങ്ങൾ ഉദിച്ചുയരുമ്പോഴേക്കും സുകുമാരപദങ്ങൾ അഹമഹമികയാ നാവിൻതുമ്പത്തു വന്നുചേരും. പെൻസിൽ എടുത്ത് എഴുതുന്ന സമയമേ വേണ്ടു. വെട്ടിത്തിരുത്തലുകളോ സാധാരണ കവികൾ ചെയ്യുന്നതുപോലെ പലപ്രാവശ്യം വായിച്ചു നോക്കി പദങ്ങൾ കൂടുതൽ തേച്ചുമിനുക്കിയെടുക്കുകയെന്ന പ്രക്രിയയോ അവിടുത്തേക്കില്ലായിരുന്നുവെന്നാണ് അനുഭവസ്ഥർ പറഞ്ഞിട്ടുള്ളത്. അവിടുത്തെ ഒരു മനോഹരമായ ശ്ലോകം നോക്കുക:—

"മേലേ മേലേ പദയാധൗ തിര നിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ കാലേ ഉദിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ
ബാലേ ബാലേ മനോജ്ഞേ; പരിമൃദുലതനോ
യോഗിമാർ നിത്യമുണ്ണും
പാലേ ലീലേ വസിക്കെൻ മനസി, സുകൃത സ-
ന്താനവല്ലീ സുചില്ലീ"

എത്ര മധുരമനോഹരം! ഈ ശ്ലോകത്തിന്റെ സൗന്ദര്യത്തെപ്പറ്റി എന്തുപറയാൻ?

ഇപ്പോൾത്തന്നെ ദീർഘിച്ചുപോയ ഈ പ്രസാധകക്കുറിപ്പ് ഇനി നീട്ടുന്നില്ല. ഇതിൽ ചേർത്തിട്ടുള്ള കവിതകൾ ശേഖരിച്ചുതന്നു് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനു് വേണ്ട പ്രോത്സാഹനം ചെയ്തു ഞങ്ങളുടെ ഉപദേശകസമിതി അംഗവും, പണ്ഡിതനും. കവിയുമായ ശ്രീ. പന്നിശ്ശേരിൽ ശ്രീനിവാസക്കുറുപ്പ് അവർകൾക്കു് ഞങ്ങളുടെ ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനു് ആവശ്യമായ ധനം സംഭാവനയായി നൽകിയിട്ടുള്ളതു് സ്വാമി തിരുവടികളുടെ ഉത്തമ ഭക്തനും ഇപ്പോൾ ബാംഗ്ലൂരിലെ സാമൂഹിക സാംസ്കാരികാദ്ധ്യാത്മിക മണ്ഡലത്തിൽ നിസ്വാർത്ഥമായി സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന മഹദ് വ്യക്തിയുമായ ശ്രീ. N. P. നായർ M. Sc. അവർകളാണ്. അദ്ദേഹം ഈശ്വരഭക്തയായ 82 വയസ്സുള്ള സ്വമാതാവിന്റെ നാമധേയത്തിലാണ് ഈ സൽകൃത്യം നിർവ്വഹിച്ചിരിക്കുന്നതു്. ആ സുകൃതിക്കു് ഈ പബ്ലിക്കേഷന്റെ പേരിൽ അകൈതവമായ നന്ദി പ്രകാശിപ്പിക്കുകയും, അദ്ദേഹത്തിന്റെ അഭിവന്ദ്യമാതാവായ ശ്രീമതി ഗൗരിക്കുട്ടിഅമ്മയ്ക്കു് ആയുരാരോഗ്യസൗഭാഗ്യങ്ങൾ നേരുകയും ചെയ്തുകൊള്ളുന്നു.

ഈ ഗ്രന്ഥം എത്രയും ഭംഗിയായി അച്ചടിച്ചുതന്ന പെരുമൺ ലിതാപ്രിന്റേഴ്സിനോടും ഞങ്ങൾക്കുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളട്ടെ.

പെരുമൺ
കൊല്ലം
14-11-91

കെ. ആർ. സി. പിള്ള
ശ്രീവിദ്യാധിരാജ പബ്ലിക്കേഷൻസ്
ഗീതാഞ്ജലി

# ശ്രീമതി ഗൗരിക്കുട്ടിഅമ്മ

ശ്രീമതി ഗൗരിക്കുട്ടിഅമ്മ കൊല്ലവർഷം 1085 ചിങ്ങം 17-ാം തീയതി ബുധനാഴ്ച പൂരുരുട്ടാതി നക്ഷത്രത്തിൽ കല്ലിശ്ശേരി മേച്ചേരിയിൽ ശ്രീ. കൃഷ്ണക്കുറുപ്പ് അവർകളുടെയും വള്ളംകുളത്ത് പുത്തൻമഠത്തിൽ കാർത്ത്യായനി അമ്മയുടെയും പുത്രിയായി ജനിച്ചു അവർക്ക് 2 സഹോദരന്മാരും 3 സഹോദരികളും ഉണ്ടായിരുന്നു. അവരിൽ അഞ്ചാമത്തെ സന്താനമാണ് ഗൗരിക്കുട്ടിഅമ്മ. മാതാപിതാക്കളുടെ കുടുംബം വിദ്യാഭ്യാസം കൊണ്ടും സംസ്കാരം കൊണ്ടും ഉയർന്നനിലവാരം പുലർത്തിയിരുന്നു.

അക്കാലത്ത് സ്ത്രീകൾക്ക് ഉന്നതവിദ്യാഭ്യാസത്തിനുള്ള സൗകര്യം ഉണ്ടായിരുന്നില്ല. ആയതിനാൽ സാമാന്യ വിദ്യാഭ്യാസം കൊണ്ട് തൃപ്തിപ്പെടേണ്ടതായി വന്നു. ആ മഹതിക്ക് പുരാണഗ്രന്ഥപാരായണം, നാമജപം, വ്രതാനുഷ്ഠാനങ്ങൾ എന്നീകാര്യങ്ങളിൽ ചെറുപ്പത്തിലെ വളരെ താല്പര്യമുണ്ടായിരുന്നു. രാമൻകരിയിൽ ചെറുവള്ളി വീട്ടിൽ ശ്രീ. നാരായണപ്പണിക്കർ ആണ് ഗൗരിക്കുട്ടി അമ്മയെ വിവാഹം ചെയ്തത്. (അവർക്ക് മൂന്നു പുത്രൻമാരും, നാലു പുത്രിമാരും ഉണ്ട്) അദ്ദേഹം ഒരു മാതൃകാദ്ധ്യാപകൻ മാത്രമല്ല, നല്ല കർഷകനും കൂടി ആയിരുന്നു. സമ്പത്ത് കൂടുതൽ ആർജ്ജിക്കണമെന്നുള്ളതല്ലായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. മക്കളുടെ വിദ്യാഭ്യാസത്തിലും, സംസ്കാരത്തിലുമായിരുന്നു അദ്ദേഹത്തിൻെറ ശ്രദ്ധ പതിഞ്ഞിരുന്നത്. 1973-ൽ 85-ാമത്തെ വയസ്സിൽ അദ്ദേഹം അന്തരിച്ചു. ഈശ്വരഭക്തയും സംസ്കാര സമ്പന്നയുമായ ഈ സാധ്വീരത്നം ഈശ്വര കൃപയാൽ പ്രശാന്തമായ ഒരു ജീവിതമാണ് നയിച്ചുകൊണ്ടിരിക്കുന്നത്. ആ മഹതിയുടെ മൂത്തപുത്രൻ (61-വയസ്സ്) ശ്രീ. N. P. നായർ അവർ

കളാണ് ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനുള്ള മുഴുവൻ ചെലവും സംഭാവനയായി നല്കിയിട്ടുള്ളത്. ശതാഭിഷിക്തയാകാൻ പോകുന്ന അമ്മയുടെ നാമധേയത്തിൽ ആണ് ഈ സൽകൃത്യം നിർവഹിച്ചിരിക്കുന്നത്.

ശ്രീ. N. P. നായർ Msc. ഇൻഡ്യൻ ആർമി സർവ്വീസിൽ സ്തുത്യർഹമായ സേവനമനുഷ്ഠിച്ച് കേണലിന്റെ പദവിയിൽ എത്തിയതിനുശേഷം റിട്ടയർ ചെയ്തു ബാംഗ്ലൂരിൽ താമസമുറപ്പിച്ചിരിക്കുകയാണ്. ബാംഗ്ലൂരിലെ സാമൂഹ്യ സാംസ്കാരികാദ്ധ്യാത്മിക രംഗങ്ങളിൽ ഇപ്പോഴും പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. ഇദ്ദേഹം ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമിതിരുവടികളുടെ ഒരുത്തമഭക്തനും, ആദ്ധ്യാത്മിക സാധനകൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന സദ്വ്യക്തിയുമാണ്. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന് ധനസഹായം ചെയ്യുകയെന്ന സത്കൃത്യത്തിന് തയ്യാറായതിൽ അദ്ദേഹത്തോട് ഞങ്ങൾക്കുള്ള കൃതജ്ഞത രേഖപ്പെടുത്തുകയും, അദ്ദേഹത്തിന്റെ അഭിവന്ദ്യമാതാവിന് ആയുരാരോഗ്യസൗഭാഗ്യങ്ങൾ നേരുകയും ചെയ്തുകൊള്ളുന്നു.

ശുഭം

---

## ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ് ഉപദേശകസമിതി

1 പദ്മശ്രീ ഡോ: ശൂരനാട്ടു കുഞ്ഞൻപിള്ള
2 പ്രൊഫസർ എം. എച്ച്. ശാസ്ത്രികൾ
3 പ്രൊഫസർ ആർ. വാസുദേവൻപോററി
4 ഡോക്ടർ എൻ. പി. ഉണ്ണി
5 പ്രൊഫസർ പി. ആർ. നായർ
6 ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്
7 പ്രൊഫസർ വിഷ്ണു നാരായണൻ
8 ഡോക്ടർ മുരളീകൃഷ്ണ

## ഉള്ളടക്കം

പേജ്

സംസ്കൃതം                                        പേജ്



വിദ്യാധിരാജ പരമഭട്ടാരക ശ്രീ ചട്ടമ്പി സ്വാമി
തിരുവടികളുടെ മഹാസമാധി സംബന്ധിച്ച പദ്യങ്ങൾ
സംസ്കൃതം



**മഹാസമാധി പദ്യങ്ങൾ**

# മുഖവുര



സകലകലാവല്ലഭനും, ബ്രഹ്മജ്ഞാനികളായ ഭാരതീയമഹർഷിമാരുടെ വംശപരമ്പരയിലെ വിശിഷ്ടസന്താനവുമായ ഒരു മഹാത്മാവാണ് ഇതിലെ കഥാപുരുഷൻ. അദ്ദേഹത്തിൻെറ അപദാനവിശേഷങ്ങളെ കീർത്തിക്കുന്ന സാഹിത്യങ്ങൾ കഴിയുന്നത്ര പ്രചരിപ്പിക്കണമെന്നുള്ള ഔത്സുക്യമാണ് ഈ കൃതിയെ പ്രസിദ്ധീകരിക്കുന്നതിൽ എന്നെ പ്രധാനമായി പ്രേരിപ്പിച്ചിട്ടുള്ളത്. ഒന്നാം സമ്മാനത്തിനർഹമായ "ഭട്ടാരശതക"ത്തോട് ചേർത്ത് രണ്ടാം സമ്മാനത്തിൻേറതുകൂടി വായിക്കുന്നത് സചേതസ്സുകൾക്ക് രസാവഹമായിരിക്കുമെന്നും എനിക്ക് തോന്നി. ഹൃദയാലുക്കൾ യഥായോഗ്യം ഇതിനേയും സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു. ഈ കൃതിയെ സന്തോഷപൂർവ്വം വായിച്ചുനോക്കി പ്രസന്നമധുരമായ ഒരു അവതാരിക എഴുതിത്തന്ന സുപ്രസിദ്ധ സാഹിതീകുശലനും രസികാഗ്രഗണ്യനുമായ ബ്രഹ്മശ്രീ സി. എസ്. സുബ്രഹ്മണ്യൻപോററി അവർകൾ എം. ഏ. യോട് എനിക്കുള്ള ഗാഢതരമായ കൃതജ്ഞതയെ ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. കൃത്യസമയത്തിനുള്ളിൽ ഇതിൻെറ അച്ചടിജോലി വൃത്തിയായി നിർവ്വഹിച്ചുതന്ന കായംകുളം "സുവർണ്ണരത്നപ്രഭാ" പ്രസ്സ് പ്രവർത്തകരോടും ഞാൻ നന്ദിയുള്ളവനാണ്.

എന്ന്, സഹൃദയവിധേയനായ

**ഗ്രന്ഥകർത്താവ്**



# അവതാരിക



"വിദ്യാധിരാജ പരമഭട്ടാര ശ്രീകുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി'' എന്ന യോഗീശ്വരൻ തെക്കേ ഇന്ത്യയിലും വിശേഷിച്ച് കേരളത്തിലും സുതരാം പ്രസിദ്ധനത്രെ. ആ സിദ്ധൻ സമാധി പ്രാപിച്ചത് എൻെറ സ്വദേശമായ കരുനാഗപ്പള്ളിത്താലൂക്കിൽ 'പന്മന' എന്ന ഗ്രാമത്തിൽവച്ചാണ്. ആ വിശിഷ്ട സമാധിയുടെ സ്മാരകമായി ഇക്കഴിഞ്ഞ നവരാത്രിക്ക് സമാധിപീഠത്തിങ്കൽഒരുത്സവം കൊണ്ടാടുകയുണ്ടായി. അതുസംബന്ധിച്ച് സ്വാമികളുടെ ജീവചരിത്രത്തിൽപെട്ട പ്രധാന സംഭവങ്ങളെ വിവരിച്ച് ഒരു കാവ്യമെഴുത്ത് മത്സരപരീക്ഷ നിശ്ചയിച്ചു. ആ പരീക്ഷസംബന്ധിച്ച് എഴുതിയതും അതിൽ രണ്ടാമത്തെ സമ്മാനത്തിന് അർഹമായതുമായ ഒരു ചെറുകാവ്യമാകുന്നു മഹാജനസമക്ഷം ഞാൻ ഇപ്പോൾ അവതരിപ്പിച്ചുകൊള്ളുന്നത്.

ഇതിൻെറ കർത്താവായ ശ്രീമാൻ വാഴപ്പിള്ളേത്ത് കെ. കൊച്ചുരാമൻപിള്ള അവർകൾ എൻെറ നാട്ടുകാരനാണ്. എന്നുമാത്രമല്ല, ഞങ്ങൾ രണ്ടുപേരും തിരുവിതാംകൂർ മലയാള വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിൽ ജോലിക്കാരുമാണ്. മലയാളഭാഷയിലും സംസ്കൃതഭാഷയിലും സാമാന്യജ്ഞാനം നല്ലവണ്ണം സമ്പാദിച്ചിട്ടുള്ള ഈ യുവാവിൻെറ കവിതാവിഷയകമായ പരിശ്രമത്തിലെ ഒരു ഘട്ടം ഇത്ര മഹത്തായ ഒരു വിഷയ

ത്തിലേക്ക് തിരിഞ്ഞതും ഒരു മത്സരപരീക്ഷയിൽ വിജയം ലഭിച്ചതും, ശ്രീമാൻ അഴകത്ത് പത്മനാഭക്കുറുപ്പ് അവർകഠം തുടങ്ങിയ മഹാന്മാരാൽ സമ്മാനാർഹൻ എന്ന് വിധിക്കപ്പെടാൻ ഇടയായതും അദ്ദേഹത്തിൻെറ ഭാവിശ്രേയസ്സിന് ഒരു തായ്‌വേരായി നില്ക്കുമെന്നാണ് എൻെറ വിശ്വാസം. പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ അവർകളുടെ നേതൃത്വത്തിൽ ഏററുമാനൂർവച്ച് നടന്ന ഒരു കാവ്യമത്സരപരീക്ഷയിലും ഈ യുവാവ് പ്രശസ്തമായ നിലയിൽ ജയിച്ചിട്ടുണ്ട്. ഇതുകൂടാതെ ഗദ്യത്തിലും പദ്യത്തിലും കൃതികഠം എഴുതി പലേ മാസികകളിലും പല കാലമായിപ്രസിദ്ധം ചെയ്തുകൊണ്ടിരിക്കുന്ന ഈ കവി മലയാളികഠക്ക് ഒരുവിധം പരിചിതനായിരിക്കണം. അതിനാൽ അദ്ദേഹത്തെ ഞാൻ വിശേഷിച്ചൊന്നും പരിചയപ്പെടുത്തേണ്ടതായിട്ടില്ല.

എനിക്ക് വേദാന്തം, യോഗംമുതലായ ആധ്യാത്മിക വിഷയങ്ങളിലുള്ള അറിവ് എത്രയോ തുച്ഛമാണ്. ആ വിഷയങ്ങളിൽ പ്രവേശിക്കുന്നതിനുള്ള വാസനയും എനിക്കില്ല. അതുകൊണ്ട് കാവ്യവസ്തുവിനെക്കുറിച്ച് എനിക്കൊന്നും തന്നെ പറയാൻ ശക്തിയില്ലെന്നുള്ള വിവരം സലജ്ജംസമ്മതിച്ചുകൊള്ളുന്നു.

കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമിയുമായി അല്പമായ പരിചയം ലഭിക്കാൻ എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. ആദ്യമായി ഞാൻ അദ്ദേഹത്തെക്കണ്ടത് ഏതാണ്ട് ഇന്നേക്ക് മുപ്പത്തിമൂന്നുവർഷം മുൻമ്പ് ഞാൻ വയ്ക്കത്ത്താമസിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്തുകൊണ്ടിരിന്നകാലത്താണ്. കാവിവസ്ത്രവും കഞ്ചാവ്

വലിയും ബാഹ്യലക്ഷണങ്ങളായി ഉള്ളിലൊന്നുമില്ലാത്ത ആളുകളേയും ബഹുജനങ്ങരം സന്യാസി, യോഗി, സിദ്ധൻ എന്നുംമററും വിളിച്ച് ആദരിക്കുന്നതു കണ്ട് ആ പേരുകളോടുതന്നെ ഒരവജ്ഞയോ, പരിഹാസമോ എനിക്കുണ്ടായിരുന്നു. അതിനാൽ അത്രനല്ല മനോഭാവത്തോടുകൂടിയല്ലാതെയാണ് സാമീപ്യം ലഭിച്ചതെങ്കിലും ഞാനും ചട്ടമ്പിസ്വാമികളും തമ്മിൽ വളരെ വേഗത്തിൽഇണങ്ങി. അദ്ദേഹത്തിൻെറ അത്യന്തം രസകരങ്ങളും ഉത്സാഹജനകങ്ങളും ആനന്ദപ്രദങ്ങളുമായ സംഭാഷണങ്ങളുടേയും സർവ്വദാ മുഖത്ത് തിളങ്ങുന്ന അനുകമ്പയുടേയും തന്നിൽനിന്ന് എല്ലാംകൊണ്ടും എത്രയോ അകന്ന ഞാൻമുതൽപേരോടു കാണിച്ച സ്നേഹത്തിൻേറയും കഥ ഞാനിന്നും ഓൎത്താണ്ടോർക്കുന്നുണ്ട്. കേവലം 'കളിയ'ന്മാരും പ്രായംകൊണ്ട് വളരെ വ്യത്യാസപ്പെട്ടവരുമായ ഞങ്ങളോട് അദ്ദേഹം ചെങ്ങാതികളുടെ നിലയിലാണ് പെരുമാറിയത്. ആ പ്രായവ്യത്യാസം ഞങ്ങരംക്ക് ലേശംപോലും തോന്നിയില്ല. ഫലിതം പറഞ്ഞ് പൊട്ടിച്ചിരിപ്പിക്കുക, ഗുരുതരങ്ങളായ വിഷയങ്ങളെക്കുറിച്ച് ഹൃദയംഗമമായ വിധത്തിൽ പറഞ്ഞ് ഞങ്ങളെ ചിന്താപരന്മാരാക്കുക, പാട്ടുകരം പാടി ഞങ്ങളെ സമാധിസ്ഥിതരാക്കുക, ചെറുകഥകരം പറഞ്ഞ് ആനന്ദിപ്പിക്കുക ഇതൊക്കെ അദ്ദേഹം ചെയ്തുകൊണ്ടിരുന്നു.

പിന്നെ ഞങ്ങരം തമ്മിൽ കണ്ടത് തിരുവനന്തപുരത്ത് ഞാൻ താമസിക്കുന്ന കാലത്തായിരുന്നു. അന്നു പല ദിവസങ്ങളിലും രാത്രിയിൽ അദ്ദേഹത്തിൻെറ പാട്ടും കൊട്ടും മററും കേരംക്കാൻ എനിക്ക് ഭാഗ്യം സിദ്ധിച്ചു. ഒന്നുരണ്ട ദിവസം ഞാൻ താമസിച്ച

ഗൃഹത്തിനും അദ്ദേഹത്തിൻെറ സാന്നിദ്ധ്യംകൊണ്ട് പുണ്യം ലഭിക്കാൻ ഇടയായിട്ടുണ്ട്.

ഒടുവിൽ എനിക്ക് അദ്ദേഹത്തെ കാണാൻ കഴിഞ്ഞത് എൻെറ ആത്മസുഹൃത്തായിരുന്ന "നീലകണ്ഠതീർത്ഥപാദ" സ്വാമിയുടെ സമാധിപീഠത്തിൽ പ്രതിഷ്ഠയ്ക്ക് വന്നിരുന്ന സമയത്തായിരുന്നു.

ഇങ്ങനെ ചട്ടമ്പിസ്വാമികളുമായി ഒരു പരിചയത്തിനും അതിൽനിന്ന് എനിക്ക് അദ്ദേഹത്തോട് അനല്പമായ ബഹുമാനത്തിനും സംഗതി ലഭിച്ചിട്ടുള്ളതിനാലായിരിക്കണം ഈ അവതാരിക എഴുതുവാൻ യാദൃച്ഛികമായി എനിക്ക് സന്ദർഭമുണ്ടായത്.

രണ്ടു കവിതാപരീക്ഷകളിൽ വിജയിയാവുകയും പണ്ഡിതന്മാർ അവയിൽ സമ്മാനാർഹനെന്നു വിധിക്കുകയുംചെയ്ത ഒരു കവിയുടെ കാവ്യത്തെക്കുറിച്ച് ഒരു നിരൂപണം ചെയ്യേണ്ട ആവശ്യം അശേഷമില്ല. ഈ യുവാവിൻെറ കവിതാവാസന നല്ല ഒരു രീതിയിൽ കൂടി പ്രയാണംചെയ്യുന്നതായിട്ടാണു കാണുന്നത്. അതിനാൽ പരിചയംകൊണ്ടും ശ്രമംകൊണ്ടും അത് വളരെ ഉയർന്ന ഒരു ദിക്കിലെത്തുമെന്ന് എനിക്ക് തോന്നുന്നു. അദ്ദേഹത്തിന് സർവ്വ വിജയങ്ങളും ആശംസിച്ചുകൊണ്ട്,

**സി. എസ്. സുബ്രഹ്മണ്യൻപോററി എം. ഏ.**

വെള്ളിമന ഇല്ലം
1104 ഇടവം 28

# ശ്രീ

# ഭട്ടാരശതകം



ഹ്വിട്ടാശയും നിർമ്മലമാക്കി, മാന്യ-
മട്ടാർന്നു, പാരിൻ ജഡബാധനീക്കി
ത്വിട്ടാളു മംഭോജസുഹൃത്തിനൊപ്പം
ഭട്ടാര, യോഗീശ്വരനുല്ലസിച്ചു. 1

വേദേതിഹാസപ്രസുവായൊരിന്ത്യാ-
ഭൂദേവിതൻ പുണ്യവിപാകമായി
ഖേദാന്തമാർന്നിങ്ങുലസിച്ചദിവ്യ-
നാദാന്തലീനന്നു നമസ്കരിക്കാം. 2

താർമങ്കതൻ താണ്ഡവരംഗഭൂവായ്
വാർമെത്തിടും വഞ്ചിധരാവിഭാഗം
ക്ഷമാതലത്തിന്നണിരത്നമാമി-
പ്പുമാനെയാർജ്ജിച്ചു കൃതാർത്ഥമായി! 3

സൂരീന്ദ്രഹീരപ്രസവിത്രിയായി-
സ്സുരേശലോക പ്രഭപൂണ്ടുപണ്ടേ
നേരേ'യനന്താലയ' മെന്നപേരി-
ലാരമ്യദേശം പുകൾപൂണ്ടിടുന്നു,

മാലാകെമാററിപ്പരിരക്ഷചെയ്‌വാൻ
നീലാംബുദാഭൻ നിവസിക്കമൂലം
ശ്രീലാലസിച്ചിട്ടതുകാണികൾക്കു
വേലാധികാഹ്ലാദ മിയററിടുന്നു! 5

വിചിത്രഭാസ്സേന്തിടുമപ്പുരത്തിൻ-
പ്രാചീനമായുള്ളൊരുകീർത്തിപുഞ്ജം
അചിന്ത്യമായ്ത്തീർന്നു കൃതീന്ദ്രനാമീ-
യാചാര്യനെപ്പററു വളർക്കമൂലം! 6

വേദജ്ഞവൃന്ദസ്തുതിപാത്രമാമി-
ച്ചൈതന്യവാനിങ്ങുപിറന്നശേഷം
ആദിത്യനേയങ്ങെഴുപത്തിയാറു
പ്രദക്ഷിണം ചെയ്തുധരിത്രിയമ്മ. 7

പേരാർന്നൊരാരജജന്മനികേതമന്നി-
സൂര്യാശ്രയത്താൽ സുതരാംവിളങ്ങി
പാരംപ്രകാശം ചൊരിയുന്നരണ്ടു
താരങ്ങൾ മുൻപങ്ങുതെളിഞ്ഞിരുന്നു. 8

വിശിഷ്ടനാ, "യുമ്മിണിനായനാ"രാം
വശീന്ദ്ര, നസ്സ്വാതിമഹീമണാളൻ
ഹർഷിച്ചുനൽകീടിന മാന്യമായ
വർഷാശനം വാങ്ങി വസിച്ചുനീണാൾ 9

പ്രതീത, നാജന്മവിശുദ്ധനാമാ-
വ്രതീശ്വരൻ തന്നനുയായിയായി
അതീവ "നാരായണമൗനി"മിന്നീ-
യതീന്ദ്രിയജ്ഞാനകലാ വിലാസി 10

അത്താരകദ്വന്ദ്വമനോജ്ഞകാന്തി-
യൊത്താലസിച്ചോരവിടത്തിൽമന്ദം
ചേർത്താദരാലദ്ഭുതദീപ്തി 'ബാല'-
മാർത്താണ്ഡദേവൻെറ മരീചിജാലം! 11

ലോകത്തിനാകെക്കുശലം വളർക്കും
യോഗീശ്വർക്കുള്ള സവിത്രീയാവാൻ
യോഗംലഭിച്ചീടിന ദിവ്യഭൂവേ!
ലോകോത്തരം താവകഭാഗധേയം! 12

സ്ഫുരൽപ്രഭാവാൽ പുരുഭൂതിവിശ്വം-
ഭരയ്ക്കുമേലാലിവനേകു മെന്നായ്
ശരിക്കുകാണുന്ന ജനങ്ങളൊക്കെ-
ദ്ധരിക്കുമാറങ്ങുവളർന്നുബാലൻ. 13

അങ്ങുള്ളിലെശ്ശുദ്ധതയിങ്കൽ നിന്നും
പൊങ്ങിപ്രസാദച്ഛവി പൂണ്ടുപാരം
തിങ്ങുന്ന പാൽപ്പുഞ്ചിരിയിൽക്കുളിച്ച
നങ്ങേലിയമ്മേ! ജനനീ! തൊഴാംഞാൻ 14

ഉൽകൃഷ്ടമേധാവിഭവം തിളങ്ങു-
മക്കുഞ്ഞിനേയച്ഛനെഴുത്തിനാക്കി
പ്രാഗ്ജ്ഞാനഭണ്ഡാരകവാട മമ്മ-
ട്ടുദ്ഘാടനം ചെയ്തിതുവാസ്തവത്തിൽ! 15

പൂതസ്വഭാവൻ മലയാളവും സം-
സ്തോതവ്യമാകും സുരഭാഷതാനും
ആതങ്കമെന്ന്യേകൃതിവര്യനാംതൻ-
താതങ്കൽനിന്നും തരസാപഠിച്ചു. 16

വായ്ക്കുന്നസംസ്ക്കാരമകത്തൊതുങ്ങു-
മക്കുഞ്ഞിനേകീടിന ശിക്ഷയോർത്താൽ
തീക്കട്ടമൂടീടിന ചാരമൊന്നു-
നീക്കുന്നപോലുള്ളൊരു വേലമാത്രം! 17

സദ്ബ്രഹ്മചര്യാവ്രത ശോഭിയാകു-
മ'ബ്ബാലകാ' ഖ്യന്നഖിലാഗമങ്ങൾ
ഉദ്ബോധനം ചെയ്തിതുദാരവിദ്വാൻ
'സുബ്ബാജടാപാഠി' ഗുരുപ്രവേകൻ. 18

ഒന്നിന്റെസാരം ഗുരുവോതിടുമ്പോ-
ഴൊന്നിന്നുരണ്ടായ് പതിയുന്നമട്ടിൽ
മിന്നുംമനീഷാബലമാർന്നശിഷ്യ-
നൊന്നില്ലശാസ്ത്രം ഗ്രഹിയാതെയന്നാൾ! 19

ഉദ്ദിഷ്ടസിദ്ധിക്കൊരുപാടുപേർ തൻ-
പത്തിൽപണിഞ്ഞെങ്കിലുമങ്ങുമുന്നം
ഇത്രയ്ക്കൊരാളിൽ തെളിവാർന്നതില്ല
മുഗ്ദ്ധാംഗിയാം ദ്രാവിഡവാണിയമ്മ! 20

അന്നാളിലപ്പാണ്ടിയിലെങ്ങുമേപേ-
രാർന്നുള്ളൊരാചാര്യ വരങ്കൽനിന്നും
ധന്യൻഗ്രഹിച്ചാനഥ 'രാജയോഗ'-
മെന്നല്ലനൽ 'ഖേചരി' യും പഠിച്ചു 21

ദീപിച്ചെഴും യോഗമഹാഗ്നിയിങ്കൽ
ക്ഷേപിച്ചൊരാദ്ധ്യാത്മികശക്തി ഹേമം
തപിക്കവേ കഞ്ജള മാകവേപോയ്
വ്യാപിച്ചുഹാ! സത്വഗുണാഭയേറ്റം! 22

ഏകാന്തസഞ്ചാര മതിൽപരാത്മ-
പ്രകാശമാർന്നോ രവധൂതനോടായ്
ശോകാപഹജ്ഞാന മഹോപദേശം
ലോകൈകവിദ്യാനിധി യന്നുവാങ്ങി. 23

പ്രോദ്യൽപ്രഭാവദ്യുതി വീശിടുന്നോ-
രദ്ദിവ്യനൻപോടുപദേശമേകി
വിദ്യുൽ പ്രഭാകന്ദളമെന്നപോലെ-
ങ്ങദ്ദിക്കിലാഹന്ത! മറഞ്ഞിതപ്പോൾ. 24

മാനാദിദോഷങ്ങളകന്നു മുറ്റും
താനാണു കാണായവയൊക്കെ യെന്നായ്
ജ്ഞാനംലഭിച്ചീടിന യോഗസിദ്ധൻ
ഭാസിച്ചുവിശേഷോത്തര കാന്തിയോടെ! 25

സച്ചിത്ര ഭാസ്സന്തിലസിച്ചതാമീ-
യൊച്ചപ്പെടും ഭാർഗ്ഗവകർമ്മഭൂമി
വിച്ഛിന്നബോധാലിരുളാണ്ടു ലോകം
പുച്ഛരിച്ചിടും മട്ടിലിരുന്നിതന്നാൾ 26

അൻപാർന്നുവീണ്ടും സ്വയമീവിയത്തെ-
ത്തൻപാവനോൽകൃഷ്ട പദങ്ങളൂന്നി
വൻപാഴിരുൾച്ചാർത്തുതുലച്ചു മേന്മേ-
ലെമ്പാടുമീ ഹംസനലം വിളക്കി! 27

ദിക്കാകെയുദ്യത്തരളാഭമാക്കി-
സ്സൽകാരയോഗ്യൻ വിചരിച്ച നാളിൽ
ഇക്കേരളത്തിൻ പലഭാഗവും ഹാ!
തൃക്കാൽപ്പൊടിച്ചാർത്തിൽ വിശുദ്ധിനേടി! 28

ദേവൻ, മഹാമോഹവനത്തിനുഗ്ര-
ദാവൻ, ജിതാത്മാ, കരുണാപയോധി
ആവാസമാർന്നല്പ ദിനങ്ങൾ പോകെ-
യാ, 'വാമനാ' ഖ്യം പുരമുല്ലസിച്ചു. 29

നിഷ്കൈതവം ഹാ! പതിനെട്ടുലക്ഷം
ഹൃൽകൈരവങ്ങൾക്കു വികാസമേകി
അക്രമരമ്യാമൃത ഗോക്കളാലി-
ങ്ങാർക്കും പ്രമോദക്കുളിരാശു നൽകി, 30

ഉല്ലാസിയായിന്നിത കാലമാകും
കല്ലോലിതന്നുള്ളി ലൊളിഞ്ഞ ചന്ദ്രൻ
ചൊല്ലാർന്ന 'നാരായണദേവ' നീനാ-
ളല്ലോ മഹസ്സീരവിയോടുവാങ്ങി! (യുഗ്മകം) 31

വിപന്മയം തന്ത്രിയെഴും പ്രപഞ്ച-
വിപഞ്ചിതൻ ഗീതിയിലാശയെന്യേ
തപസ്സിനാശിച്ചൊരു ധന്യനന്നി-
ക്കൃപാബ്ധിയോടൊത്തുവസിച്ചു നീണാൾ 32

വിപന്നലോകാർത്തിയകറ്റിടും ന-
ല്ലപാംഗവിക്ഷേപ വിശേഷമാളും
തപോധനന്മാരവരന്നു ദിവ്യ-
ദീപദ്വയം പോലവിടെത്തെളിഞ്ഞു! 33

പാരിൻ പിരട്ടായ പലാശിതന്റെ
നാരായവേരായതറുത്തുമിന്നും
ധീരന്നുമുണ്ടായ് വിനതെല്ലു, കഷ്ട-
പ്രാരബ്ധമേ! യാരെയൊഴിച്ചിടും നീ! 34

പുരാതനാചാര്യവചോരഹസ്യ-
പരീത, മജ്ഞാത, മമേയസാരം
പരാർദ്ധ്യമാം ഗ്രന്ഥശതം ചിരാൽസം-
ഭരിച്ചുവെച്ചുള്ളതെരിഞ്ഞുപോയി! 35

താപത്രയോഗ്രാനലഹേതിയാലും
വേപിച്ചിടാതുള്ളവിധം വിളങ്ങും
തപോധനശ്രേഷ്ഠനഹോ! വെറുംതീ
താപംവളർത്തീടുകയോ! വിശേഷം!! 36

വരാഭമാം മുത്തരുളി സ്വജന്മം
പരാർത്ഥമായ് തള്ളിയശുക്തിപോലെ
വിരാജമാനന്മുനിതൻ സവിത്രി
വരാംഗനാമൗലി വെടിഞ്ഞു കായം! 37

സാധിഷ്ഠയാമജ്ജനനിക്കു വേദം-
വിധിച്ചിടും മട്ടുദകാദി കർമ്മം
സാധിച്ചുവേഗംമുറപോലെ ശുദ്ധ-
ബോധപ്രലീനൻ നടകൊണ്ടുവീണ്ടും 38

ആനന്ദവാരാശിയിലാണ്ടു, ബാഹ്യ-
ജ്ഞാനം നശിച്ചോ രവധൂതനായി
നാനാ നഗഗ്രാമസരിത്തു തോറും
മുനീന്ദ്രവന്ദ്യൻ ഭഗവാൻ ചരിച്ചു. 39

ആരാനുമേകീടിലശിക്കു, മിന്ന-
നേരത്തുമെങ്ങെന്നുമൊരെണ്ണമില്ല!
വെറും നിലത്തങ്ങു കിടക്കു, മെന്നി-
ത്തരത്തിലൊട്ടങ്ങനെ പോയികാലം! 40

ഗുണിപ്രവര്യൻ, സുധി 'പത്മനാഭ-
പ്പണിക്ക' രെന്നുള്ളൊരു ശുദ്ധഭക്തൻ
തുണയ്ക്കുനിത്യം ഭഗവാൻെറ തൃക്കാൽ
വണങ്ങിയൊന്നിച്ചു നടന്നിരുന്നു. 41

ചെന്താരുവെല്ലും ചരണങ്ങരം ചേർത്ത-
ശ്ശാന്താത്മകൻ സാധുജനാവനാർത്ഥം
സന്തോഷമാർന്നുത്തരവഞ്ചിഭൂമി-
പ്രാന്തപ്രദേശം പരിശുദ്ധമാക്കി 42

ബദ്ധാധിഭാരം നികടംഗമിച്ച
ശുദ്ധാശയർക്കഭ്യുപപത്തിയേകി
പദ്യാടനം ചെയ്തവിടത്തിലന്നീ-
"വിദ്യാധിരാജൻ" വിജയിച്ചിടുമ്പോരം 43

ഉച്ചണ്ഡമേധാ വിഭവത്തിനാലി-
ങ്ങൊച്ചപ്പെടും പണ്ഡിത മണ്ഡലത്തെ
സ്വഛന്ദമൊട്ടുക്കു ജയിച്ചു, കീർത്തി
പാശ്ചാത്യദേശത്തിലണച്ച വിദ്വാൻ, 44

വരേണ്യ, നൂർജ്ജസ്വലവാഗ്മി, ദേവ-
സരസ്വതീവത്സല വീരപുത്രൻ,
ഒരാളണ ഞാൻ; മതിമാൻ 'നരേന്ദ്രൻ'
'ശ്രീരാമകൃഷ്ണാ'ന്തികമെന്നപോലെ 45
(യുഗ്മകം)

സവിസ്മയം ശിഷ്യത നേടിയോര-
പ്പവിത്രനല്ലോ പരചിൽ പ്രബോധാൽ
ആ വിശ്വവിഖ്യാതി കലർന്ന "നീല-
ഗ്രീവാ" ദി 'തീർത്ഥാ' ഹ്വയനായ്‌വിളങ്ങി 46

ഉദാരനായ്, നിസ്തുലസൽഗുണൗഘ-
കേദാരമായ് മറ്റൊരുശിഷ്യവര്യൻ
ആ ദേശികേന്ദ്രന്നുളവായി 'തീർത്ഥ-
പാദാ' ഖ്യനസ്സിദ്ധനിതാലസിപ്പൂ! 47

മുപ്പാരിനും ശുദ്ധിവരുത്തിടുന്ന
തൃപ്പാദതീർത്ഥത്തെ നുകർന്നുകൊൾവാൻ
കെല്പാർന്നിടും ഭൂരിഗൃഹസ്ഥ ശിഷ്യർ
തല്പാർശ്വ ദേശത്തിലണഞ്ഞിരുന്നു. 48

കുടുംബ ബന്ധത്തൊടിരിക്കിലും മാൽ
കുടുങ്ങിടാതുറ്റ സമാധിപൂർവ്വം
അടങ്ങിവാണാലതുകൊണ്ടു ജന്മ-
മൊടുങ്ങിടും മാർഗ്ഗമവർക്കുകാട്ടി. 49

പേരോലുമായോഗിവരന്റെ സിദ്ധി-
യോരോന്നു മമ്മട്ടെഴുതാൻ ശ്രമിച്ചേൻ
നേരോതിടാ, മപ്പൊഴിവന്റെ കാവ്യ-
കാരോപഹാസ്യസ്ഥിതി ബോദ്ധ്യമായി! 50

മൊഴിക്കുതീരെപ്പിടികിട്ടിടാത്ത-
വഴിക്കുനിന്നും തരസാതുടർന്നും
കുഴഞ്ഞൊരെൻ തൂലിക വീണ്ടുമങ്ങോ-
ട്ടിഴഞ്ഞുപോകുന്നു! രഹസ്യമെന്തോ!! 51

അന്നാളൊരാററിൽ ചില കൂട്ടുകാരോ-
ടൊന്നിച്ചു ചേർന്നങ്ങു കുളിച്ചുനില്ക്കേ
ധന്യാശയൻ "പ്ലാവിനി"യെന്നസിദ്ധി-
തന്നാലെ വെള്ളത്തിനു മേലിരുന്നു! 52

പശുക്കിടാവിൻ രുധിരം കുടിപ്പാ-
നാശിച്ചടുക്കും കടുവാ യൊരിക്കൽ
വശീശിതാവോതിയ സാന്ത്വനത്താൽ
സുശാന്തമായ്, തൃഷ്ണയുമററുനിന്നു! 53

കാലന്റെ വൻപാശമെതിന്നു പിഞ്ചു-
നൂലായി! മാലാകെ യറുപ്പ തേതോ!
ആ ലോകവന്ദ്യപ്രഥപെററിടും തൃ-
ക്കാലിൽ പിണഞ്ഞന്നൊരു നാഗപാശം! 54

യമന്റെനാട്ടിൽ പ്രജയാക്കിടാനായ്
സാമാന്യനെപ്പോലവനാരം പിടിച്ചു!
ആ മന്ദനസ്സിദ്ധനൊടേററു താൻത-
ന്നീമന്നിടം വിട്ടവിടെഗ്ഗമിച്ചു!! 55

ശ്രുതിക്കു പീയൂഷരസം വിശേഷാ-
ലുതിർത്തിടുംമോഹന ഗാനവിദ്യ
യതിപ്രവേകന്റെ മുഖാശ്രയത്താ-
ലതിപ്രശസ്തസ്ഥിതി പൂണ്ടുവീണ്ടും! 56

ശരിക്കു ശാസ്ത്രീയ വിധിപ്രകാര-
മിരിക്കു മഭ്രാസ വിശുദ്ധിയോടേ
സ്ഫുരിച്ചതന്മഞ്ജുളഗാനരീതി
ചരാ ചരൗഘത്തെ മയക്കിയന്നാരം! 57

തർക്കാദിശാസ്ത്രത്തൊടു മല്ലടിച്ചു
കാർക്കശ്യമേററം കലരുന്നബുദ്ധി
ഭംഗിപ്രകർഷം പുലരുന്ന ശുദ്ധ-
സംഗീത സാരത്തിലലിഞ്ഞിരുന്നു! 58

സദ്ഗ്രഗണ്യൻ ഭഗവാൻ ചിലപ്പോാം
മൃദംഗമേളം സരസം തുടങ്ങും
അതിൽ ധ്വനിക്കുന്ന വിശുദ്ധനാദം
മോദം മനുഷ്യർക്കതി മാത്രമേകും! 59

മഞ്ജുസ്വരം, മാധുരിയാർന്ന വാണീ-
മഞ്ജീരമംഗല്യ മൃദുസ്വനംപോൽ
വ്യഞ്ജിച്ചുഹാ! തന്മണി വീണയിങ്കൽ
രഞ്ജിച്ചു,തിൽ ശ്രോതൃജനങ്ങളെല്ലാം! 60

മനംതെളിഞ്ഞന്നൊരുനാളി "ലേററു-
മാനൂർ" മഹാക്ഷേത്രമതിങ്കലെത്തി
മനസ്വിമുഖ്യൻ 'തിമില' പ്രയോഗാ-
ലനന്തമോദം സകലർക്കുമേകി! 61

തത്രത്യരാം തന്ത്രിതുടങ്ങിയുള്ള
ധാത്രീസുരന്മാരിതുകേട്ടു ഹർഷം
കൈക്കൊണ്ടുരോമാഞ്ച മണിഞ്ഞു, മേഘ-
നിർഘോഷണം കേട്ടമയിൽക്കുലം പോൽ! 62

രക്ഷസ്സുതൻ പീഡകലർന്നൊരുത്തി-
യക്ഷേത്രമാർന്നന്നു ഭജിച്ചിരുന്നു
രക്ഷാവിധംയോഗിയൊടന്നു കേട്ടാ-
രക്ഷസ്സുവന്ദിച്ചു പിരിഞ്ഞുപോയി! 63

മന്ത്രങ്ങളാം, തന്ത്രങ്ങളാം മഹാർഘഗോള-
തന്ത്രം, പലേമാതിരി വിദ്യയെല്ലാം
എന്തദ്ഭുതം! സൽഗതിയോർത്തു സർവ്വ-
തന്ത്രസ്വതന്ത്രൻ മുനിയെബ്ഭജിച്ചു!! 64

വേറുണ്ടു വിജ്ഞാനിക, ളാർക്കുമന്നീ-
സൂരീന്ദ്രനോടില്ല പിണക്കമേതും!
സരിത്തു, വൻതോടു, സരസ്സിവയ്ക്കു
ശരണ്യനല്ലോ നിയതം പയോധി. 65

വെന്താളിടുംഹൃത്തെഴു മേഴകൾക്കു
സന്താന മാമിമ്മുനിവംശമുഖ്യൻ
തന്തൃപ്പദ ചേ'ർത്തെറണാകുള'ത്തിൻ-
കാന്തിപ്രകർഷത്തെ വളർത്തിമുററും. 66

തദാ, മുദാഹൈന്ദവ ധർമ്മതത്വ-
പതാക പാശ്ചാത്യനഭസ്സിൽ നാട്ടി
പ്രതാപിയാം, യുന്നതഭാരതീയ-
ചൈതന്യ സാരാഞ്ചിത മൂർത്തിയായി, 67

അഞ്ചാതെപൂർണ്ണപ്രതിഭാവിശേഷ-
സഞ്ജാതസൗമുഖ്യവിലാസവാനായ്
സഞ്ചാരമാളുന്ന "വിവേക" യോഗി-
പഞ്ചാനനൻവന്നിതുകണ്ടുകൊൾവാൻ 68
(യുഗ്മകം)

സന്മാന്യനാമിഗ്ഗുരുവിൻെറ മുമ്പിൽ
സമ്മോദ ഭാരത്തൊടിരുന്നുനേരേ
ചിന്മുദ്ര, യെപ്പററിയറിഞ്ഞുകൊണ്ട-
ച്ചിന്മാത്രവേദി പ്രവരൻ ഗമിച്ചാൻ. 69

അതാന്ത മാസേതുഹിമാചലം താ-
നതിൻെറ സാരംവഴിപോലെ കേൾപ്പാൻ
അതാതിടം ചുററവെയിങ്ങുവന്നി-
ക്കൃതീന്ദ്രനെക്കണ്ടു കൃതാർത്ഥനായി! 70

ഏകം മനസ്സിപ്പലജാതിജന്തു-
ലോകത്തിനുംകൂടി, വിഭിന്നമല്ല.
ഹാ! കണ്ടുനേരേയതു, യോഗി, ജീവ-
ലോകത്തെയൊട്ടുക്കു വശീകരിച്ചു! 71

ഞണ്ടും, പെരിച്ചാഴിയും, മാർത്തുമണ്ടും-
വണ്ടും, മഹാവ്യാഘ്രവുമായി നേരേ
വേണ്ടുംവിധം നർമ്മവചസ്സുരപ്പാ-
നുണ്ടായി ചിത്തസ്ഥിതി യിമ്മഹാനിൽ! 72

മുററും ശവം തിന്നു മനുഷ്യനേയും
ചുററി, പ്പിടിച്ചങ്ങിരയാക്കി വാഴും
ഊററം കലർന്നീടിന നായ്ക്കളുണ്ടു
"മേട്ടുക്കടേ"യ്ക്കൽ പല കൂട്ടമായി. 73

ചെന്നാരൊരുന്നാ, ളതിവീറൊടൊത്ത-
ച്ചെന്നായ്ക്കളീയോഗിവരൻെറ നേരേ
മന്ദം ചിരിച്ചോതി, വരിൻ! കിടാങ്ങൾ!
നന്നദ്ഭുതം! പട്ടികൾ കൂട്ടുകാരായ്!! 74

ഈടുററകുന്നുംകുടയാം, സമുദ്രം
പാടേയൊതുങ്ങാ മുദരത്തിനുള്ളിൽ,
ചുടുന്ന തീ ചന്ദനശീതമാവാം,
കടുത്ത ജന്തുക്കൾ സഖാക്കളും ഹാ! 75

വേദാന്ത തത്വങ്ങൾ വിശുദ്ധ ഭാഷാ-
രീതിക്കു ലാളിത്യ വിശേഷമോടേ
ചേതസ്സമാകർഷകമാം വിധത്തി-
ലോതുന്നതി ന്നാരിതുപോലെ വേറേ! 76

പ്രഭാവവായ്പാലെതിരററ "പത്മ-
നാഭോ" ഖ്യനാചാരിവിവാദമധ്യേ
സ്വപാണ്ഡിതീ ഗർവമശേഷമററി-
യപാരവിദ്യാംബുധിയേ വണങ്ങി! 77

അൻപാർന്നു തൻ കൈരളിയാം മകൾക്കും
വൻപിച്ച ഗൈർവാണിതനിക്കുമൊപ്പം
സമ്പ്രീതിഭാരത്തൊടുടൻ സ്വകീയ-
ഗംഭീരസമ്പത്തു പകുത്തു നൽകി. 78

അമൂല്യമായീടുമതിൽ പലേതും
നമുക്കു കാൺമാൻ കഴിയുന്നവണ്ണം
കാമം വെളിച്ചത്തു വരുത്തുവാനി-
ദ്ധീമത്സമൂഹം തുനിയുന്നതില്ല! 79

നിൽക്കാതവേഗത്തൊടു കാലമാകും
ചക്രംമുറയ്ക്കങ്ങു തിരിഞ്ഞുപോയി.
അക്കാര്യ മപ്പോളറിയുന്ന സാധു-
സൽക്കാരയോഗ്യൻ മുനി യാത്രചെയ്തു. 80

ഇപ്പോൾ മുനിപ്രൗഢകുലാവതംസ-
തൃപ്പാദപാംസുക്കളണിഞ്ഞു കൊൾവാൻ
നല്പാർന്നിടും ഭാഗ്യപദം "കരുന്നാ-
ഗപ്പള്ളി" ദിക്കാളുമിവർക്കു കൂടി! 81

സ്വശിഷ്യനാം ശ്രീയുത "നീലകണ്ഠ-"
സുശിക്ഷിതൻ നിത്യസമാധികൊള്ളും
വിശിഷ്ടപുണ്യാശ്രമമെത്തി, വേണ്ടു-
മാശിസ്സു ഭക്തർക്കരുളി ജയിച്ചു. 82

ഈസമാധിപീഠത്തിലമാസഹായ
പ്രതിഷ്ഠചെയ്താൻ പരകാര്യമായി
രാമൻ പുരാണശ്രുതിയാർന്നുമിന്നും
രാമേശ്വര' ത്തെന്നവിധം സമോദം 83

അന്നാളിലത്തൃപ്പദമൊന്നു കണ്ടു-
വന്ദിച്ചു ജന്മം സഫലീകരിപ്പാൻ
ചെന്നേനിവൻ, ഹന്ത! വിശിഷ്ടയോഗം
വന്നീടുമാർക്കും ഗുരുവിൻപ്രസാദാൽ. 84

ധന്യാനുഭാവൻ വിലസും മനോജ്ഞ-
പുണ്യാശ്രമത്തിങ്കലണഞ്ഞുനിന്നേൻ.
അന്നാളിലാണീ ജഗന്നത്തി ലെൻറ
കണ്ണിന്നു ഗണ്യോത്സ വമാർന്നതീ ഞാൻ! 85

നിറഞ്ഞഭസ്മപ്രഭ, നീണ്ട കൈകൾ,
വിരിഞ്ഞമാർമൂടിയ വെള്ളിമീശ,
തിറംപെടും ദൃഷ്ടികൾ, പൗരുഷം സം-
സ്ഫുരിച്ചിടും വക്ത്ര,മിതോർക്കവയ്യേ! 86

അപ്പാ! കഥിപ്പാൻ കഴിവില്ല! ദീപ്തി-
യല്പേതരം ചേർന്നൊരു സത്വമൂർത്തി!!
മല്പാപമാകെക്കളയേണമേയെ-
ന്നപ്പാദപത്മത്തിൽ നമസ്കരിച്ചേൻ. 87

അഹോ! മഹാഭാഗ്യമിവന്നുദിച്ചാ,-
മഹർഷി തൃക്കൺകട ചാച്ചിതെന്നിൽ!
മഹത്വമാളുന്നൊരു നവ്യ ദിവ്യ-
മഹസ്സുണർന്നെൻ കരളിൽ കളിച്ചു! 88

പടുത്വമോടും ചിലതോതി, യൊട്ടു
പാടീ, വിനോദം പലതും കഥിക്കേ
കടുത്ത പാണ്ഡിത്യമലിഞ്ഞ ഹൃത്തിൽ
സ്ഫുടിച്ചുമിന്നുന്നതു കണ്ടുകൊണ്ടേൻ! 89

യമിക്കെഴും ദിവ്യപദാരവിന്ദം
നമിച്ചുഭക്ത്യാ വിടവാങ്ങിനേൻ ഞാൻ
തിമിർത്തപാപങ്ങളശേഷമന്ന-
സ്തമിച്ചുവെന്നുള്ളൊരു തൃപ്തിയോടും. 90

വരിഷ്ഠധർമ്മം പലതും മുളച്ചു
പരിസ്ഫുരിക്കുന്നൊരു പുണ്യഭൂമി
ശരിക്കുസല്ലോകനിവാസ ലക്ഷ്മി
ധരിച്ചു നൽ "പന്മന" മിന്നിടുന്നു. 91

സത്തിങ്കലിഷ്ടം ശരിയായ് വളർന്നോ-
രദ്ദിവ്യനിട്ടിക്കിലണഞ്ഞുപിന്നെ
ഉത്തുംഗസാലാവൃതമായ്, കുളുർമ്മ-
മെത്തും മലക്കോവിലിലേലം വിളങ്ങി. 92

വരാഭയദ്ദിക്കിനപാരമേകി;
"വരാമൊരല്പം ദിവസത്തിനുള്ളിൽ
മരിക്കുവാ" നെന്നരുൾചെയ്തനന്ത-
പുരിക്കുപോയാൻ പുരുപുണ്യശാലി. 93

കൺമുൻപിലാളും പരദൈവമന്നാ-
ളിമ്മട്ടുപെട്ടെന്നു പിരിഞ്ഞുപോകേ
എമ്മട്ടുവിമ്മിഷ്ട മവർക്കുദിച്ചെ-
ന്നമ്മാ! കഥിപ്പാനരുതേ! കടുപ്പം! 94

ഹരേ! തദാ തന്തിരുമേനി തന്നേ-
പ്പെരുത്തൊരാ മാമയമാക്രമിച്ചു!
ഏറുമ്പു തീക്കട്ടയശിക്കയോ! ഹാ!
ശരീരമേ! നിൻനില യെന്തുതന്നെ! 95

"സ്യാനന്ദൂര" പുരത്തിലാർന്ന കവിദീ"
പാഖ്യപ്രശിഷ്യാദ്യര-
ന്യൂനംനൽപരിചര്യചെയതുസുഖമ-
ങ്ങൊട്ടൊട്ടുകിട്ടീടവേ
സാനന്ദംനിജനിശ്ചയാനുസരണം
ശാന്താഭിരാമാത്മകൻ
യാനംചെയ്തഥ "പ്രാക്കുള" ത്തിനെമഹാ-
ഭവ്യാബ്ധി യാക്കീടിനാൻ. 96

"ശ്രീനാരായണയോഗി" വന്നുഗുരുവിൻ
ക്ഷേമംതിരക്കി ക്കുറേ-
വാണാൻതത്രസുരമ്യസൂക്തി സുധയാൽ
ശ്രോത്രംകുളുർത്തിട്ടഹോ!
പ്രീണിച്ചന്നഥ ശിഷ്യരേയിരുവശം
ചേർത്തീ നമുക്കെന്നുമേ
കാണാനെന്നവിധം സ്വയംപടമെടു
പ്പിച്ചീടിനാൻദേശികൻ. 97

ഇമ്പംപൂണ്ടുതിരിച്ചു,ദേഹമധികം
ക്ഷീണിച്ചുപോയെങ്കിലും
വെമ്പാതമ്പൊടു "കുമ്പളത്തു" മരുവീ
സമ്പൂർണ്ണമോദാന്വിതം
എമ്പാടുംജനമെത്തി! ഹന്ത! ചിലരോ
കൊണ്ടങ്ങുപോവാൻ കൊതി-
ച്ചമ്പാ! 'ശങ്കര' നാമധേയസുമതേ!
ഭാഗ്യം ഭവൽഭാഗ്യമേ! 98

വന്നുംപോയു മിരുന്നൊരജ്ജനതതി-
ക്കാശിസ്സുനൽകിക്കഴി.-
ഞ്ഞൊന്നായ് നാല്പതുവാസരം ചെറുതശി-
ച്ചീലന്നുപാലെന്നിയേ!
ഒന്നുംതന്നെ രുജാവികാരമണയാ-
താസ്വാദമാർന്നാവിധം
“തൊണ്ണൂറ്റൊമ്പതു” “മേട മഞ്ഞി ‘രുപതും
മൂന്നും’ തികഞ്ഞൂ ഹരേ! 99

ആയവസ്ഥയി,ലമോഘ ഗോതതിപൊഴിച്ചു
യുർന്നു,നിതരാംതമോ-
ഭീയകറ്റി, യതുല പ്രതാപനിധിയായ്
പ്രബോധമരുളിപ്പരം
ശ്രീയനർഘതരമേകി, വിശ്വമഖിലം-
വിളക്കി, വിളികൊണ്ടൊരാ-
മ്നായധാമ മഖിലൈകവന്ദ്യപരചി-
ന്മഹസ്സിൽ മുഴുകീ സുഖം! 100

സ്ഫുടംദിവ്യമാം തജ്ജഡം സംസ്കരിച്ചോ-
രിടം കാട്ടിമിന്നും മഹാക്ഷേത്രമേ! നീ
പടർന്നാളിടും പ്രാഭവം പുണ്ടുമുപ്പാ-
രിടം പൂതമാക്കിച്ചിരം ലാലസിക്ക. 101

ശുഭം!

# ശ്രീ വിദ്യാധിരാജ
# പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമിപാദ
# ഷഷ്ടിപൂർത്തി പ്രശസ്തി

## 1 മഹാകവി കെ. സി. കേശവപിള്ള

പുഷ്ടശ്രീ വാഗ്വിലാസപ്പൊലിമയുടയ വി-
ഖ്യാതനായുള്ള സാക്ഷാൽ
'ചട്ടമ്പിസ്വാമി' യാകും സുകൃതിയറുപതാ-
മബ്ദമിന്നാർന്നിടുന്നു.
ഒട്ടേറീടുന്ന വിദ്യാതതിയുടെ നിധിയാ-
മിമ്മഹാത്മാവു മേലും
ഇഷ്ട്യാ നീണാൾ സുഖിക്കുന്നതിനു കനിയണം
ചിത്പുമാനത്ഫലാക്ഷൻ.

## 2 സി. എസ്. സുബ്രഹ്മണ്യൻ പോറ്റി

മന്നിൽ ധീ ശക്തിയെത്രുണ്ടയതു, മെത്രവരെ
ശ്ലേക്കരു,മ യുക്തി, മറ്റും
ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ മനുജ-
ന്നെത്രമാത്രം വരുത്താം,
എന്നാലും താഴ്മകൊള്ളാമെത്രവരെ, യിതുകൾ-
ക്കൊത്ത ദൃഷ്ടാന്തമാമീ-
'കുഞ്ഞൻചട്ടമ്പി' യോഗീശ്വരനനവധിനാൾ
വാഴ്ക, നന്മകൾ ലോകേ

## 3 ജി. രാമൻമേനോൻ എം. എ.

ശ്രീ വിദ്യാധിരാജനായ്, വിമലനായ്,
ഭട്ടാരപാദാഖ്യനായ്
ഭുവിൽ സുശ്രുത കീർത്തിയൊത്തു വിലസും
ചട്ടമ്പി'യാം 'സ്വാമിയാർ
പാരം ശ്രീയൊടു ഷഷ്ടിപൂർത്തിമഹമി-
ന്നേൽക്കുന്നു, നൂറബ്ദവും
സൈ്വരം വാഴ്ക, മഹത്വമാർന്നു മഹിയെ-
പ്പുണ്യത്തിൽ നിർത്തീടുവാൻ

സന്തതം സകല ലോകവും മുദാ
സ്വന്തമാം പ്രണയവാരികൊണ്ടുതാൻ
ചന്തമാക്കുവതിനുദ്യമിച്ചിടും
ശാന്തവാരിധി ജയിക്ക ദൈവമേ!

## 4 ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ

സമദർശന സാമരസ്യമാ-
വിമലാത്മീയ രസജ്ഞയൊന്നിനാൽ
ശ്രമമെന്നിയുരച്ചിടുന്നു സം-
യമവദ്ദേശികരാഢ്യ ജയിക്കണേ. 1

ആനന്ദം മൂർത്തമായൊന്നൊരു മതിയുളവാം
മട്ടു ഭുവിൽ പ്പിറന്നാ-
വാനം പോൽ പാറു ക്രാന്തമരുവൊരു മഹാൻ
തന്റെ വാഗ്രൂപ മാധ്വീ [1]
പാനം ചെയ്കിൽ കെട്ടും തൃഷ്ണകൾ നൃമധുപ[2]ത-
[3] 'സ്വാമി' 'ചട്ടമ്പി' പൂർവ്വാ
ഖ്യാനം 'വിദ്യാധിരാജാ'ഭിധയൊടു ചെടിതം
തീർത്ഥപാദം ശ്രയിക്ക! 2

---

1 വാക്കിന്റെ രൂപത്തിലുള്ള തേൻ 2 മനുഷ്യരാകുന്ന വണ്ട്
3 ശ്രീവിദ്യാധിരാജ തീർത്ഥപാദചട്ടമ്പിസ്വാമിയെ ആശ്രയിക്ക.

അജ്ഞാനം നീക്കി നൽ[1]കേവല നില കരയേ-
റ്റീടുവാൻ തക്ക[2]വൃത്തി-
ജ്ഞാനാപ്തിക്കു[3] നല്ലോരരണി വടിവു തേ-
ടുന്ന ഭട്ടാരനായി
[4] പ്രജ്ഞാസന്മാന ദണ്ഡഭ്രമണ വിധിവശാൽ
വേദവേദാംഗ വേദാ-
ന്താജ്ഞാഭ്രുവായ് ലസിക്കും ഗുരുവിനറുപതാം
വത്സരം പൂർത്തിയായി. 3

## 5 ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ

ഒട്ടമ്പിൽപ്പെട്ട ശിഷ്യർക്കകമതിലമലാ-
നന്ദബോധം വരുത്തും
വട്ടം പിന്നുള്ളവർക്കും വരുവതിനരുളി-
ച്ചെയ്തു കാട്ടിക്കൊടുത്തും
[5] മുട്ടം പിട്ടായ മായാർണ്ണവമതു കരയേ-
റ്റീടുവാൻ കാത്തുനില്ക്കും
'ചട്ടമ്പിസ്വാമി' 'ഭട്ടാരക' വരതിരുനാ-
ളാറു പത്തായ് തികഞ്ഞു.

[6] സൂര്യർക്ഷാധിപ വംശ്യരാജർഷിമാ-
രപ്പോൾ കവിപ്രൗഢർ, മ-
റ്റാര്യന്മാരിവർ തീർത്തുചേർത്ത വിപുല-
പ്രൗഢപ്രബന്ധങ്ങളിൽ
വീര്യം ചേർന്നു വിളങ്ങിടുന്ന ധിഷണാ
സമ്പത്തിൽ മുമ്പൊത്തൊരാ-
ചാര്യൻ നല്ല ശതാഭിഷേകമഹമി-
പ്പോൾ മേൽകഴിക്കാകണം. 2

---

1 മുക്തി. 2 വിധിപൂർവ്വമുള്ള കർമ്മം കൊണ്ടു സാധിച്ച ജ്ഞാനം പ്രാപിക്കുവാൻ 3 അരണിച്ചമത പോലെയുള്ള.
4 ബുദ്ധിവിശേഷമാകുന്നതല്ല അളവുകോൽ (കടകോൽ) കൊണ്ടു വേദശാസ്ത്രവേദാന്തങ്ങളെ കടയുന്ന (വരുതിക്ക നിരത്തുന്ന) 5 വലിയ തട്ടിപ്പായ മായക്കടൽ. 6 സൂര്യവംശരാജർഷിമാർ

## 6 അദ്വൈതവിദ്യാപണൻ
## പന്നിശ്ശേരി നാണുപിള്ള

[1] മുഖ്യാദ്വൈതമയൂഖജാലമതിനാ-
ലക്രൈസ്തവാദ്യങ്ങളാ-
മിക്കാലത്തെ മതാന്ധകാര നിരയെ-
പ്പാടേ തുരത്തിദ്രുതം
[2] 'ഭട്ടാരാ'ഖ്യയ ഭാനുമാനിഹന [3]ഭോ-
മദ്ധ്യത്തിലെത്തീട്ടിതാ
[4] പ്രദ്യോതിപ്പതു കാൺക [5] മദ്ധ്യദിന കൃ-
ത്യത്തെ നടത്തീടുക. 1

[6] പിട്ടേറീടും ദ്വിജ വിരട്ടായ മായയിലക-
പ്പെട്ടു ഹാ! പലവിധം
നട്ടം തിരിഞ്ഞുഴറുമ [7] 'ന്നാഗരെ' 'പ്പരമഭ-
ട്ടാര'ദ്ദേശികവരൻ
[8] 'പ്രാചീനപൂർവ്വമലയാളാ'ഖ്യ 'തത്ത്വമസി'ത-
ത്ത്വോപദേശമതിനാൽ
[9] നീചോഹമെന്ന മതിപോക്കിസ്സ്വരൂപമതിലാ-
ക്കിജ്ജയിപ്പൂ സുകൃതി. 2

---

1 മുഖ്യമായ അദ്വൈതസിദ്ധാന്തയുക്തികളാകുന്ന രശ്മികൾകൊണ്ടു്. ഇവിടെ സ്വാമിതിരുവടികളുടെ 'ക്രിസ്തുമതഖണ്ഡനം' എന്ന ഗ്രന്ഥത്തെ സൂചിപ്പിക്കുന്നു. 2 ഭട്ടാരകൻ എന്നുപേരുള്ള സൂര്യൻ. 3 മദ്ധ്യാഹ്നത്തിലെത്തി ആയുർമദ്ധ്യമായ 60–ാം വയസ്സിലെത്തി 4 ശോഭിക്കുന്നതു 5 ഉച്ചയ്ക്കു് വേണ്ടുന്ന കർമ്മം 6 കള്ളമായ 7 നായന്മാരെ_ 8 പ്രാചീന ലയാളം എന്ന സ്വാമിതിരുവടിയുടെ ഗ്രന്ഥം മുഖേന പണ്ടേ ഇവിടെയുള്ള ആ നാഗന്മാരാണു നിങ്ങൾ, ശൂദ്രരല്ല. 9 ഞാൻ ബ്രാഹ്മണദാസനായ ശൂദ്രനാണു എന്ന നികൃഷ്ടബുദ്ധി ഇല്ലാതാക്കി സ്വന്തമേന്മ തെളിയിച്ചു ബോധിപ്പിച്ചു.

## 7 കവിദീപൻ ആറന്മുള
## എം. കെ. നാരായണപിള്ളവൈദ്യൻ

ശ്രീവിദ്യേശ്വാധിരാജനാ[1] യമലമാം
ബ്രഹ്മപ്രമോദോദയ-
ശ്രീ വിദ്യോതമിയന്നു, [2]വൃത്തിവിരമി-
ച്ചേകാത്മനാ വാണിടും
ആ വിദ്വദ്വര പൂജ്യപാദ ഭഗവദ് ഭ-
ട്ടാരയോഗീശ്വര-
[3]ന്നാവിഘ്ന്യന സമുല്ലസിപ്പിതു ശുഭം
ഷഷ്ട്യബ്ദപൂർത്ത്യുത്സവം. 1

വേദാന്തക്കടലിൽക്കടന്നു കളിയാ
ടി[4] സ്വാത്മ ബോധാമൃതാ-
സ്വാദാന്തഃകരണ പ്രസാദമകമേ
കൈക്കൊണ്ടുകൊണ്ടങ്ങനെ
[5]ആ ദാന്താശയരാം യതിപ്രവരരിൽ
ശോഭിച്ചു മോദം പെടും
[6]നാദാന്തഃസ്ഥിതി കണ്ടറിഞ്ഞ ഭഗവത്-
പാദർക്കു കൂപ്പുന്നു ഞാൻ. 2

[7]ആറായുള്ള മതങ്ങളും, [8]ഖണ്ഡനമത-
ഗ്രന്ഥങ്ങളാറൊക്കെ,യി-
ന്നാറായ് ത്താനൊഴുകുന്നു, [9]യന്മുഖഗുഹാ-
മദ്ധ്യത്തിൽ നിന്നെപ്പൊഴും
ആറാസ്യങ്ങളെഴുന്ന ദേവനടിമ-
പ്പെട്ടുള്ളൊരദ്ദൈവതം
മാറാതിങ്ങനെ മന്നിടത്തിനു പവി-
ത്രാവസ്ഥ ചേർക്കുന്നിതാ 3

---

1 ശുദ്ധ ബ്രഹ്മാനന്ദം കൊണ്ടുണ്ടായ തേജസ്സോടുകൂടി.
2 മനോവൃത്തികളെല്ലാമടങ്ങി ഏകാത്മ സ്വരൂപത്തിൽ വിളങ്ങുന്ന
3 യാതൊരു പ്രതിബന്ധവും കൂടാത്ത തരത്തിൽ 4 ആത്മജ്ഞാനാമൃതം നുകർന്ന അന്തഃകരണം പ്രസന്നത കലർന്ന് 5 മനസ്സടങ്ങിയ 6 പ്രണവസാരം നേരിലറിഞ്ഞു. 7 ആറു നാസ്തിക മതങ്ങൾ 8 ആറ് ആസ്തിക ദർശനങ്ങൾ 9 ആരുടെ മുഖമാകുന്ന ഗുഹയുടെ നടുവിൽ നിന്നു്

വട്ടം ചുററും പ്രപഞ്ചക്കളിയിലുമതുപോൽ
ബ്രഹ്മ വിഷ്ണ്വീശർ മായം
വിട്ടന്ത്യ[1] പ്രാകൃത പ്രക്ഷയമതിൽ വിലയി-
ക്കുംപൊഴും മാററമെന്യേ
[2]വെട്ടം പൂണ്ടേത്തു ധാമം വെളിയിലിഹ, വിള-
ങ്ങുന്നു, താനായതായ് ശ്രീ-
"ചട്ടമ്പിസ്വാമി"യാമെൻ തിരുവടിയുലകിൽ
കേളിയാടുന്ന ധന്യൻ! 4

[3]ഇന്നിദ്ദൃശ്യ പടോപമോല്ലസദവ-
സ്ഥാസത്തകൈക്കൊണ്ടകം-
തന്നിൽ ദ്ദിവ്യ ചിദാത്മ ബോധ പരമ-
ജ്ജ്യോതിസ്സു മിന്നിസ്സദാ
[4]ഉന്നിദ്രാത്മക പൂജ്യപാദയമിയാം
[5]ശ്രീ ബാഹുലേയാശ്രിതൻ
മന്നിങ്കൽ ശുഭപൂർത്തി ചേർത്തു വിജയി-
ക്കുന്നു വിധിജ്ഞൻ പരം. 5

[6]ഉററിട്ടുള്ളിൽ മറഞ്ഞുണർന്നു വിടരും
പ്രാണപ്രണാളിക്കകം-
പററില്ലാതെയഴിഞ്ഞുയർന്ന ഭുജഗീ-
സഞ്ചാലനാൽ സർവ്വദാ
ഇററിററാരയിൽ വീണിടുന്ന സുധയാൽ
മിന്നും സ്വതേജസ്സിലും-
പ്പററി ബ്രഹ്മസുഖാർണ്ണവത്തിൽ മുഴുകി-
പ്പാർക്കുന്നു മത്സ്വാമിയും 6

1 പ്രകൃതിപ്രളയം 2 തേജോരൂപമായ ബ്രഹ്മവസ്തു 3 കരിഞ്ഞ വസ്ത്രം 4 സർവ്വദാ ഉണർന്നിരിക്കുന്ന 5 ശ്രീ സുബ്രഹ്മണ്യഭക്തൻ 6 ഖേചരീമുദ്രയാൽ ആത്മാനന്ദാമൃതം നുകർന്നുണ്ടായ

## 8 ചിദ്രസാമരണൻ കെ. എൻ. കൃഷ്ണപിള്ള.

കാർമേഘത്തിൻ നിറത്തെക്കവെരുമൊളിയെഴും
    കണ്ണനാമുണ്ണിയോമൽ-
ത്താർ വേണിത്തയ്യലാളാം ജനനിയുടെ നറും-
    പാൽ കുടിച്ചീടുമപ്പോൾ
ക്രൂരാളും കണ്ണിലേറും തരളതയതുകൊ-
    ണ്ടിന്നു 'വിദ്യാധിരാജ'-
ശ്രീമത് 'ഭട്ടാര'നാകും ഗുരുവരനരുളീ-
    ടേണമായുസ്സു ദീർഘം

ഖേദം സംസാരമോർത്തിട്ടധികതരമുഴ-
    ന്നീടുമീ മർത്ത്യലോകേ
മോദം സദ്യോ f മൃതാസ്വാദനവഴിയരുളി-
    ത്തത്ത്വബോധം വരുത്തി-
സ്സാനന്ദം ലാലസിക്കും പരമ ഗുരുവരൻ
    സ്വാമി 'ഭട്ടാരകാ' ഖ്യൻ
വാഴട്ടാകല്പകാലം വിബുധ ജനസമാ-
    രാധ്യനാരാധ്യപാദൻ!

## 9 പണ്ഡിതശിവപ്രസാദ് വിദ്യാഭാരതി

[1] സൂചീവിഭേദ്യ ജനതാന്ധ്യമകററിടാനായ്
[2] 'പ്രാചീന' പൂർവ്വ 'മലയാള'മതുദ്ധരിച്ച
വീചീവചസ്കനുടെ ഷഷ്ടിതമാബ്ദ ശ്രേഷ്ഠിം
വാചീമ ധർത്തുമതിഭാഗ്യമെനിക്കുദിച്ചു

---

1 സൂചിക്കുപോലും കടക്കുവാനാകാത്ത അജ്ഞാന കൂരിരുട്ട്

2 'പ്രാചീന മലയാളം' നിർമ്മിച്ച തിരതല്ലുന്ന വാക്കുകളോടു കൂടിയ മഹാനുഭാവന്റെ അറുപതാം പുറന്നാൾയജ്ഞം വാക്കുകൊണ്ടിന്നു കൊണ്ടാടാനുള്ള മഹാഭാഗ്യം എനിക്കുണ്ടായി

[1] ശ്രീതീർത്ഥപാദ 'വിദ്യാധി-
രാജ ഭട്ടാര' നാമ സംവലിതം
ആശ്രമ മുദ്ഘാടിത മിഹ-
നിധിനാഗാബ്ദേനഭഃ സ്ഥയമ ഋക്ഷേ

## 10 കനകതാര കെ. എൽ.

[2] മഘവാവു നടത്തിടും [3] മഖം പോൽ
സുഖമായ് രണ്ടുരു ഷഷ്ടിപൂർത്തികർമ്മം
അഘമററു നടത്തിടുന്നതിന്നാ-
[4] യഘകംസാരി കനിഞ്ഞു കാത്തിടട്ടെ

## 11 വാസുദേവമാരാർ

[5] ആഗന്തുക്കളിലാണുപോയ മലയാ-
ളപ്രാക്ചരിത്രത്തെയി-
[6] ങ്ങാഗസ്സോട്ടിയുയർത്തിയോരു 'പരഭ-
ട്ടാരാ' ഖ്യനാം സ്വാമികൾ
ഭംഗം വിട്ടൊരു ഷഷ്ടിപൂർത്തി മഹമാർ-
ന്നേററം ലസിച്ചീടുവാൻ
[7] നാഗേന്ദ്രോപരി പള്ളികൊണ്ടരുളുമ-
ദ്ദേവൻ കടാക്ഷിക്കണം

---

1 ശ്രീ വിദ്യാധിരാജതീർത്ഥപാദ (പരമ) ഭട്ടാര എന്നു പേരു ചേർന്ന ആശ്രമം ഇവിടെ (നിധി=9–നാഗം=8) 89-ാമാണ്ട് ചിങ്ങമാസം ഭരണിനക്ഷത്രത്തിൽ ഉദ്ഘാടനം ചെയ്യപ്പെട്ടു
2 ദേവേന്ദ്രൻ 3 യജ്ഞം 4 ശ്രീകൃഷ്ണൻ 5 വിദേശീയരായ ആര്യബ്രാഹ്മണരുടെ സ്വാധീനത്തിൽപ്പെട്ടുപോയ 6 ദോഷം തീർത്തു് 7 മഹാവിഷ്ണു.

## 12 എരുവയിൽ എൻ. ചക്രപാണിവാര്യർ.

ഷാഷ്ട്യബ്ദം തികയുന്നൊരിസ്സുകൃതിയാം
ഭട്ടാര് പാദന്നഹോ
തുഷ്ടിക്കാസ്പദമാം വിധത്തിലിനിയും
കെങ്കേമമായ് ശ്ലാഘ്യമായ്
കഷ്ടിക്കാതെ ശതാഭിഷേക മഹവും
കൂടിക്കഴിച്ചീടുവാൻ
ദൃഷ്ടിക്കൊണ്ടതയക്കണേ [1] ശ്രിതജനാ-
ഭീഷ്ടപ്രദായിൻ ഹരേ!

## 13 കൊട്ടയ്ക്കാട്ടു വേലായുധൻപിള്ള

[2] പരമവിദ്യയറിഞ്ഞു സുഖിച്ചിടും
[3] 'മുരുകദാസ്' മഹാമതി തന്നുടെ
അറുപതായ വയസ്സു തികഞ്ഞു തേ
വരുവിനേവരു[4] മേചതിനർഹണം.

## 14 കെ. കൃഷ്ണപിള്ള. റാന്നി.

പൂജ്യൻ! വിദ്യാധിരാജൻ കപിലനു സമനാം
'സ്വാമിചട്ടമ്പി' നാമാ-
[5] വൗർജ്ജിത്യത്തോടുകൂടി[6] ക്കലഗുരുപദവും
പൂണ്ടിതാ ചന്ദ്രതാരം
[7] സേനാനീ ഭക്തനായ് നായകരുടെയൊരു സേ-
നാനിയായ്ക്കൂടിരുന്നി-
ട്ടൂനം കൂടാതൊടുക്കം പരമപദമണ-
ഞ്ഞീടണേ കഞ്ജനാഭ!

---

1 ആശ്രയിക്കുന്നവർക്കു ഹിതം നൽകുന്ന വിഷ്ണു 2 വേദാന്തം 3 ഷൺമുഖദാസൻ 4 പൂജനൽകാൻ 5 ഊർജ്ജിതഭാവത്തിൽ 6 തീർത്ഥപാദസമ്പ്രദായാദിഗുരുവായി 7 സുബ്രഹ്മണ്യഭക്തനായി.

## 15 കരയംവെട്ടത്തു സുകുമാരപിള്ള

മാഹാത്മ്യം മഹനീയമാർന്നു പരമാ-
നന്ദം കലർന്നീടുമീ-
ഗ്ഗേഹത്തിന്റെ യശസ്സു ലോകമഖിലം
ശുഭ്രീകരിക്കുന്നഹോ!
സാഹായ്യം [1] നരലോക ജന്മ ഫലസം-
പ്രാപ്തിക്കു ചെയ്തോളുമീ-
[2] മോഹാപേത ജനാഗ്രണീപ്രതിവിള-
ങ്ങീടേണമെന്നും ഭുവി.

## 16 മുടീച്ചേഴത്തു കിട്ടുപിള്ള

### ഷഷ്ടിപൂർത്തി പ്രശംസാഷ്ടകം.

ശ്രീമദ് 'ബാലാഹ്വ'[3] നാശാ സരണിയെയതിലം-
ഘിച്ച 'വിദ്യാധിരാജൻ'
[4] ധീമന്മൗലിപ്രക്ലൃപ്താമല വിപുലമണീ-
തല്ലജൻ പൂജ്യപാദൻ
ഈ മന്നിൽ ബ്രഹ്മവിദ്വദ്വരനഹഹ! ഹ! ജയി-
ക്കുന്നു വിഖ്യാതനായി-
ട്ടീമർത്ത്യർക്കുള്ള [5] പുണ്യാമരതരു സദൃശം
സ്വാമി 'ഭട്ടാര' ഭൂമാ 1

കായത്തിൻ വിത്തു കർമ്മം,[6] പരമഗുരു പരമാ-
ചാര്യ കാരുണ്യ വായ്പാ-
ലായത്തജ്ഞാന രൂപാനല ശിഖയിലെരി-
ച്ചുജ്ജ്വലിക്കും മഹാത്മാ

---

1 മുക്തി 2 അജ്ഞാനമററ (മായപോയ) ജനങ്ങളിൽ മുമ്പൻ
3 ആശയില്ലാത്ത 4 ബുദ്ധിമാന്മാരുടെ കിരീടങ്ങളിൽ വിളങ്ങുന്ന വലിയ വെൺമുത്തു മണി 5 പുണ്യകല്പവൃക്ഷംപോലെ
6 ആ കർമ്മം പരമഗുരു പ്രസാദ മഹിമയാൽ സാധിച്ച ജ്ഞാനരൂപത്തിലുള്ള തീയ്യിൽ ചുട്ടു ഉജ്ജ്വലിക്കുന്ന മഹാൻ

തോയത്തിന്നുള്ളിൽ നീലാംബര പരിചലനം
പോലെ സൽക്കർമ്മ ദേഹം
മായത്താൽക്കാട്ടി, മന്നിൽ ദിനമനസുജരാ-
ശ്ലാഘ്യനായുല്ലസിപ്പൂ 2

കൈവല്യാകാംക്ഷ ചേരും വിമലമതികളും
ലൗകികന്മാരുമൊപ്പം
ഭാവം തെററാതെ തങ്ങൾക്കഭിമത വിവിധ-
ജ്ഞാനമർത്ഥിക്കയാലേ
ഏവം സംഭിന്നരീത്യാ[1] ദ്വി വിധ മുപകൃതി-
ക്കെപ്പൊഴും കർമ്മവാൻ തൻ
ഭാവം കൈക്കൊൾകിലെന്തോ?[2] ജലഗനളിനവ-
ത്സ്വാമി നിസ്സംഗനല്ലോ. 3

അത്യർത്ഥം കേരള പ്രാക്ചരിത നഗരിതൻ-
രമ്യ ഭാഗങ്ങളാകും
സത്യ സ്ഥാനങ്ങൾ മൂടിപ്പടരുമൊരു പടൽ-
ക്കൂട്ടമൊന്നിട്ടിടാതെ
[3] ശ്രുത്യന്തം കണ്ടെഴും തൻ[4] നിശിത ധിഷണയാം
വാളിനാൽ വെട്ടി നീക്കി-
സ്സത്യശ്രീമാൻ വിളങ്ങുന്നിതു സകല ജഗ-
ന്മംഗളാഭംഗുരാത്മാ. 4

[5] മാനം കൈവിട്ട മായാഗുണമൊടു സമമാ-
യിങ്ങു ജൃംഭിച്ചു പൊങ്ങി
സ്ഥാനം കൈക്കൊണ്ട [6]മിഥ്യാ വചന കലുഷിത-
ഗ്രന്ഥ പാശ പ്രകാശേ

---

1 മുക്തിയും ഭുക്തിയും അരുളുവാൻ സദാ പ്രവർത്തിക്കുന്നവൻ
2 വെള്ളത്തിലെ താമരപോലെ. 3 വേദാന്തം 4 കൂർമ്മബുദ്ധി
5 അളവില്ലാത്ത 6 പാഴ്വാക്കുകൾകൊണ്ട് ചളിപുരണ്ട ദുർഗ്രന്ഥങ്ങളുടെ പ്രകാശത്തിൽ

[1] ലൃന്തം ചേർത്തുത "ശ്ലോകള ചരിത" മിതു
നായകാ ഖണ്ഡതത–
ജ്ഞാനം ലോകർക്കു നൽകിപ്പുരമൊരുപനിഷ–
ത്തെന്നപോൽ മിന്നിടുന്നു 5

[2]കോളംബോ വർഷമോരായിരമൊടുപരമെൺ–
പത്തിയെട്ടോടൊരൊന്നും
മേളിക്കും ചിങ്ങമെട്ടാം ദിവസമതിലുദി–
ച്ചുള്ളോരാ[3] യാമ്യതാരേ
[4]കേളിക്കോലം നീളെ നീളെച്ചിതറി വിലസിടും
ഷഷ്ടിപൂർത്ത്യുത്സവം[5] ചിൽ–
കേളീലാസ്യാമൃതാ സേചന മധുരതരം
ശിഷ്യർ കൊണ്ടാടി ഭംഗ്യാ. 6

കാലേ [6]സച്ചിന്മഹസ്സിൻ കരനിര കളിയാ–
ടുന്നതദ്ദൃഷ്ടിപാത–
ത്താലേ സൽക്കാര മേററൻപൊടു പരമ പദ–
പ്രാപ്തി കൈവന്ന പോലെ,
ചാലേ തദ്വാക്യ സാരാമൃത ജലധിയിലാ–
റാടി, യാ പൂർണ്ണസൗഖ്യം
മേലേ മേലേ ഭുജിച്ചങ്ങനെ വിലസി മഹാ–
യോഗ്യരാം ഭാഗ്യവാന്മാർ. 7

ഏവം തൽ ഷഷ്ടിപൂർത്ത്യുത്സവ ചരിതമയം
പദ്യമാല്യം ചമയ്യാൻ
[7]ജീവതാപം പൂണ്ട സൂരീശ്വരർ പലരുമൊരു–
മ്പെട്ടു ഞാനെന്നപോലെ,
മേൽ വല്ലാതുള്ളതാം തച്ചരമമെഴുതുവാൻ
പള്ളിനിദ്രയ്ക്കു പാരം
കൈവന്നീടും തിടുക്കത്തൊടുമുഴറുമജൻ
മാത്രമാളായ് വരട്ടെ. 8

---

1 തകരാറുണ്ടാക്കി 2 കൊല്ലവർഷം 1089 3 ഭരണിനക്ഷത്രത്തിൽ 4 കീർത്തി 5 ജ്ഞാനലീലയുടെ സത്തമാകുന്ന അമൃതു തളിച്ചു മധുരം വളർത്തി 6 സച്ചിച്ഛക്തിയുടെ കിരണങ്ങൾ 7 പ്രാണൻ.

## 17 കൊററിനാട്ടു കെ. നാരായണപിള്ള

ചൊല്ലാ[1] മൊരായിരത്തോടെൺപത്തുമത്തുമ-
ല്ലൊൻപത്തും പത്തു മൊക്കം
കൊല്ലം ചിങ്ങത്തിലെട്ടാം ദിനമിഹ ഭരണീ-
സംജ്ഞമാം പുണ്യനാളിൽ
കല്യൻ 'വിദ്യാധിരാജാ' ഹ്വയ തിരുവടി താൻ
ഷഷ്ടിപൂർത്ത്യുത്സവം ചേർ-
ന്നല്ലോ പൂർണ്ണേന്ദു പോലിക്ഷിതിയിലതി സമാ-
ഹ്ലാദിയായ് വാണിടുന്നു 1

ധന്യാത്മാവായൊരിസ്സ്വാമികളടി മലരെ-
സ്സന്തതം ഭക്തിപൂർവ്വം
നന്നായ്‌വീക്ഷിച്ചു വാഴും നരനുടെ നയനം
ചെയ്ത പുണ്യം സുപുണ്യം
എന്നല്ലാലാപമാകും പുതു മധു കുതുകാ-
ലാസ്വദിക്കുന്ന കർണ്ണം
തന്നേ പുണ്യാമൃതാബ്ധിക്കകമതിൽ മുഴുകു-
ന്നംഗമെന്നെണ്ണിടുന്നേൻ 2

വേദം ശാസ്ത്രം പുരാണം സ്മൃതികളുപനിഷ-
ദ്വാക്യ സാരങ്ങളെല്ലാം
വാദം തീരും വിധം തന്നികടമണയുമ-
ബ്ഭക്തരിൽ സംഗ്രഹിച്ച്
ഖേദം കൈവിട്ടു വാഴും യമിവരനമിതോ-
ത്സാഹിയെൻ ദേശികേന്ദ്രൻ
മോദം ചേർന്നേറെനാളിദ്ധരയിലമരുവാ-
നിന്ദുചൂഡൻ തുണയ്ക്ക. 3

## 18 കീരിക്കാട്ടുവടക്കേടത്തു് അയ്യപ്പൻപിള്ള

ഇന്നിബ്ഭട്ടാര വിദ്യാധിപനുടെ ഭവികം
ഷഷ്ടിപൂർത്ത്യുത്സവം ത-
ന്മന്നിൽപ്പെട്ടുള്ള നാനാ ജനതതി 'യെഴുമ-
റക്കിൽ വച്ചുററ ഭക്ത്യാ

---

1 1089 ചിങ്ങം 8-ാംനു

ഒന്നിച്ചേവം നടത്തിസ്സുചിര [1]മഗദനായ്
പാർത്തിടാനീ മഹാത്മാ
കുന്നിൻകുഞ്ഞിൻ തപസ്സിൽ കൊതിയരുളു കലശം
[2]ഭർഗ്ഗ, നോക്കീടണം നീ

## 19 വെൺമണി നാരായണപിളള

ശിഷ്ടന്മാർക്കാകെ മുത്തായ്, ശ്രിത ജനനിവഹ
ത്തിനു വിജ്ഞാനവിത്തായ്,
നാട്ടാർക്കൊട്ടുക്ക [3]വിദ്യാവിതരണ ധിഷണാ-
പ്രഖ്യനാം "[4]അർഭകാ"ഖ്യൻ
തുഷ്ട്യാതൻ ശിഷ്യരോടൊത്തുലകിതഖിലം
പൂതമായ്ത്തീർത്തു ധന്യൻ
'ഭട്ടാര' സ്വാമി ഭൂമൗ ചിരമിനി വിജയി-
ക്കട്ടെ! ഭവ്യം തരട്ടെ!

## 20 ജി. രാമകൃഷ്ണപിളള

[5] ഹേമത്വിട്ടാർന്നൊരോമൽ തനുവിൽ വിലസീടും
ഭൂരിലാവണ്യ ഭാരാൽ
[6]കാമദ്വിട്ടിൻറെ ചിത്തം തരമൊടപഹരി-
ച്ചുള്ള [7]ഭൂമീധ്രകന്യേ!
[8]ശ്രീമ 'ദ്വിദ്യാധിരാജൻ' തിരുവടി വിമലൻ
പൂജ്യപാദാപരാഹ്വൻ
ധീമാൻ "ചട്ടമ്പി" യെന്നീബ്ഭുവി പുകൾ പെരുകും
സ്വാമിവാഴേണമെന്നും.

---

1 രോഗംകൂടാതെ 2 ശിവൻ 3 വിദ്യവ്യാപിപ്പിക്കുന്ന ബുദ്ധി സമ്പന്നതയ്ക്കു പേരുകേട്ടവൻ 4 കുഞ്ഞൻ എന്ന പേരുള്ളവൻ 5 സ്വർണ്ണശോഭ 6 ശിവൻെറ മനസ്സ് 7 മലമകൾ (പാർവ്വതി) 8 ശ്രീ വിദ്യാധിരാജ പൂജ്യപാദ ചട്ടമ്പിസ്വാമികൾ

## 21 കണ്ടച്ചുഴികത്തു് കെ. സി. ശിവരാമപ്പിള്ള

നാനാതത്ത്വവിദഗ്ദ്ധനായ്, സുജനസ-
ന്തോഷം വളർത്തിപ്പരം
ഭാസിക്കും യതിവര്യവൃന്ദമകുടീ-
മാണിക്യമായ് വാണിടും
"ശ്രീവിദ്യാധിപതി"ക്കെഴുന്നൊരു മഹാ-
ത്താം ഷഷ്ടിപൂർത്ത്യുത്സവം
മേളിച്ചിന്നതുകണ്ടു ലോകമഖിലം
നീന്തുന്നു മോദാംബ്ധിയിൽ.

## 22 താഴവന കൊച്ചുകുഞ്ഞുകുറുപ്പു്

ചട്ടമ്പിസ്വാമി [1]വിദ്യാജലനിധികലശീ-
ഗർഭ സംഭാവിതാത്മാ
വിദ്യാനന്ദൈകമൂർത്തിർ, വരഗുണസുകവി-
പ്രൗഢ സുശ്ലോകപൂർത്തി.
[2]ഉദ്യദ്ഭാസ്വത് പ്രതാപപ്രദനമലയശോ-
രാശിയീഭൂവിലെന്നും
വർത്തിപ്പാനേററവും നൽ കൃപയരുൾക സദാ-
ദേവദേവോ! പത്മനാഭ!

## 23 പത്മനാഭദേശികൻ

മലയാളമടിപ്പെട്ടത്തിയാ-
കുലമാമ്മാറു കറക്കി നാകരെ
നിലയം നിജമാക്കി വച്ചൊര-
[3]പ്പുലവർക്കുള്ളുപദാന മാദിയായ്
[4]ധൃതിവിസ്തൃത മുദ്ധരിച്ചു ചെ-
യ്തതിഹർഷം ജനതയ്ക്കുചേർന്നെഴും

---

1 വിദ്യാക്കടലിന്നു് അഗസ്ത്യമുനിയായവൻ—വിദ്യകളെല്ലാം ഗ്രഹിച്ചവൻ. 2 വർദ്ധിച്ച സൂര്യജ്യോതിസ്സുള്ളവൻ—ജ്ഞാനപ്രകാശം പരത്തുന്നവൻ. 3 വിദ്വാന്മാർക്കു 4 ധൈര്യത്തോടുകൂടി

[1] കൃതിതല്ലജകാര സദ്ഗുരുർ-
മ്മതിയിൽ താൻ നിവസിക്കണം മമ.

## 24 ഗണപത്യാനന്ദസ്വാമി

[2] ഭവരുജാപഹ ഭേഷജമായിടും,
[3] "ശിവസുതാശ്രിത" സദ്ഗുരു തന്നുടെ
ഭവിക ഷഷ്ടിതമാബ്ദ മഹോത്സവോ-
[4] വനിതലേ വിതലേപി പുകഴ്‌ന്നിതേ.

## 25 നീലകണ്ഠപ്പിള്ളവൈദ്യൻ അയിരൂർ

കാമിക്കുന്നവർക്കേകിടുന്ന [5] പരവി-
ദ്യാതൻ കൃപാ വൈഭവാൽ
[6] സീമയ്ക്കുള്ളമരാത്ത നിർമ്മലപദം
കൈവന്ന [7] വിശ്രാന്തനായ്
[8] ഭൂമിയ്ക്കുള്ളൊരു നാലുഭാഗമതിലും
പേരാർന്ന 'ചട്ടമ്പി'യാം
സ്വാമിക്കിന്നിഹ ഷഷ്ടിപൂർത്തി തിരുനാ-
ളേററം വിളങ്ങുന്നിതാ. 1

വന്നാലും പ്രളയം തനിക്കു ലവവും
ചാഞ്ചല്യമില്ലെന്നത-
ല്ലിന്നോളും ഗുണമല്പമിങ്ങു കുറവി-
ല്ലിപ്പോലെ മററാരഹോ!
ചേർന്നാലും [9] പര! നിൻ കഴൽക്കു പുനരീ-
യുള്ളോർക്കൊരാലംബമായ്
തന്നാലും ഭുവനം ലയിപ്പതുവരെ-
യ്ക്കീ സ്വാമിയെ ശ്രീപതേ! 2

---

1 ശ്രേഷ്ഠഗ്രന്ഥമായ പ്രാചീനമലയാളം തീർത്ത 2 സംസാര രോഗം ഇല്ലാതാക്കുന്ന മരുന്നായി 3 സുബ്രഹ്മണ്യഭക്തൻ 4 ഭൂമിയിലും മററുലോകങ്ങളിലും 5 ആത്മവിദ്യ 6 അതിരില്ലാത്ത 7 വിശ്രമിക്കുന്നവൻ 8 നാലുദിക്കിലും 9 പരമേശ്വര!

# സംസ്കൃത ശ്ലോകങ്ങൾ

## 26 ശ്രീ പരമാനന്ദനാഥ (പന്നിശ്ശേരി)

വിജ്ഞാനജ്ഞാന വിദ്യാമരുദ്ഭവയമ നിർ-
ധൂതരുക്കൽക ജാതോ-
പ്യജ്ഞാന ധ്വാന്തവിധ്വംസന നിയത മതിഃ
സ്വാശ്രിതാനാം നിതാന്തം
പ്രജ്ഞാവൈശാഖ കൃഷ്ടാഖിലവചന കലാ-
പ്രോല്ലസൽ 'കണ്ഠതീർത്ഥാ'-
ദ്യാജ്ഞാകൃദ്ഭിർ മഹദ്ഭിർവൃത ഇഹ പര ഭ-
ട്ടാര നാമാഭ്യുദേതി 1

ശാസ്ത്രജ്ഞാനം കൊണ്ട് ബുദ്ധി ദോഷവും വേദ വേദാന്ത ജ്ഞാനത്താൽ സംസാരരോഗവും, പ്രാണായാമാദി യോഗ വിദ്യയാൽ ശരീര മനോരോഗങ്ങളും അകററി, ഹൃദയശുദ്ധിയും പവിത്രതയും നേടി ബ്രഹ്മാനന്ദാനുഭവ സിദ്ധനായിത്തീർന്നിട്ടും, ബാലഭട്ടാരകസ്വാമി, തന്നെ ആശ്രയിച്ചുമാത്രം കഴിയുന്ന ശിഷ്യന്മാരുടെ മായാന്ധകാരം ഉന്മൂലനം ചെയ്യുന്നതിന് സദാ ദൃഢനിശ്ചയത്തോടുകൂടി ബുദ്ധിയാകുന്ന മത്തിനാൽ തെളിച്ചെടുത്ത ശാസ്ത്രസാരങ്ങളാൽ ശോഭിക്കുന്ന ശ്രീ നീലകണ്ഠതീർത്ഥപാദർ മുതലായ വിശാലഹൃദയരും പ്രസന്ന തികളും പ്രഭാഷണ പടുക്കളുമായ ശിഷ്യോത്തമന്മാരാൽ പരിസേവിതനായി, പരമാചാര്യനായി വിജയിച്ചരുളുന്നു.

ശ്രീ 'നീലഗ്രീവ' 'നാരായണ ഗുരു' വര സം-
ഭൃതി ഹേതും പ്രഭൃത
പ്രേമജ്ഞാനൈക ധാമാശ്രുതി ശത ബഹുഭാ-
ഷ്യാദി നോന്മീലിതാഭം

നിർവ്വാണൈകാന്ത നിഷ്ഠാ നിരത നിയമിനീ
രാജിതം നിത്യശുദ്ധം
തോഷ്ടൂയേ ‘ബാല ഭട്ടാരകം’ പരസുഖസ-
ദ്രൂപസ്തു സർവ്വാർത്ഥ സിദ്ധ്യൈഃ 2

ശ്രീ നീലകണ്ഠതീർത്ഥപാദർക്കും നാരായണഗുരുവിനും സംസാരബന്ധമുക്തിക്കു കാരണഭൂതനും, പരമപ്രേമത്തിനും ജ്ഞാനത്തിനും ഒന്നുപോലെ ആവാസസ്ഥാനവും വേദവേദാന്തതത്വങ്ങൾക്ക് വിവിധ ഭാഷ്യങ്ങളാൽ മിഴിവുണ്ടാക്കിയ മഹാത്മാവും, ജന്മമുക്തിയിൽമാത്രം ശ്രദ്ധിച്ച് നിഷ്ഠയോടെ കഴിയുന്ന സംന്യാസിവര്യന്മാരാൽ പൂജ്യനും, നിത്യശുദ്ധനും പരമാനന്ദ സദ്വസ്തുവുമായ ബാലഭട്ടാരകസ്വാമി തിരുവടികളെ സകലപുരുഷാർത്ഥസിദ്ധിക്കായി ഞാൻ പ്രകീർത്തിക്കുന്നു.

## 27 വൈദ്യോപാഹ്വ നാരായണ കവിദീപ സച്ചിദാനന്ദ ബ്രഹ്മേന്ദ്രഃ

ആദർശാന്തഃ പ്രതീത പ്രതികൃതി സദൃശം
വിശ്വമാത്മന്യജസ്രം
പശ്യന്തഃ പാവയന്തഃ പദകമല രജോ-
രാജിഭിർ ഭൂത ധാത്രീം
ആത്മാരാമാ ജയന്തി പ്രബല സകല വി-
ദ്യാവിലാസൈകശാലാ
ബാലാഹ്വാരാധ്യപാദപ്രവര പരമ ഭ-
ട്ടാരക സ്വാമി പാദാഃ 3

കണ്ണാടിയിൽ പ്രതിബിംബം എന്നപോലെ എല്ലായ്പ്പോഴും തന്നുള്ളിൽ പ്രപഞ്ചത്തെ ദർശിച്ചുകൊണ്ട് ആത്മാരാമനായി, സ്വപാദരേണുക്കളാൽ ഭൂമിയെ പരിശുദ്ധമാക്കിക്കൊണ്ട് സകലകലാവിദ്യാകോവിദനും ആരാധ്യപാദ (ഗുരുപാദ) മുഖ്യനുമായ പരമഭട്ടാരകഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികൾ വിജയിക്കുന്നു.

## 28 പണ്ഡിത ശിവപ്രസാദവിദ്യാഭാരതി

ജീയാദ് ‘വിദ്യാധിരാജോ’പധി മഹിമ ലസത്-
‘തീർത്ഥപാദാ’ഖ്യകണ്ഠ-
‘ശ്രീമദ് ഭട്ടാരക’ സ്വാമ്യഭിധ പര ഗുരുർ-
ധന്യവാദാനുവാദഃ

യത്പാദാരണ്യുപഃജ്ഞം ഖലു ഭവതി നൃണാം
ശോധിതത്വം തദർത്ഥ-
ജ്ഞാനം ദേഹാദി സപ്താവയവ ഭവക്രാ-
ജ്ഞാന വിധ്വംസദക്ഷം 4

ഏതൊരു മഹാഗുരുവിന്റെ പാദാരണി സംസർഗ്ഗംകൊണ്ടു് മനുഷ്യന് ചിത്തശുദ്ധിയും, ബ്രഹ്മജ്ഞാനവും, തദ്വാരാ ദേഹോല്പത്തിക്കും സംസാരത്തിനും കാരണമാകുന്ന മായാബന്ധവും കർമ്മബന്ധങ്ങളും നശിപ്പിക്കാനുള്ള സാമർത്ഥ്യവും സിദ്ധിക്കുമോ ബ്രഹ്മജ്ഞാനത്താൽ ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ ഏഴ് അവയവങ്ങൾവഴി ഉളവാകുന്ന സംസാരകാരണമാകുന്ന അജ്ഞാനത്തെ നശിപ്പിക്കാനുള്ള സാമർത്ഥ്യം വിദ്യാധിരാജനെന്നും ബാലഭട്ടാരകസ്വാമികളെന്നും ബഹുമതിസിദ്ധിച്ച ആ തീർത്ഥപാദപരഗുരു വിജയിക്കട്ടെ.

## 29 നാരായണദേശികൻ

ശ്രീമച്ഛങ്കര ദേശികാഖ്യ വരസൂ-
രേസ്തംഗതേ പ്രാന്തരാ-
യോദ്ഭൂതാന്യ മതാന്ധകാര നികരാ-
ക്രാന്തം ത്വിദം ഭാരതം
'പ്രാചീനോ' പരിവർത്തമാന 'മലയാ-
ളാദ്യം' ശ്രുതീർദ്യോതയൻ
മദ്ധ്യാഹ്ന നാർക്ക ഇവാനപഹം പരഗുരുർ-
വർവർത്തി വിദ്യാധിരാട് 5

ഭാരതത്തിലുടനീളം അദ്വൈത സിദ്ധാന്ത കിരണങ്ങൾ ചൊരിഞ്ഞ ശ്രീമച്ഛങ്കരാചാര്യസൂര്യൻ അസ്തമിച്ചപ്പോൾ (ശ്രീമദ്ശങ്കരാചാര്യർ മഹാസമാധി പ്രാപിച്ചപ്പോൾ) അന്യമതങ്ങളാകുന്ന കൂരിരുൾ നിറഞ്ഞ ഈ ഭാരതത്തിൽ 'പ്രാചീനമലയാളം' മുതലായ ഗ്രന്ഥ തല്ലജങ്ങളാകുന്ന രശ്മികൾ പ്രകാശിപ്പിച്ചുകൊണ്ടു് മദ്ധ്യാഹ്നസൂര്യനെപ്പോലെ വിദ്യാധിരാജ പരമഭട്ടാരകസ്വാമികൾ നിരന്തരം വിരാജിക്കുന്നു (പ്രത്യക്ഷായുർമദ്ധ്യം ഷഷ്ടിപൂർത്തി എത്തി ശോഭിക്കുന്നു എന്നു സാരം)

അമൃതസദൃശ ഗോഭിർ ലോകമുദ്ധർത്തുരസ്മാത്
പ്രബലസുകൃത പുഞ്ജീഭൂത ഭട്ടാരഭ്രമ്നാം
പരമഗുരു വരാണാമദ്യഷഷ്ട്യബ്ദ പൂർത്തിർ-
ഭവതി ഹി മനുജാസ്തം ഘോഷമുദ്ഘോഷയദ്ധ്വം 6

അമൃതസമാനമായ വാക്കുകളാൽ ലോകത്തെ സർവ്വവിധേന യും ഉദ്ധരിച്ചുകൊണ്ട് വിളങ്ങുന്ന ഘനീഭൂത മഹാസുകൃതിപരി പാകമായ മഹിത ഭട്ടാരപരമാചാര്യവരൻെറ ഷഷ്ട്യബ്ദ പൂർത്തി ദിനമിന്നാകുന്നു. മഹാത്മാക്കളായ മനുഷ്യരെ! നിങ്ങൾ അതിനെ ലോകത്തെങ്ങും ഉച്ചൈസ്തരം ഉദ്ഘോഷിക്കുവിൻ!

## 30 ആത്മയോഗിനി അമ്മാൾ

ശ്രീമദ്വിദ്യാധിരാജോ'പരിപരിവിലസൽ-
പൂജ്യപാദാഭി 'ഭട്ടാ-
രാ' ഖ്യ പ്രഖ്യാത വിദ്വജ്ജനമകുടമണിഃ
സാന്ദ്രബോധാംബുരാശിഃ
സ്വാമീഷഷ്ട്യബ്ദപൂർത്ത്യാ ജഗതി വിജയതേ
പാലയൻ പ്രാഗ് ഭവാബ്ധേർ-
ഭവ്യാൻ പാദാബ്ജഭൃംഗായിത മഹിതമന-
സ്കാൻ സദാസാനുകമ്പം. 7

നിത്യഘനജ്ഞാനക്കടലും പുകഴ് പൂണ്ട വിദ്വജ്ജന കിരീടമണിയുമായ പൂജ്യപാദ ശ്രീമദ് വിദ്യാധിരാജ പരമഭട്ടാര സ്വാമിതിരുവടികൾതൻെറ പാദപങ്കജങ്ങളെ ആശ്രയിച്ചുകഴിയുന്ന പുണ്യശാലികളായ മഹാമനസ്കരെ അനുകമ്പാപൂർവ്വം എത്രയും വേഗം സംസാരസാഗരത്തിൽ നിന്നും കരയേററിക്കൊടുത്തു കൊണ്ട് അറുപതാം തിരുവയസ്സിലെത്തി ലോകത്തെല്ലാം ഒന്നു പോലെ കൊണ്ടാട്ടം വണ്ണം വിജയിച്ചരുളുന്നു.

## 31 കനകതാര കെ. എൽ.

അജ്ഞാനോത്ഥാമരാത്ര്യാവരണവിധിവിഷാ-
ദാകുലീ ഭൂതചേതാഃ
പാദാബ്ജജ്ഞാന സംപദ്ദീതരണാ മിഹിരം
സ്വാമി 'വിദ്യാധിരാജം'

ആദ്യം വേദാന്തവേദ്യം ശ്രുതിമുഖനിലയം
പഞ്ച സിദ്ധാന്ത സൂത്രൈഃ
സംവേദ്യാകാരമാര്യം യതിഭിരഭിനതം
ദൈവതം തം ഭജേഹം 8

രാത്രിയാകുന്ന ആവരണം മൂലം ആദിത്യ രശ്മികളുടെ പ്രകാശം സിദ്ധിക്കാത്തതിനാൽ വിടരാൻ വെമ്പുന്ന താമരകൾ ദുഖിക്കുന്നു. ഈ താമരകളെ പ്രഭാതത്തിൽ ചൂടും വെളിച്ചവും നൽകി സൂര്യൻ പുനർജ്ജീവിപ്പിക്കുന്നു. അതുപോലെ ജനന മരണ സ്വഭാവത്തോടുകൂടിയ മായാബന്ധമാകുന്ന അജ്ഞാനാന്ധകാരത്തിൽപെട്ട് നിതാന്ത ദുഃഖമനുഭവിക്കുന്ന ഉത്പതിഷ്ണുക്കളായ മനുഷ്യർക്ക് ജ്ഞാനോപദേശമാകുന്ന പ്രകാശം നൽകി, നിത്യാനിത്യവസ്തുവിവേകവും തദ്വാരാ നിത്യാനന്ദവും പ്രദാനം ചെയ്തുകൊണ്ട് ശ്രീമദ്വിദ്യാധിരാജപരമഭട്ടാരക സ്വാമി തിരുവടികൾ വിളങ്ങുന്നു. വേദജ്ഞനും,പഞ്ചസിദ്ധാന്ത സൂത്രങ്ങളാൽ അറിയപ്പെടാവുന്ന ആകാരമാർന്നവനും, യമനിയമാദികളുള്ള മുനിമാരാൽ പുകഴ്ത്തപ്പെടുന്നവനും ആയ ആ പരമ ഗുരുദൈവതത്തെ ഞാൻ ഭജിക്കുന്നു.

താപോൽക്കർഷാപഹത്യുന്മിഷിതനിജവചാ-
ശ്ചന്ദ്രികാ സംവിതാന-
സ്വാത്മോദഞ്ചൽ പ്രബോധാദ്യതിശയഗുണിഹൃ-
ത്കൈരവാഹ്ലാദദാതുഃ
മായാതീതൈർമ്മുനീന്ദ്രൈരഭിമതവിനതേ
ദേശികസ്യാസ്യ നിത്യം
ശ്രീഭൃന്നാപാദപത്മേ വിവിധകൃതിഗണൈ
സേവ്യമാനസ്യ വന്ദേ! 9

വേനൽക്കാലത്തെ സായംസന്ധ്യകളിൽ ആമ്പൽപ്പൂക്കളെ ചന്ദ്രനെന്നപോലെ, സംസാര ദുഃഖത്താൽ വിഷണ്ണരായ സത്തുക്കളുടെ ഹൃദയങ്ങൾക്ക് ആത്മജ്ഞാനോപദേശംകൊണ്ട് താപശാന്തി വരുത്തി മോക്ഷമാർഗ്ഗം കാട്ടി, ആഹ്ളാദപുളകമണിയിക്കുന്ന മഹാത്മാവും മായയെക്കടന്ന മുനീന്ദ്രരാൽ നിതാന്ത വന്ദ്യനും മഹാനുഭാവനും, സുകൃതിഗണ സേവ്യനുമായിരിക്കുന്ന പരമാചാര്യന്റെ പാദപത്മങ്ങളെ ഞാൻ വന്ദിക്കുന്നു.

അഹിമകിരണ തേജഃ പുഞ്ജസംസർഗ്ഗതഃ സ്വാ-
ദിഹകുവലയലക്ഷ്മീഃ സംപ്രബുദ്ധാ ഖലൂച്ചൈഃ
ഗുരുവര പരിതുഷ്ട്യാ ശിഷ്യകാണാന്തു ചേതോ
വികസതിയമി വര്യം തേന ഭക്ത്യാ സ്മരാമി 10

ആദിത്യ കിരണ സ്പർശംകൊണ്ടാണല്ലോ അരവിന്ദം വിടർന്നു ഐശ്വര്യ സമ്പൂർണ്ണമാകുന്നത്. അതുപോലെ ഏതൊരു സൂര്യതുല്യനായ ഗുരുവിന്റെ പ്രസന്നകടാക്ഷരശ്മിപാതത്താൽ ശിഷ്യമനസ്സുകൾ വികസിക്കുന്നുവോ, ആ മഹാഗുരുവിനെ ഞാൻ ഭക്തിപൂർവ്വം സ്മരിക്കുന്നു.

ഭൂയഃ സഞ്ചിന്ത്യാപവർഗ്ഗോപലബ്ധ്യൈ
പ്രാതഃസ്നാത്വാ ഭൂതിഭിഃ പൂതദേഹഃ
പാദൗ ഭട്ടാരാ' ഭിധസ്യാച്ഛ മൂർത്തേർ-
ദ്ധ്യാത്വാകാലം നിശ്ചലാഹം നയാമി 11

പ്രഭാതത്തിൽ കുളിച്ച് ഭസ്മലേപനം ചെയ്ത് പാവന ദേഹനായി മോക്ഷലബ്ധിക്ക വേണ്ടി പരിശുദ്ധഗാത്രനായ ഭട്ടാരക സ്വാമിയുടെ പാദപത്മങ്ങളെ നിശ്ചലനായി ധ്യാനിച്ചുകൊണ്ട് ഞാൻ കാലം നയിക്കുന്നു.

## 32 എം. രാമശർമ്മ

ദുർവിജ്ഞാന ഖണ്ഡന സദ്പ്രതി ഭടീ-
ഭാവാനകാരം കഥാ-
കാരം ബന്ധമയാംബുരാശി തരണേ-
പൂർണ്ണ പ്ലവം ഭാവുകം
കായേനാപി ഗിരാഹൃദാ 'പരമഭ-
ട്ടാരാ' ഖ്യ വിദ്യാധിരാ-
ജ 'ശ്രീസംഗത' 'തീർത്ഥപാദ' മിഹ 'ബാ-
ലാ'ഖ്യം ഭജ സ്വാമിനം 12

അറിവുണ്ടെന്നഭിമാനിച്ചുകൊണ്ട് വാദിക്കുന്നതിൽ മിടുക്കു കാട്ടുന്നവരുടെ ദുരഭിമാനം നശിപ്പിക്കുന്ന വിധത്തിലുള്ള പ്രതിവാദംകൊണ്ട് നല്ല എതിരാളിയുടെ ഭാവം അനുകരിക്കുന്ന പ്രഭാഷകനും, സംസാരബന്ധമാകുന്ന മഹാസാഗരത്തെ തരണം ചെയ്യാൻ ആശിക്കുന്നവരെ മറുകര എത്തിക്കുന്നതിന്മതിയായ പൊങ്ങുതടിയും, ശരീരം കൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും മററുള്ളവർക്ക് ശ്രേയസ്സപ്രദാനം ചെയ്യുന്ന പരമഗുരുവും, പരമഭട്ടാരകനെന്നും, വിദ്യാധിരാജനെന്നും, തീർത്ഥപാദനെന്നും

അറിയപ്പെടുന്ന കുഞ്ഞനെന്നുപേരുള്ള ശ്രീ ചട്ടമ്പിസ്വാമിയെ ഞാൻ ത്രികരണങ്ങളും കൊണ്ടു് ഭജിക്കുന്നു.

## 33 മുടീച്ചീഴത്തു കിട്ടുപിള്ള

യദ്ഗോജാല പ്രചാരാദ് ഗഗന സുമഗതിം
യാതി ലോകാന്ധ്യമുഗ്രം
സോഽയം സൂര്യാദ്ഭുതോദ്യത് പ്രചുരതരമഹാ-
തേജസാ രാജമാനഃ
ബ്രഹ്മാനന്ദൈക ധാരാ സമസ്യന്ന ഹൃദയാം-
ഭോജ സൗഗന്ധ്യ സാന്ദ്രോ
ജീയാദ് ഭട്ടാരകാദ്യാഹ്വ പരമഗുരുഃ
ശ്രീലസത് ബാല സംജ്ഞഃ 13

ഏതൊരു മഹാന്റെ വാഗ്വൈഭവത്താൽ ലോകരുടെ ഉഗ്രമായ അജ്ഞാനാന്ധകാരം ആകാശപുഷ്പംപോലെ ഇല്ലാത്തതായിതീരുന്നുവോ, മഹാവിദ്വാന്മാർ ആദരിക്കുന്ന ഏറ്റം നിറഞ്ഞ മഹാതേജസ്സാൽ—ജ്ഞാനപ്രകാശത്താൽ ശോഭിക്കുന്നവനും, ബ്രഹ്മാനന്ദരസ ധാരയിൽ കുതിർന്നു സുഗന്ധം വീശുന്ന ഹൃദയപത്മത്തോടുകൂടിയവനുമായ ആ ശ്രീ ബാല ഭട്ടാരകപരമഗുരു വിജയിച്ചരുളുമാറാകട്ടെ.



# വിദ്യാധിരാജപരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ മഹാസമാധി പദ്യങ്ങൾ

## സംസ്കൃതം

### 1 ശ്രീ നാരായണഗുരുസ്വാമികൾ

സർവ്വജ്ഞഃ ഋഷിരുൽക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ 1

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃ സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ 2

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ മഹാസമാധി വാർത്ത ശ്രവിച്ച മാത്രയിൽ ശ്രീനാരായണ ഗുരുസ്വാമികളിൽ നിന്നും സ്മരണാഞ്ജലി രൂപത്തിൽ ഉതിർന്നു വീണ ഈ രണ്ടു് അനുഷ്ടുപ്പ് ശ്ലോകങ്ങളിൽ നിന്നും ശ്രീവിദ്യാധിരാജൻ ആരായിരുന്നുവെന്നു് നമുക്കു് മനസ്സിലാക്കാൻ കഴിയുന്നതാണു്. ശ്രീനാരായണഗുരു സ്വാമികളും ശ്രീചട്ടമ്പിസ്വാമികളുമായുള്ള ബന്ധം എന്തായിരുന്നുവെന്നു് കൊ: വ: 1092-ൽ പ്രസിദ്ധീകരിച്ചി

ട്ടുള്ള ശ്രീനീലകണ്ഠതീർത്ഥപാദ വിരചിതമായ ദേവാർച്ചാപദ്ധതി എന്ന ഗ്രന്ഥത്തിൻെറ ഉപോദ്ഘാതത്തിൽ 1092 വൃശ്ചികം 10-ാം തീയതി ശ്രീചട്ടമ്പിസ്വാമി തിരുവടികൾ രേഖപ്പെടുത്തിയിരിക്കുന്ന വാക്കുകളിൽ നിന്നും അറിയാൻ കഴിയും,

“ യോഗജ്ഞാന പാരംഗമതത്ത്വ്— യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കുകയും, പരിശീലിക്കയും ചെയ്ത് ആത്യന്തപദത്തിലെത്തുന്നതിന്— അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എൻെറ പ്രഥമ ശിഷ്യൻ നാണുഗുരുവെന്നുപറയുന്ന ആൾ ആ സമുദായത്തിൻെറ അഭ്യുത്ഥാനത്തിനായി അവരുടെയിടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ച് ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറ്റൊരു സമുദായത്തിന് സ്വയംകൃതാനർത്ഥമെന്ന നിലയിൽ വന്നുകൂടിയ അന്യേച്ഛാധീന വൃത്തിയെ നിഷ്കാസനം ചെയ്വാൻ ദ്വിതീയ ശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു ഗൗണാത്മതാധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു. ”

ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമികളുടെ പ്രശിഷ്യനും ശ്രീതീർത്ഥപാദപരമഹംസസ്വാമികളുടെ ശിഷ്യനും വളരെക്കാലം വാഴൂർ തീർത്ഥപാദാശ്രമം മഠാധിപതിസ്ഥാനം അലങ്കരിച്ചിരുന്ന സംന്യാസിശ്രേഷ്ഠനുമായ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ ശ്രീനാരായണഗുരുസ്വാമികൾ എഴുതിയ ശ്ലോകങ്ങളുടെ ആശയം താഴെപ്പറയും പ്രകാരം വിശദീകരിച്ചിട്ടുണ്ട്.

സർവ്വജ്ഞനും, ഋഷിയുമായ സദ്ഗുരു ശുകമാർഗ്ഗത്തിലൂടെ ഉയർന്ന് പരമവ്യോമത്തിൽ പരിപൂർണ്ണകലാനിധിയായി സർവ്വത്രപ്രകാശിക്കുന്നു. ആ മഹാപ്രഭു (പ്രപഞ്ചത്തിൻെറ ഉൽപ്പത്തി സ്ഥിതി നാശങ്ങൾക്കു കാരണഭൂതമായ ബ്രഹ്മം) മായാമയമായ ദേഹത്തെ വെറും ലീലയാ സ്വീകരിച്ച് അധികം നാൾ വിനോദിച്ചതിനുശേഷം, തൻേറതല്ലാത്ത ആ ദേഹമുപേക്ഷിച്ച് സ്വന്തരൂപമായ ബ്രഹ്മഭാവത്തെ കൈക്കൊണ്ടു

“ലോകവത്തു ലീലാകൈവല്യം” എന്ന ബ്രഹ്മസൂത്രത്തിൻെറ ചുരുക്കം ഈ ശ്ലോകത്തിൽ അടക്കിയിട്ടുണ്ട്. ആപ്തകാമനും പരിപൂർണ്ണനുമായ പരമേശ്വരനു ജീവഭാവം കൈക്കൊള്ളേണ്ടതായ യാതൊരു കാരണവുമില്ല. അതിനാൽ, ആ ജീവഭാവം ലീലാമാത്രം ആയിരുന്നെന്നുകരുതാം. സർവ്വ സമ്പൽസമൃദ്ധിയോടുകൂടിയ ഒരു പ്രഭു സ്വസ്ഥനായിരിക്കേണ്ടവനാണെങ്കിലും വിനോദമായി ചിലപ്പോഴെല്ലാം ഭൃത്യൻെറയും ജോലിചെയ്യുന്നതായി കാണാറുണ്ടല്ലോ. അപ്പോഴും അദ്ദേഹം ആ പ്രഭു തന്നെയാണ്. അതുപോലെ ഈശ്വരൻ ലീലയാ ജീവഭാവമെടുക്കുമ്പോഴും താൻ ഈശ്വരനായി തന്നെയാണ് നിലകൊള്ളുന്നത് എന്നവേദാന്തതത്ത്വം ഈ ശ്ലോകത്തിൽ നമുക്ക് നല്ലതുപോലെ കാണാം.

ബ്രഹ്മസ്വരൂപനായ ജഗദീശ്വരൻ ചട്ടമ്പിസ്വാമികളുടെ വേഷമെടുത്ത് വിനോദിച്ചതിനുശേഷം വീണ്ടും സ്വസ്വരൂപത്തിലെത്തിയെന്നു പറയുമ്പോൾ സ്വാമിപാദങ്ങൾ ഒരവതാരപുരുഷൻതന്നെയാണല്ലോ. ബ്രാഹ്മണ്യപ്രാബല്യത്തിൽ നിഷ്പ്രഭരായി വെറും അടിമകളായി എട്ടും പൊട്ടും തിരിയാതെ കഴിഞ്ഞുകൂടിയ കേരളത്തിലെ അബ്രാഹ്മണരെ ഉദ്ധരിക്കുന്നതിന് അന്ന് ഒരവതാരത്തിന്റെ ആവശ്യകത ഉണ്ടായിരുന്നു. അതു് നിർവ്വഹിക്കുന്നതിന് ഭഗവാൻ ശ്രീ വിദ്യാധിരാജസ്വാമികളായും ഭഗവദ്‌വിഭൂതികൾ ശ്രീ സ്വാമികളുടെ ശിഷ്യന്മാരായും അവതരിച്ച് ഇവിടെ പ്രവൃത്തിപരവും നിവൃത്തിപരവുമായ ധർമ്മമാർഗ്ഗങ്ങൾ തെളിയിച്ച് സ്വധാമത്തിൽ വിലയം പ്രാപിച്ചുവെന്നു ഭക്തന്മാർക്കു വിശ്വസിക്കാവുന്നതാണ്.

അനേകകാലമാർജ്ജിച്ച പുണ്യസഞ്ചയം കൊണ്ടു മാത്രമേ ശ്രീ വിദ്യാധിരാജ തൃപ്പാദങ്ങളെപ്പോലെയൊരു മഹാപുരുഷനെ ഒരു നാട്ടുകാർക്കു ലഭിക്കുകയുള്ളു. അദ്ദേഹം നമ്മുടെ പുണ്യപരിപാകത്താൽ നമുക്കുവേണ്ട സന്മാർഗ്ഗങ്ങളെല്ലാം കാണിച്ചുതന്നിട്ട് സച്ചിദാനന്ദരൂപമായ ബ്രഹ്മഭാവത്തിൽ ഇന്നും വിളങ്ങുകയാണ്. അവിടുന്നു കാണിച്ച ആ മാർഗ്ഗത്തിലൂടെ നമുക്ക് അദ്ദേഹത്തെ പിന്തുടരാം. അദ്ദേഹത്തെക്കുറിച്ചുള്ള ദിവ്യവും ഭവ്യവും, മധുരവുമായ ആ സ്മരണകൾ നമ്മുടെ ഹൃദയത്തെ എക്കാലവും കുളിർപ്പിക്കട്ടെ.

(ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ)



## 2 ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ

നമഃ ശ്രീപരമാചാര്യ
ഭട്ടാര ബ്രഹ്മരൂപിണെ
യദ്വിവർത്തമിദം ഭാതി
ജഗത് പ്രാതീതികം പരം. 1

ചരാചരസ്വരൂപവും, മിഥ്യയുമായ ഈ ജഗത്ത് വിവർത്തമായി യാതൊന്നിൽ നിന്നുളവായതായി തോന്നുന്നുവോ ആ പരബ്രഹ്മസ്വരൂപനും പരമാചാര്യനും ആയ ഭട്ടാരക സ്വാമികൾക്ക് നമസ്കാരം. (ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെ ഇവിടെ ബ്രഹ്മസ്വരൂപത്തിൽ സ്മരിക്കുന്നു.)

കോല്ലംബേ, നവനവത്യൗ സഹസ്രസപൂർവ്വേ
മേഷേസ്മിൻ, 'ഗുരു' ദിവസേ സുധാംശുഭാരേ
രമ്യായാം ഗുരുരഗമത്സിത ദ്വിതീയാ-
ധന്യായാമമൃത മഹാ സമാധിഭാവം 2

കൊല്ലവർഷം 1099 മേടം 23-ാം തീയതി വെളുത്ത പക്ഷത്തിലെ ദ്വിതീയാ തിഥിയിൽ തിങ്കളാഴ്ച കന്നിരാശിയിൽ പരമഗുരു അമൃതമഹാസമാധിപ്രാപിച്ചു.

വാഗ്ഭവപ്രണവ സൂക്തമുച്ചരൻ
പ്രാണകർമ്മ വിഷയാനപിവർത്തിതാൻ
സ്വാത്മനി പ്രതിനിവർത്യസന്മയോ
വർത്തതേ മമഗുരുർ മഹോദയഃ 3

എന്റെ സദ്ഗുരുവാഗ്ഭവബീജത്തോടുകൂടി പ്രണവമന്ത്രം ജപിച്ചും കല്പിതങ്ങളായ പ്രാണകർമ്മവിഷയങ്ങൾ ആത്മാവിലടക്കി (തന്നിൽത്തന്നെ ലയിപ്പിച്ച്) സത്താമാത്ര ബ്രഹ്മസ്വരൂപമായി വർത്തിക്കുന്നു.

ഒന്നാം ശ്ലോകത്തിൽ സ്വാമി തിരുവടികളുടെ ബ്രഹ്മഭാവവും രണ്ടിൽ സമാധികാലവും മൂന്നിൽ സമാധിസ്വഭാവവും സൂചിപ്പിച്ചിരിക്കുകയാണ്.

നാലുഗ്രഹം ഉച്ചം. ഊർദ്ധ്വമുഖരാശി, അമൃതയോഗം മഹാസമാധിക്ക ഏററവും യോഗ്യമായ സമയം ഉത്തരായനം, ശുക്ലപക്ഷം, ദ്വിതീയ, കാർത്തിക, സോമവാരം, വൈശാഖമാസം, ഊർദ്ധ്വമുഖരാശി ചൊവ്വ, ആദിത്യൻ, ശനി, ചന്ദ്രൻ, നാലും ഉച്ചം. 10-ൽ ശുക്രൻ. ലഗ്നത്തിൽ മൃത്യുസൂചകമായി ഗുളികൻ. വ്യംഴംമൂന്നിൽനിന്ന് ഒൻപതിലെ ഉച്ചചന്ദ്രൻ കേസരിയോഗം ചെയ്യുന്നു

അഞ്ചിലെ ഉച്ചകുജൻ ആത്മപ്രഭാവപരിസ്ഫൂർത്തി ഉച്ചസ്ഥകേസരിയോഗയുക്തചന്ദ്രൻ, തപോബലപൂർണ്ണത കാട്ടുന്നു രണ്ടിൽ ആത്മസ്ഥാനാധിപൻ ശനിയുടെ ഉച്ചസ്ഥിതി ആത്മവീര്യംപൂർണ്ണത. കർമ്മത്തിലെ ശുക്രസ്ഥിതി കർമ്മസിദ്ധിക്ക അഷ്ടമത്തിലെ നിപുണയോഗപ്രദനായ ഉച്ചബുധൻ, ആയുരാദി സമാപ്തി എന്നിവ ചിന്തിക്കാം.

(തീർത്ഥപാദപരമഹംസസ്വാമികൾജീവചരിത്രം II P.822)

### 3 സാഹിത്യപഞ്ചാനനൻ
### പി. കെ. നാരായണപിളള

അയി കേരളധാത്രി!താവകീനം
കൃതം ഹന്ത! വിലുപ്തമേവ നൂനം
ത്വയി വാസമുപേക്ഷ്യബാല സംജ്ഞോ
യതിരാഢ്യൽ പരമം ജഗാമധാമ. 1

അല്ലയോ കേരളാംബേ! നിൻെറ സുകൃതം നശിച്ചു തന്നെപോയി കഷ്ടം! വിദ്യാധിരാജ ബാലഭട്ടാരസ്വാമികൾ നിന്നിലെ ഇഹലോകവാസംവെടിഞ്ഞ് പരമധാമത്തെ പ്രാപിച്ചുവല്ലോ.

സ്വവശീകൃതവായുമായതായു-
സ്സരണിം പ്രാണമരുജ്ജഹൗ കഥം തം
ഇതിമേ ഹൃദി മേദുരോ വിചാരൊ
ജപലാത്യൽകട ഭുഃഖ ചിത്രഭാനു. 2

ദീർഘായുരയോഗപ്രദമായ പ്രാണായാമത്താൽ തനിക്കധീനമാക്കിയിരുന്ന പ്രാണവായുവിനെ അദ്ദേഹം എങ്ങനെ ഉപേക്ഷിച്ചു എന്നു് തിങ്ങിവിങ്ങുന്ന ചിന്ത എൻെറ ഹൃദയത്തിൽ അത്യുൽക്കടമായ ശോകാഗ്നി പടർത്തുന്നു.

സ്മരതൊ മമ തസ്യ യോഗനിഷ്ഠാ
സ്ഫുരിതജ്ഞാന നികുഞ്ജകുഞ്ജരത്വം
നയനേ ജലബിന്ദുവൃന്ദമന്ദേ-
തരസമ്പത്തിമഹൊ! കഥം നിരുന്ധ്യാം? 3

യോഗനിഷ്ഠകൊണ്ടു് പരമജ്ഞാനം നേടിയ അദ്ദേഹത്തിൻെറ മഹത്വത്തെക്കുറിച്ചോർക്കുമ്പോഴം എൻെറ നയനങ്ങളിൽ നിറഞ്ഞു കവിഞ്ഞു ചാടുന്ന ചുടുകണ്ണീർ ഞാനെങ്ങനെ തടയും?

തവകാനുകഥാത്മയോഗവിദ്യേ!
കപനതേ ഗാനകലെ, ഫലെ ഗ്രഹിതപം
യുവയോരവിയോഗ സാഹചര്യ-
പ്രിയ ആശിശ്രിയദന്തിമപ്രശാന്തിം 4

അല്ലയോ ആത്മയോഗവിദ്യേ! എന്താണിനി നിൻെറ കഥ! അല്ലയോ ഗാനകലേ! യഥാവസരം ഫലസിദ്ധിയുണ്ടാക്കാനുള്ള നിൻെറ കഴിവെവിടെ? (നിനക്കു സാഫല്യം നേടാനുള്ള അവസരമിനിയെവിടെ?) നിങ്ങളോടു പിരിയാതെ കഴിഞ്ഞിരുന്ന അദ്ദേഹം നിതാന്തശാന്തിയെ (മഹാസമാധിയെ) പ്രാപിച്ചു.

ത്രിഗുണാസ്ഫുരണാമയം പ്രപഞ്ചം
നിജഹസ്താമലകോപമം വിലോക്യ
പരമാത്മനിയോരസേനരേമെ
ഹൃത ഉൗർദ്ധ്വം കപനു ദൃശ്യതെ സലോകെ. 5

പ്രപഞ്ചം പരമാർത്ഥമല്ല എന്ന വസ്തുത, ഉള്ളംകയ്യിലെ നെല്ലിക്കയെന്നപോലെ കണ്ടറിഞ്ഞു് പരമാത്മാ

വിൽ പരമരസമോടു രമിച്ചിരുന്ന അദ്ദേഹത്തെ ഈ ലോകത്തെവിടെയാണിനി കാണാൻ സാധിക്കുക?

പരമാർത്ഥമവാപ്യ കേരളക്ഷ്മാ-
ചരിതം വിസ്മൃതി ഘോരഗർഭതഃ കഃ
പടു പണ്ഡിത ബുദ്ധിശുദ്ധിശക്ത്യാ
രുചി നിഷ്കോഷിതുമീശതേ സമഗ്രം 6

അത്യന്തവിസ്മൃതിയുടെ അഗാധതലങ്ങളിൽ ആണ്ടുപോയ കേരള ചരിത്രത്തെ പണ്ഡിതന്മാരുടെ ബുദ്ധിക്കപോലും നിഷേധിക്കാനാവാത്ത വിധം യഥാർത്ഥമായി ലോകത്തിനു പൊളിച്ചു കാണിച്ചു കൊടുക്കുവാൻ ഇനിയാരാണുള്ളതു്?

ഇതി ബഹുവിധ ചിന്തയാന്ധതാ മെ
പ്രസരതി ചേതസി ജാഗരൂകശോകെ
സതു യതിനിവഹാഗ്രഗഃ സ്വതന്ത്രോ
ഭജതു സമാധിമനാധിശാന്ത്യുപാധിം. 7

ഇങ്ങനെ പല പല ചിന്തകളാൽ കലുഷവും, ശോകാതുരവുമായ എന്റെ മനസ്സിൽ അന്ധത [ഇരുട്ടു്] പരക്കുന്നു. സ്വതന്ത്രനും സംന്യാസിഗണാഗ്രേസരനുമായ അദ്ദേഹം ദുഃഖലേശമേശാത്ത നിത്യശാന്തികരമായ മഹാസമാധിയിൽ വിലയിക്കട്ടെ!

## 4 വൈദ്യോപാഹ്വ നാരായണകവിദീപഃ

യസ്യാകരോൽ പദസരോജ പരാഗപാത-
പൂതാമിമാം വസുമതീം യതിപുംഗവസ്യ,
വിദ്വജ്ജനൈർ വിദിത ഷൺമുഖദാസ നാമാ
സ്വാമീ യഥാഭിമതമാപ മഹാസമാധിം 1

യാതൊരു സംന്യാസിശ്രേഷ്ഠന്റെ കാൽപ്പൂമ്പൊടിയാണോ ഈ ഭൂമിയെ പരിപാവനമാക്കിയതു്, ഷൺമുഖദാസനെന്നു വിദ്വാന്മാർ വാഴ്ത്തുന്ന ആ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സ്വാഭീഷ്ടമനുസരിച്ചു് മഹാസമാധി പ്രാപിച്ചിരിക്കുന്നു.

അത്രദ്വിസപ്തതിവത്സരാം സുഖമേത താപ-
മത്യാശ്രമീ ഭുവി നിനായ മുനിർ മനീഷീ
അദ്ധ്യാത്മബോധ സുധയാനിജ ശിഷ്യവൃന്ദ-
മാനന്ദയന്നഖില ശാസ്ത്രവിദഗ്ര്യയായീ 2

വർണ്ണാശ്രമധർമ്മങ്ങൾക്കതീതനും മുനിയും ബുദ്ധിശാലിയും സകല ശാസ്ത്ര ശാസ്ത്രജ്ഞന്മാർക്കും മുൻപിൽ നിന്നിരുന്ന അദ്ദേഹം തന്റെ ശിഷ്യസമൂഹത്തെ ആത്മജ്ഞാനാമൃതത്തിൽ ആനന്ദിപ്പിച്ചുകൊണ്ട് യാതൊരു ദുഃഖവും കൂടാതെ ഈ ഭൂമിയിൽ 72 വർഷം കഴിയുകയുണ്ടായി.

ശിഷ്യൈരനന്ത ശയനാഖ്യ പുരാന്തരസ്ഥൈ-
രത്യാദരപ്രണയഭക്ത്യുപചാര യുക്തൈഃ
സംരക്ഷ്യമാണ മപി തം മുനിമാബബാധ
ആമാതിസാരമയ ഔദരികോ വികാരഃ 3

തിരുവനന്തപുരത്തുള്ള ശിഷ്യന്മാർ അത്യന്തഭക്ത്യാദരപ്രേമപുരസ്സരം പരിചരിച്ചു പരിരക്ഷിച്ചിരുന്നുവെങ്കിലും ആമാതിസാരം (വയറിളക്കം) എന്ന ഉദരരോഗം അദ്ദേഹത്തെ ബാധിച്ചു.

തത്തൽ ഭിഷഗ്ജിത നിഷേവണ വൃത്ത്യുപായൈർ-
ന്നിസ്സാരയന്നതിതരാമതിസാര പീഡാം
ആത്മൈസ്ത്വസംകലിത ഗാനകലാ വിലാസീ-
വാനന്ദരൂപ പരിചിൽ പരിലീന വൃത്തിഃ 4

പ്രസിദ്ധരായ പല വൈദ്യന്മാർ നൽകിയ ഔഷധങ്ങൾ സേവിച്ചും ശുശ്രൂഷകൾ ഏറ്റും അതിസാരബാധ വളരെ കുറഞ്ഞു. അദ്ദേഹം ഗാനകലാലോലനെന്നപോലെ പരബ്രഹ്മത്തിൽ വിലയിച്ച ചിത്തവൃത്തിയോടെ ആനന്ദസ്വരൂപനായി കഴിഞ്ഞു.

പ്രാരബ്ധകർമ്മ പരിണാമമവേക്ഷ്യ നൂനം
പ്രേക്ഷാവ ദുത്തമവതം സിതപാദപത്മഃ
പൂർവ്വസ്വ നിശ്ചയ മനുസ്മൃതവാനഹീന്ദ്ര-
സത്മാന്തരാൽ സനിരഗാന്നിജ ശിഷ്യസംഘൈഃ 5

പണ്ഡിത ശ്രേഷ്ഠന്മാർ പാദനമസ്കാരം ചെയ്യുന്ന പൂജിത പാർഷദനായ ഭട്ടാരകസ്വാമികൾ പ്രാരബ്ധ കർമ്മ പരിണാമ

മാണിതെന്ന് ദൃഢമായറിഞ്ഞു' മുൻ നിശ്ചയമനുസരിച്ച് തിരുവനന്തപുരത്തുനിന്ന് ശിഷ്യസംഘത്തോടൊപ്പം പുറപ്പെട്ടു.

സമ്പ്രാപ്യ സമ്പദുപപന്ന 'കപോതവാപീ'
ദേശം സശങ്കര പദാങ്ക പവിത്രബുദ്ധേഃ
സാത്മാധ്യുവാസ ബഹുശിഷ്യഗണാവൃത ശ്രീ-
"നാരായണാ"ഖ്യ"ഗുരു" മുഖ്യനിഷേവ്യമാണഃ 6

പരിശുദ്ധബുദ്ധിയായ ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയുടെ പ്രാക്കളത്തെ സമ്പൽസമൃദ്ധമായ തോട്ടുവയലിൽ വീട്ടിലെത്തി ശ്രീനാരായണഗുരു മുതലായ ബഹുമുഖശിഷ്യന്മാരാൽ സേവിതനായി അദ്ദേഹം വിശ്രമിച്ചു.

ശ്രീമദ്ഗുരു പ്രവര മംഗല രൂപധേയ-
ച്ഛായാ മയപ്രതികൃതിം സഹ ശിഷ്യവര്യൈഃ
അഗ്രാഹയൽ പ്രതിമിതിഗ്രഹ ജീവികേന
കേനാപി തദ് ഗൃഹപതിഃ പരമേശ്വരാഖ്യഃ 7

ആ വീട്ടുടമയായ ശ്രീ പ്രാക്കളം പരമേശ്വരൻപിള്ള തദവസരത്തിൽ സമർത്ഥനായ ഏതോ ഒരു ഛായാഗ്രാഹകനെ (ഫോട്ടോഗ്രാഫറെ)ക്കൊണ്ട് ശിഷ്യവര്യന്മാരൊത്തുള്ള സദ്ഗുരുഭട്ടാരക സ്വാമി തിരുവടികളുടെ അതിശുഭകരസുന്ദരരൂപത്തിന്റെ ഫോട്ടോ എടുപ്പിക്കുകയുണ്ടായി.

പ്രജ്ഞാനിധിഃ പ്രഥിത 'പന്മന' പത്മനാഭ-
ഗ്രന്ഥാലയം സമധിഗമ്യ സമം സ്വകീയൈഃ
തത്രാവസൽ 'പരമഹംസ' യതീന്ദ്ര 'പത്മ-
നാഭാ'ഖ്യ'ദേശിക വരാദികൃതോപചാരഃ 8

ബുദ്ധിശാലിയായ സ്വാമികൾ പന്മനയിലെ പ്രസിദ്ധമായ പത്മനാഭപിള്ള സ്മാരക ഗ്രന്ഥശാലയിൽ ശിഷ്യരോടൊപ്പം എത്തിച്ചേർന്നു. പരമഹംസ സ്വാമികൾ, ശ്രീപത്മനാഭപ്പണിക്കർ മുതലായ ആചാര്യന്മാരുടെ ഉപചാരങ്ങളേറ്റ് അവിടെ വിശ്രമിച്ചു.

ദോഷോച്ചയേഷ്വതി സരൽ സു സുനിർമ്മലാസു
നാഡീഷുപഞ്ച സുമരുത്സ്വന ലോമഗേഷു
യോഗീശ്വരസ്യ ന ബഭൂവരുജാ വികാരഃ
ശ്വാസ പ്രകോപ ജനിതോ ജനിതാപ ഹർത്തുഃ 9

ത്രിദോഷബാധയററ നിർമ്മല നാഡികളിൽക്കൂടി പഞ്ചപ്രാണങ്ങൾ അനുലോമമായി സഞ്ചരിച്ചുകൊണ്ടിരിക്കെ, ജന്മദുഃഖങ്ങളെ ഇല്ലാതാക്കുന്ന ആ യോഗീശ്വരന് ശ്വാസവികാര സംബന്ധമായ യാതൊരു വേദനയും അനുഭവപ്പെട്ടതേ ഇല്ല

**രൂപസ്വരാവ വികൃതൗപയസൈവ വൃത്തിഃ**
**പഞ്ചേന്ദ്രിയാണ്യ വിഹതാന്യമല പ്രബോധഃ**
**ആസന്നകായ വിലയസ്യ മുനേസ്തദാനീ-**
**മാസന്നനാരതമനശ്വര പുണ്യരാശേഃ** 10

അനശ്വര സുകൃതിയായ സ്വാമികൾക്ക്, പരിശുദ്ധജ്ഞാനിയായിരുന്ന അദ്ദേഹത്തിന്റെ ദേഹത്യാഗത്തിനുള്ള സമയം അടുത്തിട്ടും രൂപത്തിനോ സ്വരത്തിനോ യാതൊരു മാററവും ഉണ്ടായില്ല. പാലുമാത്രം കഴിച്ചിരുന്ന അദ്ദേഹത്തിന്റെ പഞ്ചേന്ദ്രിയങ്ങൾക്ക് ക്ഷീണമോ ബോധാവസ്ഥയ്ക്ക് വ്യത്യാസമോ ഉണ്ടായില്ല.

**അത്രാപി ഹാ! നവിചകാര മുനിസ്സ മന്ദ-**
**'മുത്ഥാപ്യതാ'മിതി ജഗാദ ച ജിഹ്വയൈവ**
**സ്വീയാന്തികസ്ഥ ഗുണഭാസുര പത്മനാഭ-**
**ദത്താവലംബകമലാസന ബന്ധമാസ** 11

ആ അവസ്ഥയിലും വികാരഹീനനായ ആ മുനിയാകട്ടെ "ഒന്നെഴുന്നേൽപ്പിക്കൂ" എന്ന് സ്വന്തം നാവാൽ അടുത്തുനിന്ന സദ്ഗുണ ശാലിയായ പത്മനാഭപണിക്കരോട് മന്ദം പറയുകയും അദ്ദേഹത്തിന്റെ സഹായത്തോടെ പത്മാസനസ്ഥനാവുകയും ചെയ്തു.

**ഉത്സംഗ സീമ്നി നിജപാണിതലേ നിധായ**
**കിഞ്ചിന്നിമീലിത വിലോചന ഏവ തിഷ്ഠൻ**
**അസ്മഭ്യമശ്രുമയ വർഷമഥാപി ഹർഷം**
**സ്വീയം വപുശ്ച വിതതാര പരാപരാത്മാ** 12

കൈകൾ രണ്ടും മടിത്തട്ടിൽ വച്ച് അല്പം അടഞ്ഞ കണ്ണുകളോടെ ഇരുന്ന് ഗുരുനാഥൻ ഞങ്ങൾക്ക് സന്താപാനന്ദാശ്രുക്കളെ ഉളവാക്കികൊണ്ട് ഭൗതികശരീരം ഉപേക്ഷിച്ച് പരമാത്മാവിൽ വിലയിച്ചു. (അദ്ദേഹം തങ്ങളെ വിട്ടുപിരിഞ്ഞതിൽ ദുഃഖവും വിദേഹമുക്തിയടഞ്ഞതിൽ സന്തോഷവും ഉണ്ടായി എന്നു സാരം)



## 5 കെ. കെ. രാമപ്പണിക്കർ
(സംസ്കൃത പാഠശാലാ പ്രഥമാദ്ധ്യാപകൻ)

വാക്യപ്രമാണ പദധോമഭീരാര്യധുര്യൈ
ദ്രാക്ഷാന്തരോദ്ധൃതമധു പ്രതിമസ്തവേന
നിത്യസ്തുതോഽപി നിയതേർ ദുരതിക്രമത്വാത്
പൂഷാഭ്യഹന്ത! ചരമാദ്രിതടേ നിലില്യേ 1

മുന്തിരിച്ചാറു കലർന്ന മധു പോലെ മധുരമനോഹരങ്ങളായ സ്തോത്രങ്ങളാൽ യുക്തിവാദപടുക്കളായ ഭാഷാവൈശാരദർ, സൗരചക്രഗണിതജ്ഞർ എന്നിവരാൽ എന്നും സ്തുതിക്കപ്പെട്ടവനെങ്കിലും സൂര്യൻ (ചട്ടമ്പിസ്വാമികൾ) വിധിവിഹിതം അലംഘ്യമാകയാൽ ഇതാ ചരമാദ്രിതടത്തിൽ വിലയിച്ചു. (അസ്തമിച്ചു, സമാധിയടഞ്ഞു.)

ഉദ്ബോധയൻ സതത ഗോപ്രസരേണ ഭൂയഃ
കർമ്മണ്യ ഭിന്നഹൃദയാം ജനതാം വിതന്വൻ
'ഭട്ടാരകോ' നിഗമ മൂർത്തിരദൃശ്യമൂർത്തി
ഹാ ഹന്ത! ഹന്ത! തിമിരാഹത ഏഷ ലോകഃ 2

വേദസ്വരൂപനായ സൂര്യൻ എന്നും പ്രകാശ രശ്മികൾ പ്രസരിപ്പിച്ച് ജനതയെ കർമ്മോത്സുകരാക്കുന്നു അതുപോലെ ഭട്ടാരകസ്വാമികൾ സദുപദേശങ്ങളാൽ ജനതയെ ജ്ഞാനമാർഗ്ഗത്തിലേക്കു നയിച്ചിരുന്നു. സൂര്യൻ അസ്തമിച്ചുകഴിഞ്ഞപ്പോൾ എന്നപോലെ വേദസ്വരൂപനായ സ്വാമികൾ സമാധിയടഞ്ഞുകഴിഞ്ഞപ്പോൾ ജനങ്ങൾ ഇരുട്ടിൽ തപ്പേണ്ടവരായിത്തീർന്നു കഷ്ടം! കഷ്ടം!

ഭാനോ! ജലപ്രണയിതോഽപി തമോഭി ഭൃതാഃ
പദ്മാഹി വന്യസരസീനിലയാഃ കതീഹ
ഭാവത്ക പാദലഘ്യസംഗമതഃ പ്രബോധ-
മായന്നജാതു വിഫലാ മഹതഃ പ്രസാദഃ 3

കാട്ടിലെ പൊയ്കകളിൽ ജലസാമീപ്യമുള്ള നിരവധി താമരപ്പൂക്കൾ ഇരുളിൽപ്പെട്ടിരുന്നെങ്കിലും, സൂര്യകരസ്പർശം കൊണ്ട് വിരിഞ്ഞു് പരിമളം പരത്തുന്നു. മൂഢന്മാരുമായുള്ള നിത്യസമ്പർക്കത്താൽ അജ്ഞാനത്തിലാണ്ട നിരവധി ജനങ്ങൾ സ്വാമികളുടെ സദുപദേശങ്ങളാലും പാദസ്പർശനത്താലും വിവേകികളായി ജീവിതം ധന്യമാക്കിയിരിക്കുന്നു. മഹാന്മാരുടെ അനുഗ്രഹം ഒരിക്കലും വിഫലമാകുന്നില്ല

ദ്വീപാന്തരാദഭിഗമം ഭവതോ നിശമ്യ
മോദേന ഗായതി പുരാ മൃദുപക്ഷിസംഘഃ
അദ്വൈത ഭാസ്കര തവാപഗമേത്തുസോയ-
മാന്ധ്യം മുഹുസ്തിമിരജം ഭജതീവ കഷ്ടം! 4

ദ്വീപാന്തരങ്ങളിൽ നിന്നു് സൂര്യാഗമനം കണ്ടറിയുന്ന ചെറുകിളികൾ സന്തോഷത്തോടെ കളകളാരവത്താൽ ഗാനമാല പാടുക പതിവാണ്. സൂര്യാസ്തമയങ്ങളിൽ അവ കാടുകളിൽ മൂകരായി കഴിയുന്നു. അദ്വൈത ഭാസ്കരനാ (സിദ്ധാന്തിയാ) യ സ്വാമികളുടെ ആഗമനത്തിൽ സന്തുഷ്ടരായി ഒത്തുചേരുന്ന ജനതതി സമാധി മൂകരായിത്തീർന്നിരിക്കുന്നു അങ്ങയുടെ അന്ത്യ വേർപാടിൽ ഇരുട്ടിൽ കണ്ണുകാണാത്തവരായിത്തീർന്നു അവർ.

ജ്യോതിർമയായ ഭവതേ വിഹിതസ്ത്രിസന്ധ്യം
ഭക്ത്യാഞ്ജലിസ്തു ജഗതീഗുരുദേവ! പൂർവ്വം
കസ്മൈ വിധാതുമുചിതോദ്യ സകർമ്മസാക്ഷിൻ!
ഹാ! ദൈവമന്യഥയിതും ന ബുധോപി ശക്തഃ 5

തേജോനിധിയായ സൂര്യഭഗവാനു് ഭക്തന്മാർ ത്രിസന്ധ്യകളിൽ തർപ്പണം നടത്തുക പതിവാണ്. ആ പൂജകൾ കർമ്മസാക്ഷിയായ ഭഗവാനേ! ഇനി ആർക്കാണു ചെയ്യുക. ആചാര്യനായ സ്വാമികളെ പൂജിച്ചിരുന്നവർ ഇനി ആരെയാണ് പൂജിക്കുന്നതു്. ഈശ്വരനിശ്ചയം മാററിമറിക്കാൻ വിജ്ഞന്മാർക്കും സാധ്യമല്ല

അവ്യാപൃവൃത്തിമദസീയ കരാവലംബം
ധ്യാത്വാ ജഹീതി ജനതേ ഭ്രമദുർവ്വിലാസം
ലോകസ്യ ബാന്ധവ ഇതി പ്രഥിതോऽപി ഭാനു-
രേകത്ര യോഗമപരത്ര വിയോഗമേതി. 6

ലോകബാന്ധവനെന്നു പ്രസിദ്ധനാണു സൂര്യൻ എങ്കിലും ഒരേസമയം ലോകത്തെല്ലാം സൂര്യൻ കാണപ്പെടുന്നില്ല. ഭൂമിയിൽ ഒരു ഭാഗത്തു് സൂര്യനുള്ളപ്പോൾ മറു ഭാഗത്തു് കാണപ്പെടുന്നില്ലല്ലൊ. അതുപോലെ ആചാര്യസ്വാമികളും ഇഹലോകത്തെവിട്ടു് പരബ്രഹ്മത്തെ പ്രാപിച്ചിരിക്കുന്നു. ലോകരെ, ഭ്രമം വിടുക.

ഏവം പുരായമഗമത് പുനരാവിരാസീ-
ദദ്യാപി താം സരണിമാർഛദുദേത്യ ഭൂയഃ
ദേശാന്തരേപി സുഖമാപ്യ തതോ നിവൃത്ത-
ശ്ചാസ്മാകമീഹിത മഹോപി വിപർത്തു ധന്യഃ 7

ഇങ്ങനെ മുൻപ് അസ്തമിച്ച് പിന്നെ ഉദിച്ച് അതേ വഴിയിലൂടെത്തന്നെ സഞ്ചരിച്ച് മറഞ്ഞ് വീണ്ടും ഉദിക്കുന്ന സൂര്യൻ (സ്വാമിതിരുവടികൾ) ദേശാന്തരങ്ങളിലും സുഖമായി സഞ്ചരിച്ച് തിരിയെ വന്ന് നമ്മുടെ ആഗ്രഹപൂർത്തിയും വരുത്തിത്തരട്ടെ.

## 6 മംഗളാരാധന

**കവിദീപൻ ആറന്മുള**
**എം. കെ. നാരായണപിള്ളവൈദ്യൻ**

ലഘ്വീം വീണാം ദധാനാ സ്വരപരിണതിമാർ-
ഗ്ഗപ്രഭേദാനുഷംഗം
സംഗീതം ചാലപന്താം സദയ നയന സ-
ഞ്ചാരസുസ്മേര ഭാവം
സ്വാന്തേവാസി പ്രജേഷു പ്രതിമുഹുരനുസ-
ന്ധായ വേദാന്ത പദ്യാ-
വിദ്യാം വിസ്താരയന്താം മുനിമനുകലയേ
ബാലഭട്ടാരകാഖ്യം

സുലളിതമായ വീണയിൽക്കൂടി അനുയോജ്യമായ വിധത്തിൽ സ്വരഭേദങ്ങൾ വരുത്തി സംഗീതം ആലപിച്ചും ദയാപൂർണ്ണങ്ങളായ നയനങ്ങളാൽ അടുത്തിരിക്കുന്ന ആസ്വാദകരെ നോക്കി പുഞ്ചിരിച്ചും ശിഷ്യർക്ക് വീണ്ടും വീണ്ടും വേദാന്തമാർഗ്ഗം അനുസന്ധാനപൂർവ്വം വിസ്തരിച്ചുപദേശിച്ചുകൊണ്ടും ഇരുന്നരുളുന്ന ബാലഭട്ടാരക യോഗീന്ദ്രനെ ഞാൻ നമസ്കരിക്കുന്നു.

ശ്രീ നീലകണ്ഠതീർത്ഥാഖ്യ ശിഷ്യാഗ്രേണ സമന്വിതം
ബാലഭട്ടാരയോഗീന്ദ്രം സാന്ദ്രാനന്ദം നമാമ്യഹം 2

ആനന്ദഘനനായി, ശിഷ്യോത്തമനായ ശ്രീനീലകണ്ഠതീർത്ഥ പാദരോടൊരുമിച്ചിരിക്കുന്ന, ബാലഭട്ടാരക യോഗീന്ദ്രനെ ഞാൻ നമസ്കരിക്കുന്നു

ആചാന്തോയേന സർവ്വോ പനിഷദർത്ഥ മഹാർണ്ണവഃ
പണ്ഡിതാ ഖണ്ഡലം വന്ദേ തം ബാലക മഹാമുനിം. 3

സർവ്വ ഉപനിഷദ്വാക്യാർത്ഥങ്ങളാകുന്ന മഹാസമുദ്രത്തെ കൈക്കടന്നയിലൊതുക്കി പാനം ചെയ്ത പണ്ഡിതാഗ്രേസരനായ ബാലഭട്ടാരക മാമുനിയെ ഞാൻ നമസ്ക്കരിക്കുന്നു.

യേന ദ്രാവിഡ ഭാഷോക്ത വേദാന്ത ഗ്രന്ഥസഞ്ചയഃ
അധീതോ ഗത സന്ദേഹം തം ഭജേ ബാലകം മുനിം 4

ദ്രാവിഡ ഭാഷയിലുണ്ടായിട്ടുള്ള വേദാന്തഗ്രന്ഥങ്ങളെല്ലാം സംശയലേശമെന്യേ ഗ്രഹിച്ചിട്ടുള്ള ബാലഭട്ടാരക മുനിയെ ഞാൻ ഭജിക്കുന്നു.

ലീലയായുർഗമിതവാൻ സുശിഷ്യേഷു ദയാപരഃ
യസ്തം വന്ദാമഹേ നിത്യം ബാലയോഗീശ്വരം വിഭും. 5

ഉത്തമ ശിഷ്യന്മാരിൽ ദയാപരനായി ലീലയെന്നവിധം ഇഹലോകവാസം നയിച്ച ബാലഭട്ടാരക യോഗീശ്വരനെ ഞാൻ ദിവസേന വന്ദിക്കുന്നു.

രാത്രൗ യദാ കദാവാപി സ്വല്പനിദ്രോ മഹാമുനിഃ
യോ നിനായ മുദാകാലം തം വന്ദേ ബാല യോഗിനം. 6

രാത്രിയിൽ എപ്പോഴെങ്കിലും അല്പസമയംമാത്രം ഉറങ്ങുന്ന സ്വഭാവത്തോടുകൂടി സസന്തോഷം തന്റെ കാലംനയിച്ച മഹാമുനിയായ ബാലമഹായോഗിയെ ഞാൻ വന്ദിക്കുന്നു.

സമസ്ത്രീപുംഭിദാഹീനശ്ശാന്തോ വിഷയ നിസ്പൃഹഃ
യശ്ചിക്രീഡാർഭക സമസ്തമർഭക മുനിം ഭജേ. 7

സ്ത്രീപുരുഷഭേദമില്ലാതെ സമദർശിയും ശാന്തനും ലൗകിക കാര്യങ്ങളിൽ ഉദാസീനനും ആയി ബാലനെപ്പോലെ വെറുമൊരു ലീലയായി ജീവിതം നയിച്ച ബാലാഹ്വസ്വാമിയെ ഞാൻ ഭജിക്കുന്നു.

**യസ്യജിഹ്വാഗ്രവിഗളദ്വേദാന്തമയ ഭാരതീ**
**സദാനന്ദം ദദൗ നൄണാം തം ഭജേ ബാലയോഗിനം.** 8

യാതൊരു യതിവര്യന്റെ നാവിൻ തുമ്പിൽനിന്നും ഒഴുകിയിറങ്ങിയ വേദാന്ത തത്വങ്ങൾ ഭക്തജനങ്ങൾക്ക് നിത്യാനന്ദം പ്രദാനം ചെയ്യുവോ ആ ബാലയോഗിയെ ഞാൻ ഭജിക്കുന്നു

**പ്രപഞ്ചമീശ്വരാകാരം ബോധയാമാസ യഃ സുഖം**
**ശിഷ്യാനശിഷ്യ മഹിമാതമർഭക മുനിം ഭജേ.** 9

ഈശ്വരന്റെ സ്ഥൂലരൂപമാണ് പ്രപഞ്ചമെന്ന് തന്റെ ശിഷ്യന്മാരെ അയത്നലളിതമായി ബോധിപ്പിച്ച അനന്തമാഹാത്മ്യവാനായ ബാലഭട്ടാരക സ്വാമിയെ ഞാൻ ഭജിക്കുന്നു

**ശ്രീഷണ്മുഖപദാംഭോജ സേവയാനന്ദ വാരിധൗ**
**ലീലാമവാപയോ യോഗീ തമർഭകമുനിം ഭജേ** 10

സുബ്രഹ്മണ്യപാദ പങ്കജസേവയാൽ മഹാനന്ദാർണ്ണവത്തിൽ നീന്തിത്തുടിച്ചു കളിച്ചു കഴിഞ്ഞ ബാലഭട്ടാരക യോഗിയെ ഞാൻ ഭജിക്കുന്നു.

**സംത്യജ്യ ഭൗതികം ദേഹം ശുകമാർഗ്ഗേണ സത്വരം**
**ജഗാമയശ്ചിദാകാശം തം ധ്യായാമ്യർഭകം മുനിം** 11

സ്ഥൂലശരീരത്തെ ഉപേക്ഷിച്ചിട്ട് ശുകമാർഗ്ഗത്തിലൂടെ (നിരായാസം ഒററക്കുതിപ്പിൽ) ചിദാകാശം പ്രാപിച്ച ബാലഭട്ടാരകമുനിയെ ഞാൻ ധ്യാനിക്കുന്നു.



## 7 കെ. ജി. നാരായണദേശികഃ

യദ്വക്ത്രാംബുജമുക്തസൂക്തി സുധയാ-
    തർക്കാദി ശാസ്ത്രാടവീ
നിത്യവ്യഗ്രസുധീമധുവ്രത ഗണ-
    സ്സന്താപസന്തർപ്പണം
തദ്ഭട്ടാരകസദ്ഗുരു മഹാ-
    രാജാധിരാജോഽ ഭജേത്
ക്ഷിപ്ത്വാപാര ജ്വരസാഗരേ ബതജനാ-
ന്മുക്തിം വിദേഹാഭിധാം

തർക്കം തുടങ്ങിയ ശാസ്ത്രവനങ്ങളിൽ വ്യഗ്രതയിൽ സഞ്ചരിച്ചിരുന്ന ധീമാന്മാരായ പണ്ഡിത ഭ്രമരങ്ങൾ ആരുടെ മുഖാരവിന്ദത്തിൽനിന്നൊഴുകിയ സുധാധാരയാൽ ദാഹം തീർത്തുവോ (ശാന്തി നേടിയോ) സദ്ഗുരുമഹാചക്രവർത്തിയായ ആ ഭട്ടാരകസ്വാമികൾ ജനസഞ്ചയത്തെ ദുഃഖസാഗരത്തിലാഴ്ത്തിക്കൊണ്ട് വിദേഹമുക്തി പ്രാപിച്ചു.



# 8 ശ്രീ വിദ്യാധിരാജസ്തവമാലികാ കലാരത്നം

## അമ്പലപ്പുഴ ഗണപതിശർമ്മ

വിദ്യാധിരാജ യതിരാജ വിരാജമാന-
ഹൃദ്യാവദാത ചരിത പ്രഥമാനകീർത്തേ!
വിദ്യാവബോധ വിശദ ന്തര! ശശ്വതാത്മ-
വിദ്യാവഗാഹരത, തേ ഗുരവേ നമോഽസ്തു 1

ശോഭനമായ ശുദ്ധവൃത്തികൊണ്ടും സകലകലാവല്ലഭത്വം കൊണ്ടും പ്രശസ്തനും ആത്മവിദ്യാതത്പരനും ആയ ശ്രീവിദ്യാധിരാജ പരമ ഭട്ടാരക ചട്ടമ്പിസ്വാമിതിരുവടികൾക്ക് നമസ്കാരം!

മോഹാന്ധകാര തിമിരാന്ധദൃശോ ഭവാർത്താ
ദേഹാഭിമാന ഭരിതാ ബഹവോഽധുനാപി
തൃഷ്ണാം വിനീയ തവ സൂക്തിസുധാം നിപീയ
കൃഷ്ണാംഘ്രിസേവന സുഖാദുപയാന്തി ശാന്തിം 2

അജ്ഞാനാന്ധ്യത്താൽ സംസാരനിമഗ്നരായി, ഭൗതികസുഖങ്ങൾ ശാശ്വതമെന്ന് തെററായിധരിച്ച് നിത്യദുഃഖമനുഭവിക്കുന്ന ശരീരാഭിമാനികളായ അനവധി മനുഷ്യർ അങ്ങയുടെ ഉപദേശശ്രവണത്താൽ ഭക്തരായി ഈശ്വരോപാസനകൊണ്ട് ശാന്തിപദം പ്രാപിച്ചിരിക്കുന്നു.

മുക്തോഽപി ബദ്ധവദധഃസ്ഥ ഇവോന്നതോഽപി
ബുദ്ധോഽപിമുഗ്ദ്ധ ഇവ നാടിത ചേഷ്ടിതൈസ്ത്വം
സാമാന്യലോക ദുരവാപ്യ മഹത്വയോഗ-
ഭ്രുമാതദാസമചരഃ ഖലുചിത്രമേതത് 3

ജീവന്മുക്തനെങ്കിലും സംസാരിയെപ്പോലെയും ഉന്നതനെങ്കിലും താഴ്ന്നവനെപ്പോലെയും സർവ്വജ്ഞനെങ്കിലും അജ്ഞനെപ്പോലെയും അഭിനയിച്ച് ജീവിതം നയിച്ച അങ്ങ് സാധാരണക്കാർക്ക് എത്തിപ്പററാനാവാത്ത വിധത്തിൽ യോഗശക്തിനേടിക്കൊണ്ട് കേവലം സാധാരണക്കാരനായി ഈ ഭൂമിയിൽ കഴിഞ്ഞു എന്നതു് ആശ്ചര്യകരമാണ്.

ആചാര്യവര്യ! തവശിക്ഷണതോഽതിമൂഢോഽ-
പ്യാചാന്തശാസ്ത്ര ജലധിർ ഭവതിക്ഷണേന
ആസ്തിക്യബുദ്ധിമധിഗച്ഛതി നാസ്തികോഽപി
യോഗേ രതോ ഭവതി ഭോഗരതസ്തദാനീം 4

പരമാചാര്യാ! അങ്ങയുടെ ശിഷ്യത്വം കൊണ്ട് അതിമൂഢനും ശാസ്ത്രജ്ഞനാകുന്നു. നാസ്തികൻ ആസ്തികനാകുന്നു. ഭോഗലോലുപൻ യോഗിവര്യനാകുന്നു.

യോഗീശ്വരോ വിവിധ യോഗ വിധാവഭൂസ്ത്വം
ഭോഗീശ്വരോ നിഖില ശാസ്ത്ര വിചാരണാസു
ത്യാഗീശ്വരസ്സകല ബന്ധവിമോക്ഷണേഷു
വാഗീശ്വരസ്സദസി വാദവിഭേദനേഷു 5

പലതരത്തിലുള്ള യോഗശാസ്ത്രജ്ഞാനം നേടിയ അങ്ങ് യോഗീശ്വരനാണ്. സകലശാസ്ത്രവിദ്യാപാരംഗതനായ അവിടുന്ന് വാസ്തവത്തിൽ അനന്തമൂർത്തിയുടെ അവതാരമാണ്. ഇഹലോകബന്ധങ്ങളെല്ലാം ഉപേക്ഷിച്ച ത്യാഗിവര്യനാണ്. ആദ്ധ്യാത്മികകാര്യങ്ങളെക്കുറിച്ച് ചർച്ചയും വിവാദവും നടക്കുന്ന സദസ്സുകളിൽ അങ്ങ് ദേവാചാര്യനായ ബൃഹസ്പതിയെപ്പോലെ വാഗ്മിയാണ്.

സ്വൈരം സ്വ സോദരധിയാ കില സർവ ജന്തു-
വ്രാതൈസ്സമം സരസഭാഷണ ലോലുപോഽഭൂഃ
പ്രാഗ്ജന്മ വൃത്തമവബുധ്യ ചരാചരാണാം
പ്രേമപ്രണുന്ന ഹൃദയഃ സ്വയമന്വഗൃഹ്ണാഃ 6

സ്വന്തം സഹോദരങ്ങളോടെന്നപോലെ സകല ജീവജാലങ്ങളോടും സംഭാഷണം ചെയ്യുന്നതിൽ തത്പരനായിരുന്ന അങ്ങ് ചരാചരങ്ങളുടെ പൂർവ്വജന്മവൃത്താന്തം സുസൂക്ഷ്മം മനസ്സിലാക്കി കാരുണ്യപൂർവ്വം അവയെ അനുഗ്രഹിക്കുകയും ചെയ്തിരുന്നു.

ആമന്ത്രിതാ ബഹുശതം ശുനകാസ്ത്വയാ തു
സമ്മാനിതാ വിഭവസംയുത ഭോജനൈസ്തേ
സാശ്ചര്യമീക്ഷിതവതോ ജനസഞ്ചയാം സ്ത്വം
തേഷാം ശുനാമ കഥയഃഖലു പൂർവ്വ ജന്മ. 7

ഒട്ടധികം നായ്ക്കളെ കൂട്ടിക്കൊണ്ടുവന്ന് വിഭവസമൃദ്ധമായ സദ്യകൊടുത്ത അങ്ങയുടെ അത്ഭുത സിദ്ധികണ്ട് ആശ്ചര്യഭരിതരായ ആളുകളോട്, ആ നായ്ക്കളുടെ പൂർവ്വജന്മ വൃത്താന്തം അവിടുന്ന് പറഞ്ഞുകൊടുക്കുകയും ചെയ്തു

താവന്നിശമ്യ ഭവതശ്ചരിതം 'വിവേകാ-
നന്ദാ'ഹ്വയോ യതിവരസ്ത്വദുപാന്തമേത്യ
സ്വച്ഛന്ദ ഭാഷണ പരഃ പ്രതിബുധ്യ സദ്യ-
സ്ത്വദ്വിജ്ഞതാം ഭൃശമസൗ പ്രശശംസ ഭൂമൻ! 8

ശ്രീ വിവേകാനന്ദസ്വാമികൾ ഭാരതപര്യടനം നടത്തുന്നതിനിടയ്ക്കൊരിക്കൽ അങ്ങയുടെ സമീപത്തെത്തി സംഭാഷണം ചെയ്യുകയും "സർവ്വജ്ഞനായ ഒരു മനുഷ്യനെ കാണാൻ കഴിഞ്ഞു" വെന്ന് പിൽക്കാലത്ത് പ്രശംസിക്കുകയുമുണ്ടായി.

ആരാദുപേത്യ ഭഗവൻ! ഭവദന്തികം ശ്രീ-
'നാരായണാ'ഹ്വയ 'ഗുരു' പ്രവരോ മഹാത്മാ
ത്വത്തസ്സമുപലഭ്യ പരാത്മതത്ത്വം
ചിത്തപ്രമോദ ഭരിത സ്സമഭൂത് കൃതാർത്ഥഃ 9

മഹാത്മാവായ ശ്രീനാരായണഗുരുസ്വാമികൾ അങ്ങയുടെ സാമീപ്യം കൊണ്ട് പരമാത്മതത്ത്വം ഗ്രഹിച്ച് അമിതാനന്ദാനുഭൂതിയാൽ കൃതാർത്ഥനായി.

വിശ്വ പ്രശസ്ത ചരിതസ്തു ഗാന്ധിദേവഃ
ശ്രുത്വാ തവാത്ഭുതകരാൻ മഹിതാനുഭാവാൻ
സംപ്രാപ്യ താവക പവിത്ര സമാധിപീഠം
തത്രാവസദ്ദിവസമേക മനന്യ ചിന്തഃ 10

ലോകപ്രസിദ്ധനായ മഹാത്മാഗാന്ധി അങ്ങയുടെ അത്ഭുത ചരിത്രത്തെക്കുറിച്ചറിഞ്ഞ് അവിടുത്തെ സമാധി പീഠത്തിലെത്തി, ഒരു ദിവസം അനന്യചിത്തനായി അവിടെ കഴിഞ്ഞു.

വിദ്യാവതാം സമുദയൈരുപചീയമാനാ
വിദ്യാധിരാജ ഗുരുശിഷ്യ പരമ്പരാ സാ
വിദ്യാവധാരണ വിചാരണ സംപ്രചാര-
ണാദ്യാം തനോതി ജനസേവന സാധുവൃത്തിം 11

വിജ്ഞന്മാരായ സന്ന്യാസിവര്യന്മാരാൽ പരിപുഷ്ടമാക്കപ്പെട്ട ശ്രീ വിദ്യാധിരാജ ഗുരുദേവന്റെ ശിഷ്യപരമ്പര ഇന്നും ജനസേവനോത്സുകരായി നിരന്തരം ആദ്ധ്യാത്മികതത്ത്വപ്രചാരണം നിർവ്വഹിക്കുന്നുണ്ട്.

ഭ്രൂകടി ചലനമാത്രേ വക്രതാ വർത്തതേ തേ
വിവിധ ലിപിവിലേഖേ കേവലം വർണ്ണഭേദഃ
ഗുണവതി ഖലു രാഗോ, നിർമ്മമേ സ്വത്വചിന്താ
മതിരപി പരമാത്മന്യേവ വിദ്യാധിരാജ 12

ശ്രീ വിദ്യാധിരാജ മഹാഗുരോ! അങ്ങയുടെ പുരികചലനത്തിൽ മാത്രം വക്രതയും ലേഖനത്തിൽമാത്രം വർണ്ണഭേദവും ഉണ്ടാകുന്നുണ്ട്. ഗുണവാന്മാരിൽ അങ്ങേയ്ക്ക് രാഗവും നിർമ്മമന്മാരിൽ സ്വജനചിന്തയും ഉണ്ടാകുന്നു. അങ്ങയുടെ ബുദ്ധി എപ്പോഴും പരബ്രഹ്മത്തിൽ തന്നെ സ്ഥിതിചെയ്യുന്നു.

ത്വദനുഗ്രഹ സമ്പന്നാസ്സദാരാധനതത്പരാ
സമേധന്താം സമേ ലോകാഃ സമേധിത സമീഹിതാഃ
ആവേദയന്തി ധർമ്മാനശ്ശോധയന്തി സതാം പഥി
ബോധയന്ത്യാത്മനസ്തത്വം താൻ ഗുരൂൻ പ്രണമസ്സദാ 13

അവിടത്തെ അനുഗ്രഹമാകുന്ന സമ്പത്ത് സിദ്ധിച്ചിട്ടുള്ള സജ്ജനങ്ങൾ സമബുദ്ധികളും സത്തുക്കളെ ആദരിക്കുന്നതിൽ ശ്രദ്ധാലുക്കളും ലോകഹിതത്തിനുവേണ്ടി പ്രയത്നിക്കുന്നവരുമാകുന്നു: അവർ എല്ലാവിധത്തിലും അഭിവൃദ്ധപ്പെടട്ടെ! ധർമ്മോപദേശംകൊണ്ട് സന്മാർഗ്ഗജീവിതം നയിക്കാൻ നമ്മെ പ്രേരിപ്പിക്കുകയും ആത്മതത്വോപദേശം കൊണ്ട് നമ്മെ ബോധവാന്മാരാക്കുകയും ചെയ്യുന്ന മഹാഗുരുക്കന്മാരെ പ്രണമിക്കാം.

വിദ്യാധിരാജായ നമോ നമസ്തേ
വിജ്ഞാന ദീപായ നമോ നമസ്തേ
ഭക്താർദ്രഭാവായ നമോ നമസ്തേ
ഭട്ടാര ദേവായ നമോ നമസ്തേ 14

ഭക്തരിൽ കാരുണ്യം ചൊരിയുന്ന വിജ്ഞാന ദീപമായ ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികളുടെ തൃച്ചേവടികളിൽ ഞാനിതാ വീണ്ടും വീണ്ടും നമസ്കരിക്കുന്നു.



# മഹാസമാധി പദ്യങ്ങൾ

## (തമിഴ്)

### ടി. ലക്ഷ്മണൻപിള്ള

ഉണ്മൈക്കലൈയറിവും തമിഴറിയം ഉററുണർന്തു
നണ്മൈകരുത്തു നകർവും പിറർക്കുന വലുമന-
ത്തിണ്മൈയും തീരമും എവ്വുയിരുക്കും തീങ്കിഴൈയാ-
ത്തണ്മൈയും 'ചട്ടമ്പിസ്വാമി'യൈപ്പോൽ എവർ
താങ്കിനരേ 1

തമിഴും സംസ്കൃതവും ഗാഢമായി പഠിച്ചുറപ്പിച്ച് പ്രപഞ്ചത്തിന്റെ സൂക്ഷ്മകാരണമായ ബ്രഹ്മത്തെക്കുറിച്ചുള്ള ജ്ഞാനം ശരിക്കുനേടി മററുള്ളവർക്ക് അതു് ദാനം ചെയ്യാൻ ജ്ഞാനദാർഢ്യവും കഴിവും ഉള്ളവനായി, ലോകത്തു് ഒരു ജീവനും ഒരു ദോഷവും ചെയ്യാതെ മനഃശീതളത സമ്പാദിച്ച ഒരു മഹാൻ ആ ചട്ടമ്പിസ്വാമികളെപ്പോലെ വേറെ ആരെങ്കിലുമുണ്ടോ? ഇല്ലതന്നെ.

കാണും പൊരുളൈ ക്കരുതാതുമൈപ്പൊരുളൈക്കരുതി-
പ്പേണും പെരിയർ പെരിയാറെനപ്പെയർ പെററവരാം
നാണുകുരു'വിൻ കുരുനായർ ജ്ഞാനികൾ നായകപ്പേർ
പൂണും തിലകർ അരുണാനിയർ ഇവർ ഭൂതലത്തേ 2

പ്രാപഞ്ചിക പദാർത്ഥങ്ങളെ നിത്യമെന്നു കരുതാതെ പ്രാപഞ്ചിക വിഷയജ്ഞാനം തള്ളി പരമാർത്ഥ ജ്ഞാനത്തെ ആരു കാത്തു രക്ഷിക്കുന്നുവോ അദ്ദേഹമാണു്

മഹാൻ. അങ്ങനെ പേരുകേട്ട ഇദ്ദേഹം നാണുഗുരുസ്വാമിയുടെ ഗുരുവാണ്. നാമർജ്ഞാനിയാണ് (ജ്ഞാനികൾക്ക് നായകൻ എന്ന കീർത്തികേട്ടവരിൽ വച്ച് ശ്രേഷ്ഠനാണ്) ബ്രഹ്മ വിചാരനാണ്. ജീവാനുഗ്രഹബുദ്ധിയുള്ളവനും ഈ ലോകത്തു് ഇദ്ദേഹം തന്നെയാണ്.

**കീതം തെരിന്തു ചെവിമട്ടപ്പാർത്തങ്കിളറിവാൽ·**
**വാതംതുണിന്തു തൊട്ടപ്പാർമലൈയിടം വാഴറിഞ്ഞർ**
**പാതമട്ടക്കം പരിചു പെററാർപരമൻ പതത്തെ**
**പ്പോതം തെളിന്തൈടെന്താർ ഉടർപ്പാണും പുറന്തള്ളിയേ 5**

ഈശ്വരകീർത്തന ഗാനങ്ങൾ ഉററുകേൾക്കുന്നവനും അതു കൊണ്ടുണ്ടായ ജ്ഞാനത്താൽ ആത്മസത്തയെ വാദിച്ചു സ്ഥാപിക്കുന്നവനും ആണ് ഇദ്ദേഹം. അദ്ദേഹത്തിൻെറ പാതപിന്തുടരുന്ന മലയാളനാട്ടിലെ ജ്ഞാനികളെയെല്ലാം പരമാത്മപദത്തിൽ സാനന്ദം ലയിപ്പിക്കുന്ന മഹാഗുരുവും ആകുന്നു. ബ്രഹ്മസ്തുതികൾ— തന്നൈയറിവിമ്പഴം വെണ്ണിലാവേ— ഇത്യാദികേട്ടു പൂർവ്വപക്ഷ സമാധാനങ്ങൾ വഴി ചിന്തിച്ച് ബോധംഉറപ്പിച്ച് ആ ജ്ഞാനം അന്യർക്ക ഇടമുറിയാതെ നൽകുന്നു. ആ മഹാൻ ഈ മലഭാണ്ഡമായ ശരീരത്തെ ഉപേക്ഷിച്ച് പരമാത്മാവിൽ ലയിച്ചു



## ബ്രഹ്മശ്രീ വിദ്യാധിരാജ തീർത്ഥപാദ
## പരമ ഭട്ടാര
## ശ്രീചട്ടമ്പി സ്വാമിതിരുവടികളുടെ
## മഹാസമാധി സംബന്ധിച്ച
## പദ്യങ്ങൾ

### മലയാളം

**1 മഹാകവി ഉള്ളൂർ**

ഹൃദ്യാഭമൂണ്ടിതര ദുർല്ലഭമാം[1] നിവൃത്തി-
പദ്യാടനം പരിചയിച്ച പരാർദ്ധ്യഹംസം,
വിദ്യാധിരാജയതി, വിദ്രുത മൂഴിയാമീ-
യുദ്യാനവാപിയെ വെടിഞ്ഞുയരെപ്പറന്നോ! 1

പോയീ നമുക്കൊരെതിരററ ഗുരുപ്രവേകൻ;
പോയീ ജഗത്തിനൊരു [2]ജംഗമ രത്നദീപം;
പോയീ മുമുക്ഷു ജനതയ്ക്കൊരു മാർഗ്ഗദർശി;
പോയീ[3] കലാലതികകൾക്കൊരുപഘ്നശാഖി 2

[4]പ്രത്യങ്ങ്മുഖർക്കു പരിചിൽ [5]പരചിത്സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ! പരിപാകസാഹ്യത്തേ!
[6]പ്രത്യഗ്രശങ്കര! ഭവാൻെറ ചരിത്രമെന്നും
പ്രത്യക്ഷരം പരമ പാവനമായ് വിളങ്ങും 3

---

1 മുക്തിമാർഗ്ഗത്തിൽ സഞ്ചരിച്ച ശ്രേഷ്ഠഹംസം 2 ചലിക്കുന്ന മണിവിളക്ക് 3 കലാവല്ലികൾക്ക് ഒരൂന്നുവൃക്ഷം 4 ഉള്ളിൽഉററു നോക്കുന്നവർക്ക് 5 പരമാർത്ഥജ്ഞാനസ്വരൂപം 6 പുതിയ ശങ്കരാചാര്യ

അങ്ങുന്നകന്നിടുക കൊണ്ടതിമാത്രമൂഴി
മങ്ങുന്നുവെങ്കിലുമതിന്നു തദേകപാദം
അങ്ങുന്നതസ്ഥിതി, ഘനാരതമാഴി നീററിൽ
മുങ്ങുന്ന നാൾവരെ മുറയ്ക്കുകൊടുക്കുമല്ലോ. 4



## 2 മഹാകവി വള്ളത്തോൾ
## തൃപ്തിപൂണ്ടാലും നിത്യം

യാതൊന്നിലനുദിനം നൂറുരുവണിഞ്ഞാലും
ചേതസ്സിലലംഭാവം തോന്നുകില്ലൊരുത്തർക്കും
അവ്യക്തഭാഗ്യലിപിയായ മന്നിടിലമാ-
ട്ടീവ്യപാദത്തെയൊരു കുറിയേ ചുംബിച്ചുള്ളു

ഈയഴലെവ്വണ്ണം ഞാൻ സഹിക്കുമപ്പൊൻ തൃക്കാൽ
പോയല്ലോ പരലോകം പാംസുവാൽ ശുചിയാക്കാൻ
മുന്നിലേ നടകൊണ്ടാൻ മാർഗ്ഗോപചാരത്തിന്ന-
സ്സന്യാസിപ്പെരുമാൾതൻ 'ശ്രീനീലകണ്ഠ' ശിഷ്യൻ

[1]അത്യന്തവിയുക്തർ നാമിരുപേരോടും-നമു-
ക്കസ്തമിച്ചിതുഹാ! ഹാ! [2]തിങ്കളും കതിരോനും
'പരമഹംസാ'ദ്യർക്കും സദ്ഗുരുവായുള്ളോവേ!
പരമഭട്ടാരക വിദ്യാധിരാജ സ്വാമിൻ!

സർവ്വദർശന തന്ത്രസ്വതന്ത്രൻ, നാനാശിഷ്യ-
സംവൃത പാർശ്വൻ, നിത്യബ്രഹ്മചര്യസ്ഥൻ ഭവാൻ,
പൂതമാം വേദാന്തസ്സത്തുരുക്കിയൊഴിച്ചിട്ടാ-
ദ്വൈതത്തിൻ വിടവടച്ചൊന്നാക്കി വിളക്കിയും;

---

1 തീരെപ്പിരിഞ്ഞവർ 2 ചന്ദ്രനും സൂര്യനും

സ്വകൃതാനേകസ്തോത്ര 'സൗന്ദര്യ ലഹരി'യിൽ
പ്രകൃതി മഹേശിയെപ്പൊന്നോടം കളിപ്പിച്ചും
ശങ്കരാചാര്യരുടെ ജന്മഭൂവിനെ വീണ്ടും
ശങ്കരാചാര്യരുടെ ജന്മഭൂവാക്കിക്കൊണ്ടവൻ.

ആയിരത്തിരുപത്തിയൊൻപതാമാണ്ടിൽ നമു-
ക്കായിട്ടാതിരുവടിയെങ്ങവതരിച്ചുവോ,
അക്കലം പണ്ടേ രണ്ടുനാലുപേർ തപോ യോഗാ-
ലുൽകൃഷ്ട പരിശുദ്ധമാക്കിവെച്ചുള്ളൊന്നത്രേ!

ഏതിൽനിന്നെരിതിരിയൊന്നു കൈക്കൊണ്ടു, തമോ-
ഭീതരാം പ്രജകളെ നേർവഴി കാട്ടീ ഭവാൻ,
ആ മഹാമണി ദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ "ശ്രീനാരായണസ്വാമിൻ"

ഇമ്മലയാളത്തിന്റെ പൂർവ്വികചരിതങ്ങ-
ളുണ്മയിലരുൾചെയ്തുതീർന്നിടുന്നതിൻമുന്നേ
അമ്മുഖമതാ ദീർഘമൗന മുദ്രിതമായി;
നമ്മളെയാരുണ്ടിനി [1]ശ്രോതവ്യം ശ്രവിപ്പിപ്പാൻ!

ശരണാഗതന്മാരിൽക്കാരുണ്യക്കതിർകളെ-
ച്ചൊരിഞ്ഞ നക്ഷത്രങ്ങളാത്തിരുനയനങ്ങൾ!
അടഞ്ഞുപോയല്ലോ- നാമെത്ര ദുർഭഗർ! വീണ്ടു-
മഴിയലില്ലാത്തതാം പരമസമാധിയിൽ!

'തത്ത്വമസ്യാ'ദി മഹാവാക്യോപദേശത്താൽപ്പോ-
ലത്തിരുമുഖം വാണീദേവിതൻ കേളീപത്മം
സ്നിഗ്ദ്ധമാം കണ്ഠത്തിൽനിന്നുയർന്ന ഗീതത്താലും
[2]നിസ്തന്ദ്ര ചിദാനന്ദമരന്ദം തൂകിപ്പോന്നു

ഭക്തർക്കു [3]മന്ത്രോപാസ്തിന്യാസങ്ങൾ നിർദ്ദേശിക്കു-
മത്തൃക്കൈവിരലുകളൊപ്പമേ വിളയാടീ,
സാഹിത്യരസമുതിർക്കുന്ന തൂലികമേലും
മോഹന വീണാവേണു മൃദംഗാദികളിലും

1 കേൾക്കേണ്ടതു് കേൾപ്പിക്കാൻ 2 മടങ്ങാത്ത ജ്ഞാനാനന്ദത്തേൻ 3 മന്ത്രോപാസനയ്ക്കുള്ള അംഗന്യാസകരന്യാസാദി

ശാന്തിയെപ്പുരത്തുമാ സ്വാമിതൻ മുന്നിൽച്ചെന്നാൽ
[1] ശാർദ്ദൂല ഭുജംഗാദി ഹിംസ്രജാതികൾ പോലും
ചിക്കെന്നു ഭാവം മാറി, ശ്ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കയേ ചതിവുള്ളു! ഹാ തൊഴാം തപോരാശേ!

ചിത്തമേ, പോരും യത്നം, നീയൊരു കുട്ടിയെന്നു-
ന്വദിവ്യ 'പുരുഷന്റെ' മാഹാത്മ്യമൊരർണ്ണവം
ണപ്പുണ്യോത്തര തീർത്ഥ ചരണസ്മരണത്തേ-
നല്ലാല്ലം നുകർന്നു നീ 'തൃപ്തിപൂണ്ടാലും നിത്യം'



## 3 ശ്രീ. ആറന്മുള
## എം. കെ. നാരായണപിള്ള വൈദ്യൻ

### ശ്രീബാലയോഗീശ്വരൻ

കാന്താകാഞ്ചന കാമനാദികലുഷം
കൈവിട്ടു നിസ്സംഗനായ്
[2] സ്വാന്താരംഭമദഭ്രശോഭനേ ചിദ-
ഭ്രാലീനമാക്കി സ്സദാ
ശാന്താനന്ദരസത്തിലാർന്നു കളിയാ-
ടിക്കൊണ്ടിരുന്നു [3] സമാ-
ചാന്താമ്നായ പയോധി'യർഭക' മഹാ-
'ഭട്ടാര' യോഗീശ്വരൻ 1

താനന്തഃകരണാദികൊണ്ടു വളരെ-
ജ്ജന്മങ്ങളിൽ ച്ചെയ്തതാ-
[4] യാനന്ത്യത്തൊടിരുന്നനേകവിധ കർ-
മ്മവ്രാതമൊന്നായ് ദ്രുതം

---

1 കടുവാ, പാമ്പ്, മുതലായ ദുഷ്ടമൃഗങ്ങൾ 2 സ്വ മനസ്സിനെ വളർന്ന ശോഭയോടുകൂടിയ ചിദാകാശത്തിൽ പൂർണ്ണമായി ലയിപ്പിച്ച് 3 വേദാന്തക്കടൽകുടിച്ച കുഞ്ഞൻ എന്ന മഹാഭട്ടാരകമുനിവര്യൻ 4 അവസാനമില്ലാത്ത

ഊനം വിട്ടസമുജ്ജ്വലിച്ചോരമല-
ജ്ഞാനാഗ്നിയിൽ ചുട്ടെരി-
ച്ചാനന്ദാമൃതരൂപനായ് പരിലസി-
ച്ചാം,നർഭകാഹ്വൻ മുനി 2

[1]വീണാഝർഝരപാണി വാദനകലാ-
ലീലാന്തരാളങ്ങളിൽ
കാണാദവ്യവഹാരയുക്തി ചൊരിയും
വേദാന്തവാദങ്ങളും
പ്രാണാതിപ്രിയ ശിഷ്യരോടു സരസം
സല്ലാപവും ചേർന്നഹോ!
കാണാറുണ്ടു ചിലപ്പൊഴർഭക മഹാ
ഭട്ടാര യോഗീന്ദ്രനെ 3

ഇന്നിക്കണ്ണിനുകാണ്മതാമുലകു
മിഥ്യാഭൂതമെന്നുള്ളതും
മിന്നി[2]സ്സർവ്വഗമായ് വിളങ്ങുമറിവാ-
ണാത്മാവു വേറെന്നതും
ഉന്നി, സ്വാനുഭവത്തിലാക്കി, വെളിയിൽ
സാധാരണൻമട്ടിലായ്
തന്നിഷ്ടപ്പടി ധന്യനായി വിലസീ
ശ്രീ ബാലയോഗീശ്വരൻ 4



## 4 കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി

'ചട്ടമ്പി'യെന്നു പുകൾപെട്ടോരു ശിഷ്ടമതി-
കഷ്ടം ധരാതലമഹോ
വിട്ടങ്ങു പോയ കഥ കേട്ടിട്ടു ചിത്തമിഹ
പൊട്ടുന്നു ഭുവിലെവനും

---

1 വീണ, മുരജം മുതലായ മേളവാദ്യങ്ങൾ വായിക്കുന്ന കലാകേളികളിൽ 2 എങ്ങും നിറഞ്ഞ

പീട്ടല്ലിതാ യതിവരിഷ്ഠന്റെ യോഗ്യതക-
ളൊട്ടല്ല പാർക്കിലവയി-
ന്നൊട്ടുക്കുരപ്പതിനു തുഷ്ട്യാ പുറപ്പെടുകിൽ
വട്ടത്തിലാകുമജ്ജനം

പാഴാണിക്ഷിതി വാസമെന്നുകരുതി-
ശ്രീവിഷ്ണുദേവാലയേ
വാഴാനങ്ങു ഗമിച്ചിതാ യതിവരൻ
ധന്യാഗ്ര്യ, നിന്നായതിൽ
കേഴാനില്ലവകാശമാർക്കു മധുനാ
യോഗിക്കു ലോകേശ്വരൻ
താഴാതുള്ളൊരു സൗഖ്യമെന്നു മവിടെ-
ച്ചേർത്തീടുമാത്താദരം



## 5 സി. എസ്. സുബ്രഹ്മണ്യൻപോററി

ഹന്ത! കേരള വിജ്ഞാന സൂര്യനായ്
ശാന്തിപ്പൊൻകതിരെങ്ങും പരത്തിയോൻ,
ചന്തമേറിന സന്മുഖ കാന്തിയാൽ
സ്വാന്തഖേദങ്ങളാർക്കുമകററിയോൻ,

ദിവ്യചൈതന്യമാർന്ന കടാക്ഷത്താൽ
ഭവ്യമാർക്കുമനുക്ഷണമേകിയോൻ,
ചാരുവാങ്മയ പീയൂഷധാരയാൽ
ദാരുണപാപ ദുർവ്രണമാററിയോൻ,

ആരുടേയും ഹൃദയം സുഖം നൽകി-
യാകർഷിച്ചൊരു ദിവ്യമെയ്യാർന്നവൻ,
സൽക്കലകളിലെല്ലാററിലും [1] മഹാ-
ശക്തിയേറിയ വൈദഗ്ധ്യമാർന്നവൻ,

---

1 അധിക വാസന

ജ്ഞാനവിജ്ഞാന സമ്പൽ സമൃദ്ധിയാം
പീനശൈലത്തലയ്ക്കൽ കളിച്ചവൻ,
കേരളാവനിക്കപ്പുറം മാതാവുതൻ
കേളിയേറിയൊരുത്തമ സന്താനം,

ശങ്കരാചാര്യദേവനു ചേർന്നൊരു
തുംഗ വൈഭവമാർന്ന നൽ സോദരൻ,
ഹന്ത! സൗജന്യ സൗശീല്യ കോമള-
സ്വാന്തമാർന്നവൻ, തേജോമയാകൃതി!

കൊഞ്ഞപ്പോൾ ശ്രുതിവർക്കര ചെയ്യുവാൻ
കുഞ്ഞനെന്നൊരു പേരു കൈക്കൊണ്ടവൻ,
സച്ചിദാനന്ദരൂപൻ കരുണയാ
സ്വച്ഛന്ദമിങ്ങവതരിച്ചുള്ളവൻ

'ചട്ടമ്പിസ്വാമി' ശിഷ്ടർക്കു നൽവഴി
കാട്ടിയിങ്ങു പല നാൾ വിളങ്ങിയോൻ
നഷ്ടനായിതേ നമ്മൾക്കു കഷ്ടമേ,
വിട്ടു ഭൂതലം ബ്രഹ്മൈക്യമാർന്നിതു

പാരമായിതം ദുഃഖം നിറഞ്ഞൊരീ-
പാരിടത്തിലെജ്ജീവികൾക്കിന്നിമേൽ
ചാരു ശാന്തിക്കുളിർമധു നൽകുവാ-
നാരുതാനെന്നു സന്താപമാർന്നിതാ

കേരളീയർ കരയുന്നിതാകവേ
ഭൂരിഹൃത്തടം നീറി നീറി സ്വയം
ആ മഹാൻ തന്റെ തേജസ്സു ഭൂമിയിൽ
ക്ഷാമമെന്യേ വിതറിയിട്ടുണ്ടല്ലോ

ആയതേററു നാം ബ്രഹ്മവിചാരത്താൽ
ശ്രേയസ്സാളുവാനായി കൃപാനിധി
ലോപമേതുമണയാതതിനകം
പ്രാപിച്ചീടുവാനുദ്യമിച്ചിന്നി നാം

പാപമെന്നിയേ വാഴ്‌വിനദ്ദേഹം
ശ്രീ ഭവിക്കുമാറേകുമനുഗ്രഹം



## 6 കവിദീപൻ
## ആറൻമുള M. K. നാരായണപിള്ളവൈദ്യൻ

ഓരോ കാലത്തിലോരോവിധമമല ചിദാ-
    നന്ദ ബോധസ്വരൂപ-
ന്നാരാഞ്ഞിക്കേരളത്തിൽ ശിവനുടെയവതാ-
    രങ്ങളുണ്ടായിരുന്നു.
പേരോരോന്നായിട്ടന്നായവയിലഭിനവാഗ്ർ-
    ഭാഗ്യഭട്ടാര' യോഗി-
സ്വാരാട്ടാമസ്മദീയാതുല സുകൃത മഹ-
    സ്സത്ര ശോഭിച്ചിരുന്നു. 1

മായാമോഹത്തിൽ മുങ്ങിപ്പലപല വിഷയ-
    ബ്ഭ്രാന്തി കൈക്കൊണ്ടജസ്രം
സായാസം കർമ്മ ജാല വ്യസന ജലധിയിൽ
    ചാടി നീന്തും ജനത്തെ
സ്വീയാലോകാമൃതത്താൽ ജനനമരണ ദുഃ-
    ഖത്തിൽ നിന്നും വിടർത്തി
ശ്രേയസ്സിൽചേർത്തു രക്ഷിച്ചിഹ മമശിശു ബാ-
    ലാഖ്യ യോഗീന്ദ്രരത്നം 2

ചൊല്ലാർന്നദ്വൈതവിദ്യാ ജലനിധി ഭഗവ-
    ച്ഛങ്കരാചാര്യർ പിന്നെ
സല്ലോകോത്തംസമായ് മിന്നിയാ മുനിവരനാം
    രാമകൃഷ്ണാഭിധാനൻ
എല്ലാരുംചെയ്തപോലീ ദുരിതനിധികളാം
    മർത്ത്യരേ[1] സാന്ദ്ര സംവിൽ-
കല്ലോലാത്മാക്കളാക്കി ശിശുമുനി ഭഗവൽ-
    പ്പാദരും സാനുകമ്പം 3

സൂരിശ്രീ 'നീലകണ്ഠം' ഭിധയതി മതിമാ-
    നത്ര 'വാഴൂർ' മഠത്തിൽ
പേരാർന്ന'ത്തീർത്ഥപാദാ'ഭിധമുനി'ഗുരുനാ-
    രായണസ്വാമി' താനും

---

1 കഞ്ഞൻപിള്ള

പാരിൽ പ്രഖ്യാതിപൂണ്ടീടിന ശിഷ്ടമുനി ശി-
    ഷ്യപ്രശിഷ്യാദിയായോർ
ഭൂരിജ്ഞാനാമൃതത്താൽ [1] ക്ഷമയിലമലമാം
    രൂപമാവിഷ്കരിച്ചു 4

കാലേയാക്രാന്തിമൂലം പരമതഗതി സം-
    ക്രാന്തിധർമ്മാഢിയാന-
വ്യാലോലാവസ്ഥയിത്യാദികളനുദിവസം
    വൃദ്ധികൈക്കൊണ്ടതെല്ലാം
പ്രാലേയാർച്ചിർ ചിദ്ഭൂഷൻ തിരുവടിയുടെ കാ-
    രുണ്യപീയൂഷ പാത്രം
ബാലാഹ്വസ്വാമി യോഗീശ്വരനതിനു ശമം
    ചെയ്തു നാനാപ്രകാരം 5

നമഃ ശ്രീ ബാല ഭട്ടാര
    യോഗീന്ദ്രപരമാത്മനെ
ശിഷ്യാശേഷ മഹാമോഹ
    തമിസ്ര ഖാദശാത്മനെ 6



## 7 പന്നിശ്ശേരി നാണുപിള്ള

പരിഹാരമെഴാത്ത നഷ്ടമേ-
തൊരുവനും സഹിയാത്ത സങ്കടം
കരളിൽ ചെറുതും നിനയ്ക്കുവാ-
നരുതാത്തുള്ളൊരു ഘോരസംഭവം 1

എഴുതാനപണി, ചിന്തപോയ് മന-
സ്സുഴറുന്നു, വഴുതുന്നു തൂലിക;
കഴിവെന്തു, ദുരന്ത ദുർവ്വിധി-
ച്ചുഴിയിൽ പുല്ക്കൊടി മർത്ത്യജീവിതം. 2

---

1 ഇടതൂർന്ന ആത്മജ്ഞാനക്കടൽത്തിരമാലകളാക്കിയ ഭൂമിയിൽ

ശരി,യെങ്കിലുമീവിധം മഹാ-
പുരുഷന്മാർ പലരേ ഹരിച്ചതായ്;
ഒരു കൊല്ലവുമില്ലഹോ! ഭയ-
ങ്കരി! [1] രക്താക്ഷി! കടുപ്പമിത്തൊഴിൽ 3

അതിലും [2] യമതാതനുച്ചമാം
സ്ഥിതിയേകും കടുകാല ദുർഗ്രഹം
അതികർക്കശമാചരിച്ചൊരി-
ച്ചതിതാനൽക്കട ദുഃഖദായകം 4

[3] ഒരു മൂന്നശുഭാംഗമായുമു-
ണ്ടൊരു പോലാർന്നിതു നാലുപഞ്ചത
തരമൊത്തു ദിനാധമാ! യിതി-
ദ്ദുരിതം ചെയ്ക നിനക്കു ചേർന്നതാം. 5

സ്ഫുടദീപ്തി നശിച്ചു മങ്ങി നീ-
യുടനപ്രവമഹതിക്കു പാത്രമായ്;
ജഡപിന്നൊരു നാലു നാഴിക-
യ്ക്കിടകൊണ്ടന്തമടഞ്ഞതില്ലയോ?

അതിനിഷ്ഠുര കർമ്മശക്തി തൻ
പ്രതിശക്തിക്കിരയായ് തുലഞ്ഞു നീ,
അതുകൊണ്ടു വിശേഷമെന്തിനി-
ഗ്ഗതിയാരിജ്ജനതയ്ക്കു ദൈവമേ! 7

ഇതുപോൽ പ്രതിഭാപ്രഭാവമാർ-
ക്കിതുപോലാർക്കതി ലോകപാണ്ഡിതി;
ഇതുപോൽ പ്പരവസ്തു നിഷ്ഠയാർ-
ക്കിതുപോലാർക്കു ദയാമയാകൃതി. 8

---

1 ആ വർഷത്തിന്റെ പേരു് 2 സൂര്യൻ ഉച്ചരാശിയിൽ നില്ക്കുന്ന മേടത്തിൽ 3 മൂന്നുനാലു പഞ്ചത =മൂന്നും ഇരുപതും—ചേർന്ന ദിവസം 23-ാംനു (4-30-നു്) 4 പരമാത്മ വസ്തുനിഷ്ഠ

ഇതുപോൽ [1]നിഗമാർത്ഥ ബോധനാ-
ദ്ഭുത ശക്തിത്തികവാർക്കു പാർക്കുകിൽ;
ഇതുപോല[2]തിമാത്ര സൂക്ഷ്മനി-
ഷ്ഠിതിയിലുജ്ജ്വല യുക്തിയാർക്കഹോ 9

ഇതുപോൽ സുകുമാര സാഹിതീ-
സുധചോരും മുഖപദ്മമാർക്കുതാൻ;
ഇതുപോൽ മൃദുഗീതമാധുരീ
ഗതിയോരും നിപുണത്വമാർക്കിനി 10

പലതിങ്ങനെ ചൊൽവതെന്തിന-
ക്കലകൾക്കൊക്കെയുമേകധാമമായ്;
വിളയാടിയ 'ബാല' ചന്ദ്രനും
വിലയിച്ചൂ, വിധിയാർക്കു നീക്കിടാം. 11

[3]പരമിൽപ്പദമാർന്നു ബാലസീ-
പ്പോരു 'ഭട്ടാര' പദാങ്ക സങ്ഗമോ
പരിചോടിനിയപ്പദാംബുജം
കരളിൽച്ചേർത്തു നമിപ്പതേ ഗതി 12

---

1 വേദശാസ്ത്രതത്ത്വങ്ങൾ പഠിപ്പിക്കാൻതക്ക അദ്ഭുതമായ കഴിവിൻ തികവ് 2 ഏറെ സൂക്ഷ്മമായ എതിരററ അത്യന്തം ജ്വലിക്കുന്ന യുക്തിശക്തി 3 പരമാത്മപദം



## 8 സരസകവി മൂലൂർ പത്മനാഭപ്പണിക്കർ

രണ്ടു മൂന്നാണ്ടു മുമ്പു ഞാൻ വഞ്ചിയൂരിൽ ചെന്നു
കണ്ടു കണ്ണിനു ഭാഗ്യം നേടിയ പുണ്യഗാത്രം,
നീണ്ടിടയ്ക്കിട വെള്ളിനൂൽ പോലെയുള്ള രോമം
കൊണ്ടു [1]ഭാസുര ശ്മശ്രുവാർന്ന മോഹന ഗാത്രം;

ജാനുക്കളോളം നീണ്ട സൗഭാഗ്യ രേഖാങ്കിത
പാണികളും, [2]യുഗ പ്രമാണങ്ങളാർന്നോരു ഗാത്രം,
മൃന്ത പാരില്ല മെന്നാലെന്തൊന്നു സാദ്ധ്യമല്ല-
യെന്നുള്ള മുഖഭാവം സ്ഫുരിക്കും മുഗ്ദ്ധഗാത്രം;

മസ്തിഷ്ക നൈർമ്മല്യത്തെ പ്രസ്ഫുരിപ്പിച്ചീടുന്ന
നേത്രങ്ങൾ സുസൂക്ഷ്മങ്ങളേന്തുമുന്നത ഗാത്രം;
നൃത്ത ഗീതാദി കലാവിദ്യയിലന്യാദൃശ-
ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാ ഗാത്രം;

"ശ്രീനാരായണഗുരു" സ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യ ഗാത്രം,
ഹാ! ഹന്ത! [3]യോഗാനല പ്രോജ്ജ്വല സ്ഫുലിംഗത്തി-
ലാഹുതമായി മേടമിരുപത്തി മൂന്നാംനാൾ,

പുല്ലായ ശിഷ്യനെക്കൊണ്ടരികിലിട്ടുവിളിച്ചി-
"ട്ടപ്പനേയിരി" യെന്നു കല്പിച്ച വാക്യാമൃതം
ഇപ്പോഴുമതേ വിധമൊഴുകീടുന്നു, നിർവ്വി-
കല്പനാം മഹാമുനേ, മാമക കർണ്ണങ്ങളിൽ

കല്പന ലംഘിച്ചു ഞാൻ പിന്നെയും നിന്നുവെന്ന-
തല്പവുമപ്രിയത്തിന്നങ്ങേയ്ക്കു ഹേതുവാമോ?
"കേശവൻ," കിട്ടനെന്നു രണ്ടുപക്ഷങ്ങൾ പോയ
വാസരം തൊട്ടു കവിവേഷം ഞാൻ കെട്ടഴിച്ചു.

കിട്ടനെക്കവിയാക്കാനായിട്ടു കവിവേഷം
കെട്ടുക മാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളൂ.
പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾ ചൊല്ലി രണ്ടാളും കവി-
ഗർവ്വോടും 'ഹ' പ്രാസത്തിൽ ശതകം തീർത്തു ഞങ്ങൾ

1 മനോഹര താടിമീശ 2 ദീർഘദേഹം 3 യോഗാഗ്നിയുടെ കത്തിക്കാളുന്ന ജ്വാലയിൽ ഹോമിക്കപ്പെട്ടു.

[1]ഗ്രസ്തഗ്രന്ഥരാം മററു യതിമാർ പോലെയല്ല
ചിത്തസംയമിയായ ബുദ്ധിമാൻ 'നാണു' യോഗി
അടവിമയ 'മരുവിപ്പുറം' ഞങ്ങളൊന്നി-
ച്ചുടനം ചെയ്തിരുന്ന കാലത്തു കണ്ടതത്രേ.

ഒട്ടു നാളായി ഞങ്ങൾ പിയുക്തരത്രേ കണ്ടു-
മുട്ടുവാൻ കാലമിപ്പോളാസന്നമായിടുന്നു!
ഇങ്ങനെ പ്രസക്താനുപ്രസക്തമായിട്ടെന്നോ-
ടങ്ങു കല്പിച്ചതെല്ലാമെനിക്കു കണ്ഠപാഠം.

കേരള നഭഃസ്ഥലം ശുദ്ധമാക്കുന്നു, വിദ്യോ-
പാരിണ! ഭവാന്റെയസ്സൂക്തിതൻ സ്ഫുരണങ്ങൾ
അങ്ങേടെ സമാഗമം ഭുജിച്ചു ഞങ്ങളെത്ര
തുംഗഭാഗ്യന്മാരെന്നു ഞങ്ങൾ ഹർഷിച്ചിടുന്നു.

അങ്ങേയ്ക്കു നിത്യശാന്തിയരുളീടട്ടെ, ലോക-
രംഗത്തെയിപ്രകാരം നയിക്കും പരബ്രഹ്മം!



## 9 അഴകത്തു് ഇ. പത്മനാഭക്കുറുപ്പു്

ചട്ടിമ്പിസ്വാമിയാകുന്നൊരു സകല കലാ
വല്ലഭൻ ജീർണ്ണദേഹം
വിട്ടങ്ങുത്തുംഗകീർത്തിപ്പൂത്തനുവിൽ വിള-
ങ്ങീടിനാൻ മംഗലാത്മാ
നഷ്ടം മൊത്തത്തിൽ നേരിട്ടുകമലരുടനേ
"ധൂളി" [2]യാണ്ടർക്കനുച്ച-
പ്പട്ടം പാലിക്കുമിന്നാൾ 'ഗുരു' വുപരതനാ-
യീടവേ ഹാ! കഠോരം

1 പുസ്തകവുംകൊണ്ടുനടക്കുന്നവർ (ഗ്രന്ഥം.വിഴുങ്ങിയവർ)
2 സൂര്യൻ ഉച്ചത്തിൽ മേടം രാശിയിൽ നില്ക്കുമ്പോൾ



## 10 കവിതിലകൻ വരവൂർ ശാമുമേനോൻ

ആനന്ദാത്മകമിപ്രപഞ്ചമഖിലം
നാനാത്വ ബോധത്തിന-
ജ്ഞാനം കാരണമെന്ന ബോധമഴകിൽ
ശിഷ്യർക്കു നൽകും മഹാൻ;
വാനോർക്കും ബഹുമാനനീയനമലൻ
'ചട്ടമ്പി' യാം സ്വാമി വി-
ജ്ഞാനാംഭോധി ഗമിച്ചു [2]തൽപദ,
മൊരാധാരം നമുക്കാരിനി?



## 11 പി. അനന്തൻപിള്ള എം. എ.

കാട്ടിൽ പ്പോകാതെ, കാമാദികളകലെ വെടി-
ഞ്ഞാത്മ സംസ്കാരമാർന്നും,
നാട്ടിൽക്കാണുന്ന യോഗീശ്വരരുടെ ഗുരുവായ്
ഗ്രന്ഥകർത്താവുമായി
മുട്ടിച്ചു മൂഢ ഭക്തപ്രബല മതവിവാ-
ദങ്ങളെ, ക്കീർത്തിയെങ്ങും
നാട്ടി 'ച്ചട്ടമ്പി' യെന്നുള്ള ഭിധയെഴുമൊ-
രാ, മാന്യനായുസ്സൊടുങ്ങി. 1

നായന്മാരാത്മതത്ത്വങ്ങളിലൊരു പിടിയും
കിട്ടിടാതൊട്ടനേകം
നാളല്ലോ! ബുദ്ധിമുട്ടിപ്പലവഴി പിരിയും
നേരമീ യോഗിവര്യൻ
ശ്രേയോ മാർഗ്ഗം തെളിച്ചു, പലതു വിവിധ സൽ-
കൃത്യമോർക്കുന്ന നേര-
ത്തീയുള്ളോർക്കുള്ള ഖേദം പര, മതെഴുതുവാൻ
തോൽവിയാം തൂലികയ്ക്കും. 2

---

1 ബൃഹസ്പതിയെന്നർത്ഥം 2 ബ്രഹ്മപദം

ഒന്നേകർത്തവ്യമായി പ്പരമിനിയവശേ–
ഷിപ്പതുള്ളു നമുക്കി–
ദ്ധന്യാത്മാവിന്റെ നിത്യാമലപരഗതിയേ
വാഴ്ത്തി നിത്യം ഭജിക്കാം
എന്നല്ലദ്ദേഹമാദ്ധ്യാത്മിക വിഷയ വിശി–
ഷ്ടോപദേശങ്ങൾ നമ്മൾ–
ക്കന്നന്നായ് തന്നതെല്ലാമനുദിവസ മനു–
ഷ്ഠിക്കുവാനും ശ്രമിക്കാം. 3



## 12 വെള്ളായ്ക്കൽ നാരായണമേനോൻ

ചട്ടറ്റീടുന്ന വേദാർണ്ണവമരനിമിഷാ–
ലാചമി[1] ച്ചാത്മവർഗ്ഗ–
ച്ചട്ടം നിർമ്മിച്ചു ദാസ്യം വിരവിനൊടു വിടുർ–
ത്തോരു വിദ്വൈക വന്ദ്യൻ
'ചട്ടമ്പി സ്വാമി' മദ്ദേശികനഖിലമുപേ–
ക്ഷിച്ചു,വൈദേഹ മുക്തി–
പ്പട്ടം കയ്യേററു, ദുഃഖാനല ശിഖയിലക–
പ്പെട്ടു ഞാൻ ചുററിടുന്നു.

1 നായർ വർഗ്ഗത്തിനു്



## 13 പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എൽ.

ഒട്ടല്ലേ ദിഷ്ടദോഷം ജനതയനുഭവി-
    ക്കേണ്ടതായ് വന്നതെന്നീ-
നഷ്ടം തീരുന്നി, തേവൻ [1] സുവിദിത പരത-
    ത്വാർത്ഥനായ് ലാലസിച്ചു
പുഷ്ടശ്രീ ചേർന്ന സിദ്ധൻ മഹിതഗുണമെഴും
    സർവ്വ ശാസ്ത്രജ്ഞനാമ-
'ച്ചട്ടമ്പി'സ്വാമി യോഗീശ്വരനുടെ ചരമോ-
    ദന്തമോ ഹന്ത! കേൾപ്പൂ,

മരണഭയമൊഴിഞ്ഞും നിത്യമദ്വൈതവസ്തു-
സ്മരണദൃഢമുറച്ചും ലോകബന്ധങ്ങളറ്റും
നിരുപമകൃപ ശിഷ്യന്മാരിലേറ്റം ചൊരിഞ്ഞും
മരുവിന ഗുരുവര്യൻ ലോകരംഗം വെടിഞ്ഞോ?



## 14 ടി. ആർ. അനന്തക്കുറുപ്പ്

ശോകാഗ്നിമനമെരിച്ചീടുവാൻ തുനിഞ്ഞാലാ-
ലോകൈകദേശികൻ തൻ ദിവ്യോപദേശാമൃതം
ആശ്വാസമരുളട്ടെ, വിദ്യാസമ്പത്തോടൊപ്പ-
മീശ്വരബോധമെന്നിൽ നിഭൃതം നിന്നീടട്ടെ

കേരളോർവ്വിയെപ്പാരം പാവനമാക്കിപ്പോന്ന
ചാരുവാമാദ്ധ്യാത്മിക പ്രവാഹം നിലച്ചുപോയ്,
പഞ്ചമരാഗം പാടി നെഞ്ചകം കുളിർപ്പിച്ച
സഞ്ചിതയോഗാഭ്യാസ കോകിലം മൂകമായി

പ്രേമപീയൂഷ വർഷാകാലവും കഴിഞ്ഞുപോയ്,
നാമെല്ലാമശ്രുവർഷം ചെയ്യേണ്ടകാലമായീ-

---

1 തല്ലപോലെ ആത്മതത്വം അറിഞ്ഞവനായി വിലസി

ഭാരതത്തിന്നു നവ്യകുംഭജാതനായിന്നീ-
ക്കേരള മാതാവിന്നു ശങ്കരാചാര്യരായി
നായന്മാർക്കൊക്കെ സ്സാക്ഷാലെഴുത്തച്ഛനുമായി-
[1]ത്തീയർക്കു കുലപതിതൻ ഗുരുതാനുമായി.

പണ്ഡിത"തീർത്ഥസ്വാമി" ശാന്തനാം "നാണുഗുരു"
പ്രാസംഗികാഗ്രേസരൻ 'പരമഹംസ' സ്വാമി
ഇങ്ങനെ മുഖ്യശിഷ്യ വിശുദ്ധത്രിവേണിയെ-
യിങ്ങവതരിപ്പിച്ചതേതൊരു മഹാഗിരി

പരോക്ഷഗുരു നീലകണ്ഠതീർത്ഥസ്വാമികൾ
പരമഗതിപൂണ്ട കാലത്തൊരാലംബമായ്
കരുതിയിരുന്നൊരാപ്പരമഗുരു താനും
ധരണീതലത്തിൽ തന്ദിവ്യലീലകളെല്ലാം

പരിചിൽ സമാപിച്ചു പരിചിൽപടമാർന്നി-
ക്ഷമയെഞ്ചാല ശിഷ്യരായോരസ്മദീയരെ
കേരളാവനിയെ, ത്തൽ നായകർ നായന്മാരെ
പാരാവാരത്തിൽ ഹാ! ഹാ! പണ്ടത്തെക്കഥപോലെ

മുക്കിയിട്ടെന്നോ വേണ്ടു പരശുരാമൻ വന്നു
പൊക്കിയാലുമേ ഫലമുണ്ടോയെന്നുണ്ടു ശങ്ക.
അഹിംസാവ്രതം പാലിച്ചിരുന്നോരീ ഗുരുവിൻ
മഹത്വം ഭാർഗ്ഗവനും [2]ദുരഭിഗമ്യം തന്നെ.

കണ്ണുകൾ തുറക്കേണ്ടാ സ്നേഹമൂർത്തിയെക്കാണ്മാൻ
കർണ്ണങ്ങൾ മധുരച്ചൊൽ കേൾക്കുവാൻ കാത്തിടേണ്ടാ.
സംശയ പങ്കമിനിക്ഷാളനം ചെയ്യാനായി
വിശ്വൈകവന്ദ്യ തീർത്ഥനികടം പ്രാപിക്കേണ്ടാ.

ഹൃദയക്ഷേത്രത്തിങ്കൽ സുപ്രതിഷ്ഠനായോ-
രാദിവ്യൻ നയിച്ചതാമപ്പുണ്യ ജീവിതം താൻ
മാതൃകയാക്കിക്കൊണ്ടു കഴിച്ചുകൂട്ടാം, നമു-
ക്കദ്ദേഹത്തിന്റെ കൃപയതിനായർത്ഥിച്ചീടാം.

---

1 ശ്രീനാരായണഗുരുസ്വാമിയുടെ ഗുരുവുമായ.
2 പ്രാപിക്കാൻ പ്രയാസമായത്



## 15 മുഴങ്ങോട്ടുവിള പി. കൃഷ്ണപിള്ള

കഷ്ടമഹോ! കഷ്ട! മയ്യോ കടന്നുപോയ്!
ദുഷ്ടവിധേ! യിതുഘോരഘോരം!
ഒട്ടും സഹിക്കാവുന്നതല്ലൊന്നിതിൽപരം
കാട്ടുവാനെന്തുള്ള കർക്കശതാ?

ഒട്ടനാളായഴലാഴിയിലാഴ്പ്പെട്ടു
നട്ടംതിരിയുന്ന ഭാരതാമ്മേ!
ചുട്ടനീരിന്നിനി വാർക്കേണ്ട, യിക്കറി
ദൃഷ്ടിയല്ലേ വേതിക്കപോയി?

പാശ്ചാത്യപണ്ഡിത മണ്ഡല മദ്ധ്യത്തിൽ
ശാശ്വത ഹൈന്ദവ തത്ത്വാമൃതം
സാരസ്വത ശ്രീ വിളയാടിയ മുഖ-
സാരസത്തിൽക്കൂടൊഴുക്കിവിട്ട

ശ്രീമദ്വിവേക' പൂർവ്വാനന്ദ' പ്രഖ്യാത-
നാമത്തെ കൈക്കൊണ്ട പൂജ്യപാദൻ
തൃക്കാൽപ്പൊടിയാലിബ്ഭാരത ഭൂഭാഗ-
മൊക്കെപ്പരിശുദ്ധിചേർത്തനാളിൽ

"ഒററയൊരാളെയൊഴിച്ചിങ്ങു കണ്ടീല
മററാരെയും ഞാൻ മനുഷ്യനായി"
എവമരുളുവാനേതു മഹാത്മാവിൻ
കേവലജ്ഞാനം നിദാനമായോ,

സൂരീന്ദ്ര ഹീരമാം[1] 'ശ്രീകണ്ഠ' യോഗിയും
നാരായണ ഗുരുസ്വാമി താനും,
ആരുടെ കാൽപ്പൊടി നെററിമേൽച്ചാർത്തീട്ടു
ചാരിതാർത്ഥ്യം നിത്യം കൈക്കൊണ്ടുവോ,

ആ മഹാമാനുഷ മാണിക്യമാണിന്നു
ഹാ! മറഞ്ഞുള്ളതു, മറെറാന്നല്ലേ
എങ്ങനെയീയുഗ്ര ദുഃഖം സഹിപ്പൂ നാ-
മെങ്ങിനി സർവ്വ കലാവിലാസം?

---

1 ശ്രീനീലകണ്ഠ തീർത്ഥപാദ സ്വാമി

എങ്ങിനിയദ്ധ്യാത്മ വിദ്യാവിതരണം
ഭംഗിയിൽ നിർവ്വഹിക്കുന്ന വിദ്വാൻ?
എങ്ങിനിയപ്പൂർവ്വപക്ഷമറിഞ്ഞൊരു-
ത്തുംഗ നിശാത യുക്ത്യായുധങ്ങൾ?

ബ്രഹ്മശ്രീ 'ചട്ടമ്പിസ്വാമികൾ' തൻപര-
ബ്രഹ്മൈക്യത്താൽ സർവ്വം നഷ്ടമായി
ശർമ്മമിമ്മന്നിലിതിന്മട്ടു ചേർന്നിടും
നിർമ്മല ബ്രഹ്മർഷി മുഖ്യന്മാരെ

ചെമ്മേയവതരിപ്പിച്ചരുളീടുവാൻ
നമ്മൾക്കു[1]ദേവനെക്കൈയെടുക്കാം



## 16 മഹാവൈദ്യൻ എസ്. രവിവർമ്മ തമ്പാൻ

ചിത്തം [2]ചിത്തിൻ്റെ ഗൂഢത്തിനു നെടിയൊരര-
ങ്ങാക്കി, വാക്കിന്നുപാർത്താ-
ലെത്തീടാനൊത്തിടാത്തുള്ളനുപമ പരമാ-
നന്ദമങ്ങാസ്വദിച്ചും
നിത്യം മർത്ത്യർക്കു [3]തത്ത്വാവഗമവിധി വഴി-
ക്കോതിയും വാണൊരാശ്രീ-
"ചട്ടമ്പി"സ്വാമി ഭട്ടാരക പര ഗുരുഹാ!
കഷ്ടമേ, നഷ്ടമായി! 1

[4]"ശ്രീനാരായണഗുരു", "ശീതി-
ഗളയതി" വരശിഷ്യ മുഖ്യനുതപാദം
പരമസമാധിഗതം ശ്രീ-
ശിശു' നാമക യോഗിനം സദാനൗമി. 2

---

1 ആ ദേവനെ കൈക്കൂപ്പാം 2 പ്രകാശസ്വരൂപൻ്റെ 3 ആത്മതത്ത്വം ഗ്രഹിക്കുവാനുള്ള വിധി വേണ്ടപോലെ പറഞ്ഞുകൊടുത്തും 4 നാണുഗുരുസ്വാമി, നീലകണ്ഠതീർത്ഥസ്വാമി എന്നീശ്രേഷ്ഠ ശിഷ്യപ്രധാനർ സ്തുതിക്കുന്ന, പരമസമാധിയടഞ്ഞ കുഞ്ഞൻപിള്ള യോഗിയെ ഞാൻ സദാ നമസ്കരിക്കുന്നു.



## 17 വിദ്വാൻ നാണുമുൻഷി

ആനന്ദ നിർമ്മല സരസ്സിലെഴും[1] സഹസ്ര-
പത്രത്തിൽ നിന്നു വഴിയും മധുവാസ്വദിച്ചും
സ്വാതന്ത്ര്യ നിഷ്കളകളധ്വനി തൂകിയും ഹാ!
രാജിച്ചൊരപ്പരമഹംസമിതാ മറഞ്ഞു. 1

ഹാ! ഹംസമേ! വിരളഹീന സുപക്ഷനാം നി-
ന്നവ്യാഹത പ്രതിഭ കോലുമമേയരൂപം
എന്നൊന്നു കാണുമിനിവാ, നിജ ജന്മകൃത്യം
സാധിച്ചു നിത്യപരിതൃപ്തിയടഞ്ഞിരിക്കാം. 2



## 18 കെ. പി. ശാസ്ത്രി, ചേർത്തല

ഒട്ടല്ലാതാത്മവിദ്യാദ്യുതി വിതറിയിരുൾ-
ക്കൂരയാം കേരളോർവ്വി-
ത്തട്ടത്യന്തം ജ്വലിപ്പിപ്പതിനുദിതമഹാ-
ദിവ്യചൈതന്യ സൂര്യൻ
പെട്ടെന്നസ്തംഗമിച്ചു യതികുല തിലകൻ
ദിവ്യ·ഭട്ടാരകശ്രീ-
ചട്ടമ്പി സ്വാമി' തൃപ്പാദങ്ങളഹ! ഹ! പര-
ബ്രഹ്മ നിർല്ലീനമായി. 1

വാരാളും ഭാസ്സ് "നാരായണ" വര "ഗുരു"വ-
ര്യാദി ശിഷ്യാഗ്രഗണ്യ-
ന്മാരാം ദീപങ്ങളിൽ ചേർന്നിരുൾനികരമൊഴി-
[3]ച്ചാദിമൂല സ്വതായാം
പാരാതൈക്യം ഗമിച്ചുള്ളൊരു ഗുരുവരനാം
ഭാനുമാനെ സ്മരിച്ചി-
ഗ്ഘോരാജ്ഞാനൈകമൂലക്കെട്ടതി സഹജരേ
തെല്ലു നീക്കാൻ ശ്രമിക്കാം. 2

---

1 സഹസ്രാരപത്മം 2 മങ്ങാത്ത ബുദ്ധിശക്തി 3 ആദിമൂലബ്രഹ്മത്തിൽ

വാണിക്കും ബ്രഹ്മവിദ്യയ്ക്കുതകുമുപനിഷൽ-
കോടികൾക്കും, [1]ഭൃഗുശ്രീ—
ക്ഷോണിക്കും പൂർണ്ണ പുണ്യാൽക്കര
പരിണതിയാം തൃപ്പാദാംഭോജയുഗ്മം
ത്രാണിക്കൊത്തേവനും, [2]ചിന്മധുകലിതപരാ-
നന്ദ സന്ദോഹമേകി-
ത്താണിപ്പോളാദിമൂല സപ്തതയിലിതു ശതം
താമരപ്പൂക്കളാവാം. 3



## 19 O. N. കൃഷ്ണക്കുറുപ്പ്
## ഭാഗ്യമേ! മഹാഭാഗ്യം!

ബന്ധുരഗൃഹാഗ്രഹക്ഷേത്രസ്ഥനായി നിത്യ-
ബന്ധുവായ് ശാന്തിയെത്താൻ വരിച്ചുയഥാകാലം
സന്തതം സാന്ദ്രാനന്ദ മന്ദാര മകരന്ദം
ചിന്തിച്ചുനുകർന്നൊരു 'വിദ്യാധിരാജ' ൻ ദൈവം.

പൂന്തോട്ടത്തിൻ പരിമളമിണങ്ങി മാമരങ്ങൾ
പന്തിയായ് പരിലസിച്ചീടുമീ കുളിർകാവിൽ
വിശ്രമിച്ചാലും വിഭോ, വിജ്ഞാനം ലോകർക്കായി-
ട്ടശ്രമമരുളിയ നിന്തിരുവടി നീണാൾ!

ആശ്രമപുണ്യഗുണ ലക്ഷണ യുക്തം, ഭക്തർ
ക്കാശ്രയസ്ഥാനമല്ലോ ദിവ്യമീ സന്നിധാനം
വ്യക്തങ്ങളവ്യക്തത്തിൽ, ശാസ്ത്രാർത്ഥമെല്ലാം മഹ-
ത്സൂക്തത്തിൽ ലയിക്കുന്നിതവ്വിധം കർമ്മജാലം

[3]'പ്രാക്തനം സത്വത്തിലുമീ' മഹാസമാധിയാം
യുക്തികൊണ്ടുപനിഷൽ ഭാവം ഹാ! വിശദമായ്
ഏതൊരു പുണ്യാത്മാവിൻ പാദപത്മത്തിൽ ചേർന്ന
[4]പൂതൊരു പരാഗങ്ങൾ കൊണ്ടലംകൃതമായി,

---

1 ഭാർഗവക്ഷേത്രം—കേരളം 2 ജ്ഞാനാമൃതം കലർന്ന പരമാനന്ദം
3 മുജ്ജന്മ കർമ്മങ്ങൾ ദേഹത്തിലും 4 പരിശുദ്ധമായ പൂമ്പൊടികൾ

ചേതോമോഹനമായിട്ടൂഴിയിൽ പുകൾ പെററു
ശ്രീതാവ്യം മഹൽക്ഷേത്ര വരമായ് പൂങ്കാവിതു;
[1]അപ്പുണ്യപരിപാക മംഗള വിഗ്രഹത്തി-
ലുല്പന്ന പ്രേമസാരം കൈവല്യപ്രദമല്ലോ.

[2]നന്ദനോദ്യാനം, [3]ചൈത്രരഥമീ രണ്ടും സാക്ഷാൽ
[4]നന്ദന നിദാനമായ്ത്തീരുമോ നിരൂപിച്ചാൽ?
ഇന്ദിരാദേവി തൻെറ കേളിക്കു നവരത്ന-
മന്ദിരമിതു ദിവ്യമാരാമമഭിരാമം.

ഈസ്ഥലസന്ദർശന വേളയിൽ ഹൃദയം ഹാ!
[5]ചിൽപ്രകാശ വിലാസത്താൽ പ്രസന്നമായീടുന്നു;
അശ്രുക്കൾ പൂർണ്ണമായിട്ടക്ഷികൾ നിറയുന്നു;
[6]നിശ്ശ്രമം കരതലമഞ്ജലി കൊണ്ടീടുന്നു.

[7]ദിക്കാലവസ്തുക്കളാൽ വിച്ഛിന്നമാകാനുള്ള
സൽക്കാര ഭാഗ്യോദയം പൂണ്ടൊരു കളിർകാവേ!
ആചാര്യ ദിവാകരകിരണം ശാന്തികർമ്മ-
മാചരിച്ചല്ലോ നിന്നിൽ—ഭാഗ്യമേ, മഹാഭാഗ്യം.

---

1 ആ പുണ്യം വിളഞ്ഞ മംഗലമെയ്യിൽ പ്രേമം ജനിച്ചാൽ അതു മതി മുക്തി നൽകാൻ 2 ദേവന്മാരുടെ ഉദ്യാനം 3 ഗന്ധർവ്വന്മാരുടെ പൂന്തോട്ടം 4 സന്തോഷത്തിനു കാരണമായി 5 ആത്മജ്ഞാനദകളിയാൽ 6 പ്രയത്നം കൂടാതെ 7 ദിക്കും കാലവും കൊണ്ട് അതിരു തിരിക്കാത്ത



## 20 M. R. കൃഷ്ണവാര്യർ ബി. എ. എൽ. ടി.

ഗുരുവേ [1]ഗുരുവേദനാർത്തിയുള്ളിൽ
തരമാറങ്ങു സമാധി കൊൾകയാൽ
പുരുപൗരുഷമാർന്ന വർഗ്ഗമിപ്പോ-
ളൊരു നേതാവു മരിച്ച സൈന്യമായ്. 1

പുരുഗാനകലാവിശേഷനം ന-
ല്ലൊരു വാചാലനമാത്മശിഷ്യരിൽ
പെരുതായ ദയാവിലാസമോലും
ഗുരുവും ഹന്ത! നമുക്കു നഷ്ടമായ്. 2

കവിതേ, കരയേണ്ടതില്ല നിന്നെ
ഭുവി തേജസ്വിനിയാക്കി വിട്ടൊരാൾ
രവിപോലെ വെളിച്ചമന്യലോക-
ത്തെവിടോ ചേർക്കുവതിന്നു പോയതാം. 3

സുധി, യുഗ്രവിശാല യോഗവിദ്യാം-
ബുധി പാരംഗതനാമമാനുഷൻ
വിധിപോലെ നടത്തി വേണ്ടതെല്ലാ-
മധിവാസം മതിയാക്കിയൂഴിയിൽ. 4

നടുനായക നഷ്ടസംഭവത്താൽ
പടുസൽപ്പണ്ഡിത മാല്യമഞ്ജസാ
കൊടുതായൊരുലച്ചിലേററു നേരേ
നടുവേ പൊട്ടി നിലംപതിച്ചു പോയ് 5

ഗുണദോഷവിവേകശൂന്യരാകും
രണസാമർത്ഥ്യമെഴുന്ന നാട്ടുകാർ
മണമുള്ളൊരു നല്ല പൂവിനേ ഹാ!
തൃണമായ് കാണ്മതിലെന്തൊരത്ഭുതം? 6

ഗുണമാർന്നഭിവന്ദ്യ "ബാല" പേരാൽ-
ത്തണലിൽച്ചെന്നു ശുഭപ്രവൃത്തികൾ
ചുണയോടിഹ ചെയ്യുവാൻ തയാറാ-
യുണരിൻ, താപമിയന്നുറങ്ങുവോർ. 7

---

1 വർദ്ധിച്ച വേദനകൊണ്ടുള്ള ദുഃഖം



## 21 വാഴപ്പിള്ളേത്തു കൊച്ചുരാമൻപിള്ള

ഖ്യാതിപ്പെട്ടോരെതിൻ മഹസ്സു [1]ഹൃദയ-
ധ്വാന്തം തുരത്തിജ്ജയി-
ച്ചേതിൽ പുഷ്കല പുണ്യരശ്മി ഭുവനം
ശുദ്ധീകരിച്ചിത്രനാൾ
ഏതിന്മുന്നി [2]ലിളേശ മൗലിനതമാ-
യാദ്ദിവ്യ ഭട്ടാരക-
ജ്യോതീരാശി തിരോഭവിച്ചു, വിബുധർ-
ക്കാരാധ്യനാരാണിന്നി?



## 22 കെ. എൽ. കൊച്ചുപിള്ളക്കൈമൾ

കഷ്ടം [3]കല്പാന്തകാലാനലനിഭമുലകം
കാത്തുമത്യാഹിതത്താൽ
വെട്ടെന്നാഹന്ത! യോഗിപ്രകരവുമിടർ തേ-
ടുന്നു കൂടുന്ന താപാൽ
ശിഷ്യന്മാരുള്ളിലാത്മപ്രണയമൊടനിശം
വാസമേലും മഹാത്മാ
'ചട്ടമ്പിസ്വാമി' യോഗീശ്വരകുലഗുരു കൈ-
വിട്ടു ഭൂലോകവാസം. 1

ആറാവാനൊന്നു മാത്രം കുറവു വികൃതിയാൽ
കൊല്ലമാം വർഷമേകം
മാറാത്തുള്ളോരു ദുഷ്പേരത്തു തവ വരുവാൻ
ഹേതുവാകുന്നിതോർത്താൽ
ആറായിത്തീരുന്ന കണ്ണീർ വിപുലമതികളിൽ
കാൺക നീ മേടമാസം
നീറായത്തീരാഞ്ഞതെന്തേ ദിനമൊരിരുപതും
മൂന്നുമൊത്തോരു നാളിൽ. 2

1 ഹൃദയക്കൂരിരുട്ട് 2 രാജശിരസ്സ് കുനിഞ്ഞു 3 പ്രളയകാലാഗ്നി പോലുള്ള 4 ദുഃഖിക്കുന്നു.

സ്വാരസ്യം ചേർന്ന [1]ഗൈർവ്വാണിയുമഥ തമിഴും
[2]കൈരളീ വാണിയാളും
വൈരസ്യം വിട്ടു വേണ്ടും നിലയിലുപചരി-
ച്ചോരുപുണ്യാംബുരാശി
ധീരത്വത്തിന്നിരിപ്പാം ചതുരഹൃദയനാം-
സ്വാമി 'ചട്ടമ്പി' നമ്മെ
സ്വൈരം വേറിട്ടുപോയെന്നതു ബത ഹൃദയം
ചുട്ടിടുന്നെന്നു ചൊല്ലാം! 3

ചാരു 'ശ്രീരാമകൃഷ്ണ' പ്രഥിതയതി[3] 'വിവേ-
കാ'ദ്യ'നാനന്ദ' യോഗീ,
പോരും പേരും കഥിപ്പാനരുളു വിരുതനാം
'രാമതീർത്ഥാ'ഖ്യനേവം
പാരുള്ളിൽപ്പേരു പൊങ്ങും പല പല വിമല-
ന്മാരിലും മുമ്പു നേടും
കാരുണ്യക്കാതലാമിത്തിരുവടിയിവിടം
വിട്ടതത്യന്ത കഷ്ടം! 4



## 23 കൊററിനാട്ടു കെ. നാരായണപിള്ള

വിദ്യാധിരാജ പരമ ഭട്ടാരാദി
[4]വിഖ്യാതനാമ വിദീതൻ മമ ഗുരു,
യോഗീന്ദ്ര വൃന്ദ നിഷേവിതൻ [5]വേദാന്ത-
വാഗീശനായിങ്ങു ശോഭിച്ച സൽക്കവി

'ചട്ടമ്പി' യെന്ന മൂന്നക്ഷരത്താലെയീ-
നാട്ടിലെങ്ങും പുകൾ പൂണ്ടുള്ള പുണ്യവാൻ,
"നാരായണഗുരു" സ്വാമി ബുധാഗ്ര്യനാം
"ശ്രീനീലകണ്ഠതീർത്ഥാ"ഖ്യയതീശ്വരൻ

---

1 സംസ്കൃതം 2 മലയാളം 3 വിവേകാനന്ദ സ്വാമി 4 കീർത്തികേട്ട പല പേരുകളിൽ അറിയപ്പെട്ടവൻ 5 യോഗീന്ദ്രന്മാർ നന്നായ് സേവിക്കുന്നവൻ 5 വേദാന്തബൃഹസ്പതി.

'തീർത്ഥപാദസ്വാമി' യേവം പല പല
പൂജ്യശിഷ്യാരാധിതനാം മഹാമുനി,
അന്ത്യ ദേഹത്തെ ത്യജിക്കയാലുണ്ടായ
സന്താപമെന്തു ചെയ്താലുമാറീടുമോ?

കായം നശിക്കുമട്ടത്താണ്ടിലെന്നു താൻ
പോയകൊല്ലത്തിൽ പലവുരു ചൊന്നതു
കാര്യമായ്ത്തന്നെ കലാശിച്ചിതാ ഹന്ത!
കേരളത്തിന്നിതു തീരാത്ത നഷ്ടമാം.

ആരുള്ളോരു [1] ചതുർത്ഥാശ്രമിയോർക്കിലി-
പ്പാരിലിതുപോലെ സർവ്വ സമ്പൂർണ്ണനായ്
ബ്രഹ്മത്തോടൊന്നായ് വിളങ്ങുമീ ജ്യോതിസ്സു
നമ്മൾക്കു നൽകട്ടെ സർവ്വദാ മംഗളം!



## 24 ആത്മയോഗിനീയമ്മാൾ

[2] ആറാമന്നില തന്നിലു [3] ദൃഢമല-
ജ്യോതിസ്സു സാക്ഷാൽക്കരി-
ച്ചൂറും മോദരസേന വാണ 'പര-
ഭട്ടാരാ'ഖ്യയോഗീശ്വരൻ
ന്നാറാണ്ടെങ്കിലുമിങ്ങു ലോകഗുരുവായ്
ശോഭിച്ചിടാതെൻമനം
നീറാകുംവിധമിന്നഹോ! [4] പരസമാ-
ധാനസ്ഥനായ്ത്തീർന്നിതോ?

---

1 സന്യാസി 2 ആജ്ഞാചക്രം ഭ്രൂമദ്ധ്യം 3 വളർന്ന തെളിഞ്ഞ ജ്യോതിസ്സ് 4 പരമസമാധി പ്രാപിച്ചോ.



## 25 പി. ശിവരാമപ്പണിക്കർ

നൽക്കാന്തിക്കൊരു പാത്രമായ്, ബഹുകലാ-
ലോകത്തിനാധാനമായ്
ചൊൽക്കൊള്ളും വിബുധർക്കു പൂജിതനുമാ-
യെങ്ങും തമഃശത്രുവായ്
ഉൽക്കർഷസ്ഥിതി സിദ്ധിയാർന്നു പരമാ-
കാശസ്ഥനായ് വാണൊരാ-
ച്ചിൽക്കാമ്പാം [1]'ഗുഹദാസ'നാമകകലാ-
നാഥൻ തിരോഭൂതനായ്.



## 26 കരിങ്ങാട്ടിൽ ജി. പപ്പുപിള്ള ശാസ്ത്രികൾ

[2]മട്ടൂറിച്ചേർന്നമട്ടുള്ളരുമമൊഴികളാൽ
വേദവേദാന്ത ഭാഷ്യം
തൊട്ടുഞ്ഞോൽ പാടലോളം നമരസനിലയാ-
യോതിയാരാദ്ധ്യയോഗി
വിട്ടു ഭൂവാഴ്ച, വാടാതൊളി വിതറിയൊര-
ദ്ധ്യാത്മവിദ്യാപ്രദീപം
കെട്ടു വന്മോഹവാർദ്ധിച്ചുഴിയിൽ മുക്കി നാ-
മാകവേ മാഴ്കുമാറായ്. 1

ശ്രീമൽ 'ഭട്ടാരകാ'ഖ്യപ്രഥിത പരമഹം-
സാഗ്ര്യ 'വിദ്യാധിരാട്ടാ'—
മീമാന്യൻ തന്റെ കാൽത്താരിണയുടെ [3]കരുണാ-
വേരിസാരം നുകർന്ന്
ഭൂമാവാളുന്ന 'നാരായണഗുരു' വരനും
സാധുസാനന്ദ സച്ചി-
ദ്ധാമം ചേർന്നുല്ലസിക്കും [4]'ശിതിഗള' പരമാ-
ചാര്യനും സിദ്ധിനേടി 2

1 ഷൺമുഖദാസൻ എന്നു പേരുള്ള ചന്ദ്രൻ അസ്തമിച്ചു 2 തേൻ ഒഴുകുന്ന 3 കരുണത്തേൻ 4 ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി.

മതിവരാതിവരാൽ നതമാം ഭവൽ-
പദമിതാ [1]ദമിതാന്ധ്യ! തൊഴുന്നു ഞാൻ
[2]ഹൃദിവസൻ ദിവസം പ്രതി[3]യുന്മിഷ-
ദ്ധൃദയ! മേ ദയ മേലുമണയ്ക്കണമേ. 3



## 27 കെ. ഗോപാലനുണ്ണിത്താൻ

വേദാന്താംബുധിയെക്കടഞ്ഞു നിതരാ-
മുൽകൃഷ്ടതത്ത്വാമൃതം
[4]പൂതാന്തഃകരണത്തൊടൊത്തു [5]സുകൃത-
ശ്ലോകർക്കു നൽകിച്ചിരം,
വേദാന്തത്തൊടു വാണിരുന്ന പരഭ-
ട്ടാരാഖ്യയോഗീശ്വരൻ
നാദാന്തത്തിലമർന്നു [6]ഭൂതമയമാം
ദേഹം വെടിഞ്ഞീടിനാൻ.



## 28 മുൻഷി എൻ. ശങ്കുപ്പിള്ള

ശിഷ്ടാഗ്രേസരരായിടും പരമ ഭ-
ക്തന്മാർക്കു സച്ചിൽപദം
ദൃഷ്ടിക്കാസ്പദമാകുമാറു വിധിപോൽ
ജ്ഞാനോപദേശം പരം
പുഷ്ടൗദാര്യമഹോ! കൊടുത്തരുളിയോ-
രദ്ദിവ്യനാം ദേശികൻ;
ശിഷ്ടം നമ്മുടെ [7]ദുഷ്ടദിഷ്ട-മതു ചി-
ന്തിച്ചാൽ മനം വെന്തു പോം 1

1 അജ്ഞാനത്തെ അടക്കിയവൻ 2 മനസ്സിൽ വസിച്ചുകൊണ്ട്
3 എപ്പോഴും ജ്ഞാനാത്മാവിൽ ഉണർന്നിരിക്കുന്നവൻ 4 നിർമ്മലമനസ്സോടുകൂടി 5 പുണ്യവന്മാരെന്നു കീർത്തിചേർന്നവർക്ക്
6 പഞ്ചഭൂതമയം 7 ദുർവിധി

[1]അഹോ, പരമഹംസാഗ്ര്യ-
മാലാ മദ്ധ്യ മണിർമ്മഹാൻ
മഹാസമാധിമാസ്ഥായ
നിർല്ലീനഃ പരമാത്മനി. 2

ഏവം ദേഹം ത്യജിക്കും യതിവര മഹിതാ-
ന്മാവു, സായൂജ്യ സൗഖ്യം
"താവും, വന്മാലുദിയ്ക്കാം" കലിത ധൃതിയൊടീ-
വാർത്തയോർത്താൽ നമുക്കും
ഭാവം തത്ത്വം വിചാരിച്ചൊരുവിധമകല-
ത്താക്കിടാമേതു മട്ടി-
ബ്ഭുവിൽ പേരാണ്ട ഹിന്ദുപ്രവര മതമിതിൽ
പ്പെട്ട നഷ്ടം സഹിക്കും? 3

മിന്നും സർവ്വകലാഗമങ്ങളുമൊരേ
പാത്രത്തിലൊന്നിച്ചു തൻ
മുന്നിൽക്കണ്ടു തെളിഞ്ഞുകൊണ്ടഖിലസ-
ന്ദേഹങ്ങളും തീർക്കുവാൻ
അദ്ദിവ്യാഗ്രണി സദ്ഗുരുപ്രവരനോ-
ടൊത്തോരു ദേഹത്തെയി-
ങ്ങി[2]ദ്ദിവ്യപ്രസൂ, ഭാരതാംബ യിനിയും
നൽകീടിലാശ്വാസമാം. 4

---

1 കഷ്ടം! പരമഹംസശ്രേഷ്ഠ മാലയിലെ പതക്കമായ മഹാൻ മഹാസമാധി വഴി പരമാത്മാവിൽ നിശ്ശേഷം ലയിച്ചു 2 ദിവ്യമാതാവു്



## 29 കടച്ചിക്കാട്ടു നാണുപിള്ള

കല്യാണശീലനതി കർക്കശ ശാസ്ത്രതത്വ-
മെല്ലാം ഗ്രഹിച്ച 'ശിശു' നാമക യോഗിവര്യൻ
ഇല്ലാത്തതാണിതുക, ളെന്നറിവുററു ശുദ്ധ-
ചില്ലീനനായ കഥയോർത്തഴലെന്തിനാവോ!



## 30 പന്തപ്പാഴത്തു കെ. പി. പരമുപിള

[1] സായൂജ്യ ശോലോക ശുരുർ-
ബ്ബാലാഖ്യോ ഭവഭഞ്ജനഃ
മാം ത്രാതു സതതം സർവ്വ-
വേദവേദാന്ത വിന്മുനിഃ



## 31 കെ. എൻ. വാസുദേവൻനമ്പൂതിരിപ്പാട്

വെട്ടെന്നയ്യോ! മദീയ ശ്രവണവുമതുപോ-
ലുള്ളമൊപ്പം പിളർക്കും-
മട്ടെന്തോ കേട്ടീടുന്നുണ്ടൊരു കഠിനതരോ-
ദന്തമാഹന്ത കഷ്ടം!
'ചട്ടമ്പിസ്വാമി'യാരാൽ നിജതനുവൊട്ടു മീ-
നമ്മളും സന്ത്യജിക്ക-
പ്പെട്ടെന്നോ! ഭാരതീയർക്കിതിലധികമൊരാ-
പത്തു പറേറണ്ടതുണ്ടോ? 1

---

1 സായൂജ്യമാകുന്ന തേജോലോകമതുള്ളന്ന ഗുരുവും സംസാരദുഃഖം നശിപ്പിക്കുന്നവനും ആയ സർവ്വവേദാന്തജ്ഞാനി, ബാലൻ —കുഞ്ഞൻ— എന്നുപേരുള്ള മുനി എന്നെ എല്ലായ്പ്പോഴും രക്ഷിക്കട്ടെ!

ഹാ ഹാ! സൽക്കാവ്യകാരൻ, സുകൃതി, വിവിധമാം
യോഗചര്യാദി മൂലം
മാഹാത്മ്യം പൂണ്ട യോഗീശ്വര, നതിവിമല-
സ്വാന്തനാം ശാന്തശീലൻ;
സ്നേഹാൽ മോഹാന്ധകാരം കളവതിനു നമു-
ക്കൊക്കെ വിജ്ഞാന ദീപ്ത്യാ
സാഹായ്യം ചെയ്ത മാന്യൻ, പലതുമിതുവിധം
കഷ്ടമേ, നഷ്ടമായി. 2



## 23 വൈദ്യൻ ഏവൂർ
## എൻ. പരമേശ്വരൻപിള്ള

ഭക്തിജ്ഞാന പരമ്പരാ നിലയമായ്
സംന്യസ്ത കർമ്മാവുമാ-
യുക്തിക്കൾവ്വണ ശക്തിയുക്തിയെഴുമാ-
ബ്ബാലാഹ്വ യോഗീശ്വരൻ
വ്യക്തിക്കപ്പുറമുള്ള ചിൽപ്രഭയിലാർ-
ന്നൊന്നിച്ചു സായൂജ്യസ-
ന്മുക്തിശ്രീ പരിപൂർണ്ണനായ് പരിലസി-
ച്ചീടുന്നു വിശ്വോത്തരം.



## 33 മഹോപാദ്ധ്യായ
## എ. എൽ. രാമശാസ്ത്രി

പേരുററുള്ളോരു യോഗി പ്രവര[1]നമലവി-
ജ്ഞാനി മുക്താകലാപം,
കാരുണ്യക്കാതലാകും പരമസുകൃതിയ-
[2]ദ്ദേവസേനേശ ദാസൻ;

---

1 ശുദ്ധജ്ഞാനമുത്തുമാല 2 സുബ്രഹ്മണ്യദാസൻ

ചാരുശ്രീ ബ്രഹ്മതേജസ്വതയിൽ മുഴുകിനാ-
നെങ്കിലും തദ്വിയോഗാ-
ലാരുന്നില്ലൊട്ടുമയ്യോ! [1]കദനദഹന മാൽ,
നീറിടുന്നംഗമെങ്ങും.



## 34 കെ. എം. കുമാരപിള്ള

[2]ഖദ്യോതൻ മങ്ങിടുന്നു, ജനതയിൽ വലുതാം
ശോകവും കണ്ടിടുന്നു,
വിദ്വാന്മാർ കേണിടുന്നു, [3]ശുകനികരമിതാ
ഗാനവും നിർത്തിടുന്നു
ഉദ്യച്ചാഞ്ചാട്ടമെന്യേ തരുതതി നിലകൊ-
ള്ളുന്നിതിൻ ഹേതുവെന്തെ-
ന്നജ്ഞൻ കാര്യമോരാതിവനു മതിതരാം
മോഹമിന്നാവഹിപ്പൂ. 1

ഓഹോ, 'കാര്യം' ഗ്രഹിച്ചു, പരഗുരുവര 'ഭ-
ട്ടാര' യോഗീന്ദ്രനിപ്പോൾ
ദേഹത്തെ വിട്ടു സച്ചിൽ പരസുഖപദമാർ-
ന്നെന്നതോ കേട്ടിടുന്നു.
[4]മോഹാവാരാന്തരാമജ്ജിതജനനിവഹ-
ത്രാണനം ചെയ്തിതിന്നി-
ന്നാഹാ മേലാരുപാരിൽ, പ്രകൃതിയുടെ കടു-
ക്കൈ കടുപ്പം. കടുപ്പം!! 2

1 ദുഃഖത്തീയുണ്ടാക്കുന്ന ക്ളേശം 2 സൂര്യൻ 3 തത്തകൾ
4 അജ്ഞാനക്കടലിൽ നട്ടക്കാഴ്ന്ന മനുഷ്യരാശി



## 35 കെ. ശങ്കരപ്പിള്ള ബി. ഏ

'ചട്ടമ്പിസ്വാമി' സാക്ഷാൽ സ്ഥിരസുഖദസമാ-
ധിസ്ഥനായി, പ്രപഞ്ചം
വിട്ടദ്വൈതാവബോധത്തെളിവിൽ വിലയമാർ-
ന്നെന്ന വൃത്താന്തമയ്യോ!
കേട്ടഞ്ചീടാത്തതാരാ,ണൊരുഗതിയിനിയാ-
രാത്മതത്ത്വത്തെയാരി-
മ്മട്ടന്യർക്കുള്ളിലൂന്നും പടിയരുളുവതി,-
ന്നിന്നിതത്യന്തകഷ്ടം!



## 36 കണ്ടേച്ചുഴികത്തു് കെ. സി. ശിവരാമപിള്ള

വിദ്യാസമ്പത്തുകൊണ്ടും, നിരുപമവിലസൽ-
കീർത്തികൊണ്ടും, മഹാത്മാർ-
ക്കത്യന്തം മോദമേകുന്നൊരു ശമഗുണസ-
മ്പന്നമാം മൂർത്തികൊണ്ടും
[1]വിദ്യോതിച്ചോരു സാക്ഷാൽ മുനികുലതിലകൻ
സ്വാമിവിദ്യാധിരാജൻ
നിത്യാനന്ദാനുഭൂതിത്തികവിലഖിലവും
വിട്ടു നിർവ്വാണമാർന്നു.

---

1 ശോഭിച്ച



## 37 വി. രാമനാചാരി
## സംസ്കൃതാദ്ധ്യാപകൻ

തചിട്ടാളും ഭാരതോർവ്വീമഹിമ[1] നിജ ജന്മ-
സ്സൊന്നിനാൽ സ്പഷ്ടമാക്കി-
ശ്ശിഷ്ടന്മാരാത്മവിദ്യാവിതരണപരനായ്
സഞ്ചരിച്ചോരു ദിവ്യൻ
'ചട്ടമ്പിസ്വാമി' യെന്നീയുലകി[2]ലുരപെറും
ദേഹമാഹന്ത! നമ്മെ
വിട്ടി[3]ട്ടാത്മാവബോധത്തെളിവിലൊളിയെഴും
തൽപദം ചേർന്നു വല്ലോ. 1

ഒട്ടേറീടും കലാസംഗമ സുലളിതമായ്
ജീവകാരുണ്യമാകും
നൽപീയൂഷം തുളുമ്പും വിമല മധുരമാം
വക്ത്ര ബിംബത്തിൽ നിന്നും
[4]മെത്തീടും ബ്രഹ്മതേജോമിളിതശിശിരമ-
പ്പുഞ്ചിരിപ്പൂനിലാവാൽ
നിത്യാനന്ദപ്രബോധക്കുളുർമയരുളുവാൻ
പാരിലിന്നാരിവണ്ണം? 2



## 38 നീണ്ടകര കൊച്ചുപിള്ളആചാരി

അഷ്ടൈശ്വര്യം ലഭിച്ചന്വഹമഖിലകലാ-
ധാമമായ് ലോകമെങ്ങും
പുഷ്ടജ്ഞാനപ്രദീപ പ്രഭവിതറി[5] വിമോ-
ഹാന്ധ്യമൊട്ടുക്കകറ്റി

---

1 തന്റെ ജന്മം 2 പേരുകേട്ട 3 സ്പഷ്ടമായ ആത്മജ്ഞാനത്തോടെ പ്രകാശംപൂണ്ട പരമാത്മപദത്തിൽ 4 വർദ്ധിച്ച ബ്രഹ്മതേജസ്സു കലർന്ന ശീതളപ്പുഞ്ചിരി 5 അജ്ഞാനക്കൂരിരുട്ട്

ശിഷ്ടന്മാരായ ശിഷ്യപ്രകരമൊടെത്തി വി-
ഖ്യാതനായ് വാണൊരു, ശ്രീ-
'ചട്ടമ്പിസ്വാമി' സാക്ഷാൽ പരമപദപരമാ-
നന്ദനിർല്ലീനനായി. 1

ധർമ്മസ്ഥാപകമാം [1]നിബന്ധനിചയം
നിർമ്മിച്ച നിഷ്കാമ സൽ-
ക്കർമ്മദ്വേഷികളെത്തുരത്തിയ മഹാ-
നിസ്സ്വാമി വിദ്യാധിരാൾ
[2]നമ്യൻ, 'ഷൺമുഖദാസ'നാം 'പരമ' 'ഭ-
ട്ടാരാ'ര്യ യോഗീശ്വരൻ
[3]ശർമ്മം നമ്മിലണയ്ക്കുമെന്നു കരുതി-
ബ്ഭക്ത്യാ ഭജിച്ചീടുവിൻ!



## 39 കപ്പടത്തു ശങ്കരമേനോൻ

ഉർവ്വിയിൽ [4]പ്രതി ഭടർക്കെഴുന്ന ദുർ-
ഗ്ഗർവ്വിടിച്ചു ശമമേററി മേൽക്കുമേൽ
[5]ഗുർവ്വിയാം പ്രഥ പരത്തുമമ്മഹാൻ
നിർവ്വികല്പക സമാധിയാർന്നതേ



## 40 സി. എൻ. എ. രാമയ്യാശാസ്ത്രികൾ

ചട്ടമ്പിസ്വാമി താൻ തീർത്ത
ചട്ടമാരു തടുക്കുവാൻ
പെട്ടെന്നദ്ദേഹവും പോയോ?
വെട്ടം വിട്ടിരുളാണ്ടു നാം. 1

---

1 പുസ്തകങ്ങൾ 2 നമസ്കരിക്കേണ്ടവൻ 3 സുഖം 4 എതിർവാദികളുടെ 5 കനത്തകീർത്തി

മഹാസമാധിയാൽ നാമ-
മഹോ മുങ്ങി[1] സമാധിയിൽ
മഹാത്മാവിതു പോൽ[2] കർമ്മ-
മഹിയിൽ ജ്ജാതനാകണേ. 2



## 41 മഹോപാദ്ധ്യായ K. P. ശിവശങ്കരപ്പിള്ള

ആരൊട്ടുചൊൽവതുമിന്നിഹ മാനസ-
താര[3]ളലർത്തി വരുത്തിടുമീയിടർ;
പാരതു മുറവും പെരുകിന പുകളൊടു
പരമാചാര്യ പദം കൈക്കൊണ്ടേ,
[4]താരകനെക്കനാരകനെ വെന്നോൻ
ദാസനതാം ശ്രീഭട്ടാരക ഉരു
താരക ബ്രഹ്മമണഞ്ഞിതു[5] നികർ അരു-
താനായ യോഗി, [6]മറ്റൈപ്പൊരുൾകണ്ടോൻ.



## 42 പുതുവീട്ടിൽ കെ. പത്മനാഭപിള്ള

ആരാണിക്കേരളാവനിക്കദ്ധ്യാത്മ പ്രദീപമായി-
പ്പാരാകെ ശ്ശോഭിച്ചിരുന്ന യോഗീന്ദ്ര മൗലി,
ആരാണോ നായർ വർഗ്ഗത്തിൻ പൂർവ്വചരിത്രമശേഷ-
മാരാഞ്ഞറിയിച്ചതതി 'ചട്ടമ്പിസ്വാമി'
പാരംസംശയിതപ്രായ കേരള പൂർവ്വാവകാശ-
മാരിലായിരുന്നിതെന്നു തെളിയിച്ചതും
നേരം ബോധം നല്കും വേദമാർക്കുമാമെന്നാക്കിയതും
കാരുണ്യവാനീ വിദ്യാധിരാജനല്ലയോ?

---

1 വർദ്ധിച്ച ആധിയിൽ 2 കർമ്മഭൂമിയിൽ 3 വരട്ടി 4 താരകാസുരനെ ജയിച്ച സുബ്രഹ്മണ്യന്റെ ദാസൻ–ഷണ്മുഖദാസൻ എന്നു കൂടി പേരുള്ള 5 തുല്യമില്ലാത്ത 6 വേദാർത്ഥം ഗ്രഹിച്ചവൻ

തുഞ്ചനെന്ന കവികുലമൗലിമണി പണ്ടുകിളി-
ക്കൊഞ്ചലിൽ പലതും പാടിവെച്ചിതെങ്കിലും,
നെഞ്ചകത്തിൽ വേദപാനത്തിന്നിയുള്ളോർക്കിപ്പുതു-
തുഞ്ചനാം സ്വാമിയാരല്ലോ തത്വത്തെച്ചേർത്തു.
ലോകനാഥകരുണയ്ക്കിന്നേക നിദാനമാം ധർമ്മം
ശോകമൊരു ജീവിക്കുമേശാതവണ്ണം
പാകംപോൽ ജീവിതം നയിച്ചിടുകയാണെന്നുകാട്ടി-
ശ്ലോകഹീനം വാണതുമീ 'ഷൺമുഖദാസൻ'.
ഭൗതികവിജ്ഞാനികളിൽ 'ഡോക്ടർഹീഡാ'ദി
യായുള്ളോർ
നീതിയോടഹിംസാവ്രതം പാലിച്ചകഥ
ഓതി[1] ഗ്ഗതാനുഗതികരാം പരിഷ്കാരികൾക്കമീ-
[2]പൂതമാനസൻ പാഠമൊന്നേകിയതില്ലേ.
തല്പദം പണിയുമ്പോർകളിൽ ജാതിമതമോരാതെത്തു
[3]കല്പലതികാ വിവേക കുസുമങ്ങളെ
അല്പേതരകൃപയോടുവിതരണം ചെയ്തുജ്ഞാന-
മപ്പാടകററിയതുമിത്തൃപ്പാദം തന്നെ.
നായകകുലത്തിനാ "ശ്രീനീലകണ്ഠതീർത്ഥപാദർ"
തീയർക്കു "ശ്രീനാരായണഗുരുസ്വാമികൾ"
ഏവം രണ്ടുനേതാക്കളെ നിർമ്മിച്ചിട്ടാ വർഗ്ഗക്കാരെ
നേർവഴിക്കാക്കിക്കാത്തതീ ധന്യനല്ലയോ?
പൂർവ്വപരിചിതരല്ലാതവർ ധനികർ ദരിദ്ര-
രീവിധമാം ഭേദമററമാമുനി ശ്രേഷ്ഠൻ
സർവ്വകലാനിധിയിതാ ചില്പിനനാ, യിനിപ്പാർത്താ-
ലുർവ്വിയിൽ നമുക്കാരുവാൻ സ്വാമിയെപ്പോലെ
കേഴേണ്ട ജനതേ! കർമ്മമററാലരനിമിഷമീ-
യൂഴിയിൽ വാഴുവാനർക്കും കഴിവില്ലല്ലോ
പാഴാകുമീലോകം വിട്ടു പരിലസിക്കുമാസ്വാമി
കോഴക്കൂടാതെ നമ്മളെ രക്ഷിച്ചുകൊള്ളും

1 മുൻപേ പോകുന്നവന്റെ പിൻപേ പോകുന്നവൻ 2 പരിശുദ്ധ മനസ്സ് 3 ജ്ഞാനപാരിജാത പുഷ്പങ്ങൾ



## 43 കോയിപ്പിള്ളി പരമേശ്വരക്കുറുപ്പ്

അന്യായം തന്നെയന്യാദൃശ ഗുണമഹിമാ-
വോലുമുൽകൃഷ്ടരാകും
ധന്യാഗ്ര്യന്മാരൊടാണീയിട വിധികഠിന-
ക്കൈക്കളാം കാണിപ്പതെല്ലാം.
അന്യാലംബം നമുക്കാരിനി യതിവിമലൻ
സ്വാമി 'ചട്ടമ്പി' സാക്ഷാൽ
സംന്യാസിപ്രൗഢ ചൂഡാമണി ശുഭചരിതൻ,
കഷ്ടമേ! കൃഷ്ണ! കൃഷ്ണ! 1

സത്താം വേദാന്തമേ, നിന്നധിപതി മതിമാൻ
സ്വാമി പോയ്പ്പോയ്, നിനക്കാ-
പത്തായ്, സാഹിത്യമേ, നിൻഗതിയിലുമിനിമേൽ
സങ്കടം സംഭവിക്കും
[1]തത്താദൃക്കായ ദുഃഖസ്ഥിതിഫല മിതിനാൽ
സർവ്വശാസ്ത്രങ്ങളേ [2]സ-
ദ്വൃത്താലങ്കാരമാമസ്സുധിയുടെ മൃതിയാൽ
നിങ്ങളും നിർഭാഗ്യമേൽപ്പൂ! 2

ശ്രേയസ്സെന്നും സ്വകൃത്യം വഴി നിജ സമുദാ-
യത്തിനേകീടുവാനും,
ധീയത്യന്തം കലർന്നാരെയുമുടനുപദേ-
ശിച്ചു നന്നാക്കുവാനും
'നായന്മാർ' തൻ കുലത്തിന്നൊരു ഗുരുവിനിയാ,-
രാണതോർക്കുമ്പൊഴാണെ-
ന്യായം നീ ദുർവ്വിധേ! കാട്ടിയ കഥ കരുതീ-
ടുന്നതിന്നാരുമിപ്പോൾ 3

ഭൂവിൽ ഭൂരിയശസ്സിയന്ന പലരു-
ണ്ടെന്താണു കാര്യം നമു-
ക്കാവിദ്വജ്ജനമിജ്ജനത്തിനുപകാ-
രം ചെറ്റുചെയ്തീടുമോ?

---

1 അതതുവിധം 2 സദാചാരനിഷ്ഠന്മാർക്കലങ്കാരമായ വിദ്വാൻ

സേവിപ്പോരിലുമുണ്ടസൂയ പരമ-
ക്രൂരർ,ക്കവർക്കേറെ നാം
ജീവിപ്പാനിട ചേർത്തു, [1]സൽകൃതികളെ-
ത്തട്ടുന്നു ദുഷ്ടൻ വിധി! 4

ഈ ലോകത്തിലനശ്വരം സകലമെ-
ന്നല്ലൊരു ചൊല്ലുള്ളതാ-
ണാലോചിക്കിലതോർത്തു കീർത്തി കലരും
മൽസ്വാമി 'ബാലാ'ഭിധൻ
മേലേലും പരചിന്മഹസ്സോടു ലയി-
ച്ചീടുന്നു, നാമെന്തിനായ്
മാഴ്കുന്നൂ? മഹാനുഭാവനവിടു-
ന്നേകീടുമെന്നും ശുഭം! 5



## 44 പണ്ഡിറ്റ് കെ. പി. കറുപ്പൻ സമാധി സപ്തകം

കേട്ടപ്പോഴെൻ്റെ തനുവാടി, മനസ്സുമപ്പോൾ,
കോട്ടയ്ക്കു [2]ശോകദഹനക്കൊടുബാധയേന്തി
'ചട്ടമ്പി', വന്ദ്യയതി പോയി; മുമുക്ഷുലോക-
ക്കൂട്ടത്തിനീയഴൽ സഹിക്കുക വയ്യ തന്നെ. 1

ജീവൻ, ജഗത്തു, ജഗദീശ്വരനെന്നു മൂന്നു
ഭാവങ്ങളേക നിജഭാവനയിൽ പെടുത്തി
കൈവല്യകാന്തിയിലണഞ്ഞ യതീന്ദ്രമൗലേ!
ഭാവൽക്ക ഭാഗ്യമതുതാനൊരു നിത്യ ഭാഗ്യം; 2

ആ മേനവർക്കുടയ ശില്പവിതാന രമ്യ-
പ്പൂമേടമേൽ, പുലയർ തൻ ചെറു "ചേരി"മേലും
[3]ശശ്വ മേദുരാംശു ചൊരിയും [4]ദ്വിജരാജ് മൂർത്ത്യ-
ക്കാർമേഘമങ്ങയെ മറച്ചു കളഞ്ഞുവല്ലോ 3

1 സജ്ജനങ്ങളെ 2 ഇടവിടാത്ത മനോഹരരശ്മി 3 ദുഃഖത്തീയ്യ് 4 ചന്ദ്ര

[1]സ്വാർത്ഥപ്രമത്ത വരഭോഗിവമിച്ച [2]ജാതി-
പ്പാർത്ഥക്യ വായുവിൽ മയങ്ങിയ കേരളത്തെ
[3]പാർത്ഥന്റെ സൂതസമനങ്ങു സുമന്ത്രവാണീ-
തീർത്ഥങ്ങളാലുയിർ കൊടുത്തൊരു മട്ടുണർത്തി. 4

[4]വിദ്രാവിതാരികളിൽ നായകരിൽ സരോഷം
ശൂദ്രാഖ്യ നൽകിയ ജനത്തിനെഴും ചരിത്രം
ഭദ്രാംഗനങ്ങു വെളിവാക്കി [5]നിജാന്വയത്തിൻ
ഭദ്രാപ്തിയാൽ, സ്വജനി സാധുസമീകരിപ്പൂ. 5

[6]പ്രാണിക്കടേർക്കളെമണഞ്ഞു വാളെടുത്ത-
പ്പാണിക്ക ക്ലൃപ്തകരമായ് കഴിയേണ്ട മേലിൽ
ക്ഷീണിച്ച സോദരരിൽ നീട്ടുകതെന്നമോതി-
ക്കാണിച്ച കല്യ ഗുരുവിൻ കരുണേ! തൊഴുന്നേൻ. 6



## 45 പരിയാരത്ത് വേലായുധനുണ്ണിത്താൻ

മലയാള ധരിത്രി ഹന്ത നിർ-
മ്മലയാം നീ ഹത ഭാഗധേയയായ്
വിലയേറിയ നിന്റെ പുത്രരിൽ-
ത്തലവൻ ദീർഘ സമാധിയാർന്നുപോയ് 1

നിഖിലാഗമ ശാസ്ത്രതത്വവാ-
രിധി, വിശ്വോത്തര ശക്തിവിത്തമൻ
ക്ഷിതിവിട്ടു യശഃശരീരനായ്
ബത ചട്ടമ്പി യതീശ്വരൻ ഗുരു. 2

---

1 തൻകാര്യം കണ്ടഹങ്കരിക്കുന്ന സുഖശീലർ —സ്വകാര്യത്തിനു മദിച്ചുനടക്കുന്ന സർപ്പം 2 ജാതിയെന്ന ദുഷ്ടലോകവായുവേറ്റു 3 ശ്രീകൃഷ്ണനു സമനായ 4 ശത്രുക്കളെ തുരത്തിയവരിൽ പ്രധാനികൾക്കു കോപത്തോടുകൂടി 5 തന്റെ വംശം നായർവംശത്തിന്റെ ശ്രേഷ്ഠകരമായ നിലനില്പുവരുത്തി അവിടത്തെ ജന്മം സാധുവാക്കി 6 രാജാക്കന്മാരെ സേവിച്ചു കഴിയേണ്ട

[1]കലശം ചലിയാതെ നർത്തകൻ
തലയിൽ ചേർത്തു നടിച്ചിടും വിധം
ഉലയാതെ മഹാൻ മനസ്സു ചിത്-
കലയിൽ ചേർത്തു നയിച്ചു ജീവിതം 3

കലയാകെയിണങ്ങിയിസ്സുധീ-
കുലരത്നത്തെ വഹിക്കയാൽച്ചിരം
ജരയീർഷ്യ കലർന്നടുത്തതി-
ല്ലരികേ വൃദ്ധതയൊത്ത നാളിലും 4

[2]നിഗമാമൃത സാരവർഷി സ-
ത്സുമനോന്മേഷകരൻ ബുധാർച്ചിതൻ
യമിരാജനഹോ! മറഞ്ഞു, വൻ
തിമിരം സജ്ജനമാർഗ്ഗത്തിലേറെയായ് 5

കളവാണി സരസ്വതീ ഭവൽ
കുളിർ [3]പൊൽ കൊങ്കകൾ രണ്ടുമൊന്നുപോൽ
തെളിവോടു സമാസ്വദിച്ചു നി-
ഷ്കളനിന്നേകി നിനക്കു ബന്ധുത 6

[4]ഹതിദിഷ്ടമണഞ്ഞു പോയി മേൽ
ഗതി ഹാ! ജ്യൗതിഷികേ! നിനക്കിനി
ഇതുമാതിരി മേലിലാരു സത്-
പതിയാം തേ ഹിത ചിത്തവൃത്തിയായ്.

[5]കമലാസന! സംശയങ്ങളാ-
ഗമതത്വങ്ങളിലേറിയോ തവ
സമചിത്തതയൊത്ത താർക്കികോ-
ത്തമനെക്കൊണ്ടവിടേക്കു പോകുവാൻ. 8

അവധിക്ക[6]മരേന്ദ്ര സദ്ഗുരു
പ്രവരൻ പോയതു പാർത്തു പത്മജൻ
അവിടേക്കു തെരഞ്ഞെടുത്തുവോ
ഭുവനാചാര്യ ഭവത് പദങ്ങളെ. 9

1 കുടം 2 ശാസ്ത്രസാരം വർഷിക്കുന്ന സന്മനസ്സുകൾക്കു ഉന്മേഷം നൽകുന്ന വിദ്വത്പൂജിതൻ 3 സംഗീതവും സാഹിത്യവും
4 ദൗർഭാഗ്യം 5 ബ്രഹ്മാവേ 6 ബൃഹസ്പതി

[1]യതി 'തീർത്ഥ'രശേഷ ലോകവി-
ശ്രുതസിദ്ധൻ തവ ശിഷ്യസത്തമൻ
[2]ചതുരാസ്യസദസ്യനായ് ഭവി-
ച്ചതു കേട്ടങ്ങവിടേക്കു പോയിതോ? 10

കുടിലൻ വിധി ചെയ്തൊരക്രമ-
ക്കറിനക്കയ്യിതു കൈരളിക്കഹോ!
കരൾകത്തിയെരിച്ചിടുന്നൊരൽ-
ക്കടമാം [3]ക്ഷ്വേളമുഖാസ്ത്രതുല്യമായ്. 11

അയി, [4]കുംഭജവത്സലേ! തമിഴ്-
ക്കവിതേ, വഞ്ചിതഭാഗ്യയായ നീ
[5]പ്രിയസത്പദ വിപ്രയോഗമാം
ത്തുയരെമ്മട്ടു സഹിക്കുമിന്നിമേൽ. 12

വഴിയില്ല നമുക്കു ചുടുകൺ-
മിഴിനീർ വാർക്കുകയൊന്നൊഴിഞ്ഞിനി
ഒഴിവെന്തു ചതുർമുഖൻ കൊടും-
പിഴയിമ്മട്ടു വലിച്ചു വയ്ക്കുകിൽ. 13

കവിസേവിത പൂർവ്വ പണ്ഡിത-
പ്രവരോത്തുംഗയശഃപ്രകാണ്ഡമായ്
അവിടുന്നു സമാചരിച്ച സത്-
കവിതാവ്രാതവുമിന്നനാഥമായ്. 14

പരമല്ല പരങ്ങളും ഭവ
ദ്ദൂരമത്താൽ ചിരദുഃഖപാത്രമായ
കരുണാമയ! [6]കല്മഷൗഘസ-
ന്തരണം നിൻ തിരുമേനി ദർശനം. 15

---

1 ശ്രീ നീലകണ്ഠതീർത്ഥസ്വാമി 2 ബ്രഹ്മസഭാവാസി 3 മുനസ്സുവിഷംതേച്ച അമ്പ് 4 അഗസ്ത്യമഹർഷിക്ക് ഏററവും പ്രിയപ്പെട്ടവൾ 5 പ്രിയപ്പെട്ട ശുഭവാക്കുകൾ പിരിഞ്ഞ ദുഃഖം 6 പാപജാലങ്ങൾ കടത്തുന്നതാണ്.

കൊതിയെന്തിനു പഞ്ചഭൂതസ-
ഞ്ചിതമാം ജീർണ്ണ ജഡത്തിനോർക്കുകിൽ
ഗതിയാർക്കുമിതെന്ന തത്വമീ-
വ്യഗ്ര മാറ്റാൻ മതിയായിടുന്നതോ! 16

ചിര[1]മാത്മവിമുക്തനാം മുനീ-
ശ്വരനുള്ളോരുയിരാത്മ ശിഷ്യരെ
പിരിയാത്തുരു കൃത്യബോധതാ-
പരരാക്കാൻ കനിയട്ടെയെപ്പൊഴും! 17

പരം തുച്ഛം പ്രാപഞ്ചിക സുഖഗണം
മർത്ത്യ ജനിയോ
വെറും ദുഃഖം, ദേഹാദ്യഖില ധനമോ
നശ്വര തരം
ചിരം [2]ചിജ്ജ്യോതിസ്സിൽ ശമദമ സഹാ-
യേന ഹൃദയാ-
ന്തരം ചേർത്താൽ സിദ്ധിപ്പൊരു വരസുഖം
ശാശ്വതസുഖം 18



## 46 ശിരോമണി, പി. കൃഷ്ണൻനായർ

ചട്ടമ്പിസദ്ഗുരു, മഹാമതി, മർത്ത്യനുള്ള
ചട്ടമ്പിഴച്ചിടരുതെന്നു നിനച്ചു താനോ
പെട്ടെന്നു മുക്തിപദമോർന്നു, [illegible]തന്നിൽ
പെട്ടെന്നു തൊട്ടുഴലമീ ഹതരെ ത്യജിച്ചു.

---

1 ദേഹംവെടിഞ്ഞ അഥവാ മുക്തിനേടിയ 2 ജ്ഞാനപ്രകാശത്തിൽ—ആത്മതേജസ്സിൽ



## 47 കുട്ടമത്ത് കുന്നിയൂരു്
## കുഞ്ഞുകൃഷ്ണക്കുറുപ്പ്

വട്ടം ചുറ്റാതിരിപ്പാൻ, കുരുടനു കുരുടൻ
മട്ടു, മുക്തികൾ വീണ്ടും
വട്ടം കൂട്ടുന്ന ദുഷ്പ്രത്യൂഹകമതി ബഹളം
കേരളത്തിൽ തകർക്കെ,
തിട്ടം ശ്രീ പാഞ്ചജന്യധ്വനിയിടയിൽ മുഴ-
ക്കുന്ന സംന്യാസിവര്യൻ
'ചട്ടമ്പിസ്വാമി' തൻ ശ്രീതനുവിലയമഹോ!
പാർക്കിലത്യന്ത കഷ്ടം! 1

ഉച്ഛം [1]ദേഹത്രയാഹന്തയെ മമതയോടും
കേവലം വിട്ടു [2]പൂർണ്ണ-
സ്വാനന്ദാഹന്തയിങ്കൽ ത്രിഭുവന, മവകാ-
ശത്തിലാകാശതുല്യൻ
സ്വൈരം കാണുന്ന സച്ചിൽ സുഖമയനവിടു-
ന്നെപ്പൊഴും ശാശ്വതൻതാൻ
തച്ഛബ്ദം ത്വം പദത്തിൻപടി സകല മനു-
ഷ്യർക്കുമൈക്യം തരട്ടെ! 2

---

1 സ്ഥൂല ശരീരം, സൂക്ഷ്മശരീരം, കാരണശരീരം ഇവയിൽ യഥാക്രമം ജാഗ്രത് സ്വപ്ന സുഷുപ്തി കാലങ്ങളിൽ തോന്നുന്ന ഞാനെന്നഭാവം 2 പൂർണ്ണ സ്വതന്ത്രാത്മാവുതാനെന്ന ചിന്തയിൽ മൂന്നു ലോകത്തെയും കാണുന്ന സച്ചിദാനന്ദ സ്വരൂപൻ



## 48 പറവൂർ ഗോപാലപിള്ള

ഓങ്കാര നാദബ്രഹ്മനിഷ്ഠനായ് ഗുരുത്വം കൊ-
ണ്ടീരേഴു ലോകത്തിനു മുന്നായ ചിച്ഛക്തിയെ
യോഗത്താൽ കണ്ട ദിവ്യജ്ഞാനിയും ഭവത്പദം
നാകത്തിൽ പാർക്കുന്നോർക്കും പൂജിക്കാൻ തക്കവണ്ണം

ഈ ലോകം വെടിഞ്ഞുപോയെങ്കിലും ഭവൽകൃപാ-
പീയൂഷം നുകർന്നിങ്ങു ഞങ്ങളോ ജീവിക്കുന്നു!
തദ്വിധനായി ഭവാൻ കാണിച്ച മാർഗ്ഗദീപ-
സുപ്രകാശത്താൽ നേത്രം തുറന്നീയടിയങ്ങൾ

അത്യർത്ഥം സുഗമമാം യാത്രയെത്തുടരുന്നു-
ണ്ടിപ്പൊഴും സുഗന്ധിയാം ജ്ഞാനപന്ഥാവിൽക്കൂടി
ജ്ഞാനഭണ്ഡാഗാരത്തിൻ ഭിത്തികൾ പോലെ ശുഭ്ര-
ഭൂതിയാൽ ലസിച്ചുള്ള വിസ്തൃത ലലാടവും

ജ്യോതിഃ സ്ഫുലിംഗം തൂകും നേത്രഗോളവും, ശുദ്ധ-
സാത്വിക ഭാവം പെറും കേശമീശയും പാരം
മന്ദസ്മിതത്തെത്തൂകി നിർദ്ധന ധനാഢ്യരി-
ലൊന്നുപോൽ ഭാവമാസ്യമുകുരേ [1]ദർശിപ്പിച്ച്

അദ്വൈതപ്രബന്ധത്തെ വ്യക്തമായെഴുതിയ
തൃക്കപോലവും തുംഗനാസികാ സൗന്ദര്യവും
രുദ്രാക്ഷ മാല്യം തൂങ്ങിയ തിരുമാറു-
[2]മർജ്ജുനകളേബര ദാർഢ്യവുമൊത്തുചേർന്ന്-

സദ്ഗുരോ! ഭവാൻ പൂണ്ട മർത്ത്യവേഷത്തെ[3] വയ-
മിപ്പൊഴും ഹൃദയത്തിൽ വെച്ചിതാ പൂജിക്കുന്നു!
താവകപാദസ്പർശമേറ്റുള്ള പാംസു പോലും
മാലിന്യലേശമുള്ള കനകപ്പൊടിയായി

ഇന്നിതാ മുന്നിൽക്കണ്ടു ഞങ്ങളോ, വിഭൂതിയായ്
[4]സന്നത ശിരസ്സിങ്കലതിനെ ധരിക്കുന്നു
താവകമസ്തിഷ്കമാം ഹിമവദ്ഗിരിയിൽ നി-
ന്നൂറിടും ചതുഃഷഷ്ടികലയാമുറവുകൾ

---

1 മുഖമാകുന്ന കണ്ണാടിയിൽ 2 വെളുത്തുറച്ച ശരീരവും 3 ഞങ്ങൾ
4 കുനിഞ്ഞ ശിരസ്സിൽ അങ്ങയുടെ കാൽച്ചുവട്ടിലെ പൊടി ഭസ്മ-
മായി ഞങ്ങൾ ധരിക്കുന്നു

ഒന്നായിച്ചേർന്നൊഴുകിക്കും ജ്ഞാനഗംഗയീ ഭൂവിൽ
നന്നായിങ്ങൊഴുകീട്ടു ജീവനമരുളവേ
ശീകരസ്വച്ഛസ്പർശമേററു കോൾമയിർക്കൊണ്ട
ഭൂമിയോ സസ്യ ശ്യാമകോമള ശരീരയായ്

നിത്യവും സ്വയം പ്രഭാമൂർത്തിയാം ഭവാനുടെ
രശ്മികളേൽക്കയൊന്നുരണ്ടല്ല, യെത്ര യെത്ര
നക്ഷത്രനായകൻ നവ ഗോപുരങ്ങൾ തൂകി-
യത്യർത്ഥം പക്ഷപാതമെന്നിയേ ശോഭിക്കുന്നു

1 സുന്ദര ജലധരം പോലവേ ഭവാൻ വാനിൽ
2 നിർന്നിമേഷർക്കു വേണ്ടുമഭയം കൊടുപ്പതിൽ
സമ്മതി നീലകണ്ഠഹൃത്തിലും ഗൂഢ വിദ്യാ-
ഭംഗികൾ കാണിച്ചല്ലീ നിഭൃതം വസിക്കുന്നു?

വേദാന്തവനത്തിലെ കേസരി വീരൻ ഭവാൻ
ഭീതിദം മദജലം വാർത്തുകൊണ്ടണഞ്ഞീടും
നാസ്തിക ഹസ്തിവീര മസ്തക മടിച്ചുട-
ച്ചാനന്ദ ശിരോരത്ന സഞ്ചയം ചിന്തീ മന്നിൽ

തീർത്ഥപാദരാം ഹംസ സഞ്ചയങ്ങൾക്കു ഭവാൻ
തീർത്തൊരു മാനസത്തിൽ ജ്ഞാനമാമരവിന്ദം
നിത്യവും കുമ്പിടാതെ വിടർന്നു നിന്നീടുന്നു
ജിജ്ഞാസു ഭൃംഗങ്ങൾക്കു നന്മധുകണമേകി.

യാതൊരു തനിസ്നേഹ 3 സംഗത്താലഹോരാത്രം
4 ശ്രീനാരായണ ധർമ്മ വർത്തികൾ ജ്വലിക്കുന്നു.
ആ സ്നേഹം കുടിലിലും കൊട്ടാരനടയിലു-
മാന്ധ്യത്തെ നീക്കി രത്നദീപത്തെ തെളിയിച്ചു

മാനസവിളഭൂവിൽ ജ്ഞാനമാം വിളപാകി
ഹീനരാം കാലികൾക്കു വൈരാഗ്യവേലികെട്ടി,
കാമാദി കളനീക്കി, പ്രേമമാം വളം ചേർത്തു
നേതിശബ്ദത്താൽ ആററ ചെല്ലാതെ കാത്തുനിന്നു

---

1 സുന്ദര മേഘംപോലെ 2 ദേവന്മാർക്ക് 3 എണ്ണയിൽ ചേർത്തിട്ട് 4 ശ്രീനാരായണ ധർമ്മമാകുന്ന തിരികൾ

പാകമായപ്പോൾ തത്വമസിയാമസികൊണ്ടു്
മോക്ഷമാം വിളവിനെ കൊയ്തെടുത്തോരു ഭവാൻ
പ്രകൃത്യാ കൃഷീവലൻ ലൗകിക കുടുംബത്തി-
ലാഢ്യ ദാരിദ്ര്യത്തെ തുരത്തിവാണ ല്ലയോ?

ശ്രീശങ്കരാചാര്യൻെറ കാലടിസ്പർശംകൊണ്ടു
നിതരാം ശോഭിച്ചുള്ള കേരളമാതാവിൻെറ
സന്താനഗണങ്ങളിൽ തുഞ്ചൻെറ പിൻഗാമിയാ-
യന്തരാത്മാവിൽ ശാന്തി ഞങ്ങൾക്ക നല്കീലയോ;

തുംബുരു നാരദാദി ഗായകശ്രേഷ്ഠന്മാരെ-
സ്സംഭ്രമിപ്പിക്കും മട്ടു ഗാന ദക്ഷനാം ഭവാൻ
അദ്ധ്യാത്മ ഗാനങ്ങളാൽ കേരളാന്തരീക്ഷത്തി-
ലജ്ഞാന ജാതിഘനമാകവേ മാററീലയോ

ബ്രാഹ്മണശബ്ദം പേറി രാവണസമന്മാരായ്
കേരള വിഭവത്തെയാകണ്ഠം പാനം ചെയ്യും
ആരണമാനികൾക്ക പേടിയാംവണ്ണമാരു
വേദാന്തത്തിന്നധികാരിയെന്നങ്ങു സമർത്ഥിച്ചു.

നൂതനവേദവ്യാസൻ 'ചട്ടമ്പി' ഗുരുനാഥൻ
പൂതമാനസൻ മർമ്മവിദ്യയിൽ വിശാരദൻ
താർക്കികരാജൻ സദാ സമ്രാട്ടാം രാജയോഗി -
യഗ്ഗുരു[1] ദേവഗുരുവായിതാ ശോഭിക്കുന്നു.

**ആത്മമാത്രനായ്ത്തീർന്ന ഭവാൻെറയനുഗ്രഹം**
സ്വാത്മമാർഗ്ഗത്തിൽ ജ്ഞാനദീപത്തെ തെളിച്ചാലും
സദ്ഗുരോ! ബ്രഹ്മാ! നീതാൻ, സദ്ഗുരോ സർവ്വം
നീ താൻ
സദ്ഗുരോ! ശിവൻ നീതാൻ, സദ്ഗുരോ സർവ്വം നീതാൻ

---

1 ബൃഹസ്പതി



## 49 മഹാകവി വെണ്ണിക്കുളം
## ദേവദൂതൻ

ആദിശങ്കര ജഗദ്ഗുരുവിൻ മഹിമാവാൽ
മേദിനീ തിലകമായ് തീർന്നൊരെൻ മലയാളം
ഏതൊരത്ഭുത ദിവ്യയോഗിതൻ പുകൾ പൂശി-
ച്ചതോരഞ്ജകം തിരുവെള്ളി മാമല പോലായ്

ജയിപ്പൂ ശുഭാത്മാവച്ചട്ടമ്പിയതീന്ദ്രന്റെ
ജയന്തി, യസ്മൽ പുണ്യവൈജയന്തിയായ് നീളേ
കേവലം ഭിക്ഷാംദേഹിയെന്നപോലവിടുന്നി-
ക്കേരളഗ്രാമങ്ങളിൽ ജ്ജീവിച്ചു പോരുംകാലം

ഭാവുകം വാരിത്തൂവാനെത്തിടും മഹാത്മാവാം
ദേവദൂതനെന്നാരു മോർത്തതില്ലൊരുനാളും
ആ മനോഹര കല്പശാഖിയെച്ചുററിച്ചുററി
നാമുറുമ്പുകൾ പോലെ ചാലുകൾ കീറീടുമ്പോൾ

പൂവിതൾക്കുള്ളിൽ പറവും ഭൃംഗമായ് പറന്നെത്തി
ശ്രീ വിവേകാനന്ദന്റെ ലോചനം, ലോകാരാധ്യം
[1]നമ്യനായ് നവോന്മേഷ ശാലിയായ്, [2]സകലർക്കും
ഗമ്യനായ് [3]സമകാഷ്ഠ കാഞ്ചനൻ വിജയിച്ചു.
നിത്യസത്യാത്മജ്ഞാനശുദ്ധമാം ഹൃദയത്തിൽ
നിശ്ശേഷ വിശ്വസ്നേഹം നിതരാം വിരാജിച്ചു.

---

1 നമസ്കരിക്കത്തക്കതായ് 2 എല്ലാർക്കുമെപ്പോഴും സമീപിക്കാവുന്നവൻ 3 മൺകട്ടയും പൊന്നും ഒന്നുപോലെ കാണുന്നവൻ



## 50 കുറിശ്ശേരി ഗോപാലപിള്ള

### ഒരു മഹത്സംഗമം

നന്നായ് ശ്രീ ഭാരതോർവ്വീതൻ ചിരതപഃ
സമ്പാദിതം സത്ഫലം
തന്നേ രൂപമണിഞ്ഞ മംഗള മൂർത്തി-
പ്പൂൺപാം [1]വിവേകാത്മകൻ
തന്നോമൽ ജന്മഭൂവിനുള്ള മഹിമാ-
വേററം വളർന്നിന്നിയും
മന്നിൽപ്പൊങ്ങി വിളങ്ങുവാൻ കൊതിയോടു
ദേശാടനം ചെയ്കയായ്" 1

ബംഗാളിന്റെ മഹർഷിശീർഷമണിയാം
സന്ന്യാസിയന്നെത്തിനാൻ
ശൃംഗാരക്കറ തീണ്ടിടാത്തൊരു 'ശുക'
ബ്രഹ്മർഷിയെപ്പോലവേ
സംഗംവിട്ടെറണാകുളത്തു'മരുമാ-
ഭട്ടാരകന്നന്തികം
ഗംഗാസംഗമമാർന്ന ചാരുയമുന-
യ്ക്കൊപ്പം പരം പുണ്യവാൻ. 2

ചെന്താർ പോലെ വിടർന്നു നല്ല വികസ-
ന്നേത്രങ്ങളങ്ങൊപ്പമായ്
ചിന്താമണ്ഡലമൊന്നുണർന്നു, പരചി-
ദ്രൂപങ്ങളൊന്നിക്കയായ്
അന്തഃപ്രേരണ കൊണ്ടടുത്തുടനയ-
സ്കാന്തങ്ങളെപ്പോലഹോ
ബന്ധിച്ചസ്സുമഹസ്സു രണ്ടുമൊരുപോ-
ലാശ്ലേഷസംശ്ലിഷ്ടമായ് 3

അന്യോന്യം കുശലങ്ങളം [2]ദേവവാചസാ
ചോദിച്ചു ബോധിച്ചുടൻ
നന്നായ് സൽകൃതിചെയ്തു മോദമിയലും
മട്ടിൽ പല കാര്യവും

---

1 വിവേകാനന്ദസ്വാമി. 2 സംസ്കൃതത്തിൽ

ചിന്നീടമമ്മധുകണ്ഠരാര്യമുനിമാർ
രണ്ടാളുമാകൃഷ്ടരായ്
**മന്ദം സുന്ദരരാഗ പൂരിത രസം**
പൂണ്ടൊട്ടു പാടീടിനാർ 4

ഒന്നർത്ഥിച്ചു നരേന്ദ്ര സുന്ദര യുവ-
ശ്രീയോഗിയത്യാദരാൽ
"ഇന്നീ ഭാരതഭൂവിലുള്ള വിബുധ-
ന്മാരോടു ചോദിച്ചു ഞാൻ
തന്നീലുത്തര,മങ്ങു ചൊൽക ദയയാ,
ചിന്മുദ്രയെന്തെന്നഹോ"!
ചൊന്നാനമ്പൊടു തീർത്ഥപാദനടന-
ങ്ങെല്ലാം വിശേഷാർത്ഥമായ് 5

"തങ്കത്തേൻ കുടമേ! ഭവാന്റെ ഹൃദയം
കാണുന്നു ഞാനഞ്ജസാ
ശങ്കിക്കേണ്ട,[1] ശതാധികം ഹൃദിഗതം
സർവ്വം ഫലിക്കും ദൃഢം
നിൻകൽ[2] ഭാരതഭാവുകം 'നര' വര-
ശ്രീരൂപമാർന്നേവമാ-
തങ്കം വിട്ടു ലസിപ്പൂ ഞാൻ തവ സദാ-
നേരുന്നു സന്മംഗളം" 6

മെല്ലേ നമ്രശിരസ്കനായ് യുവമഹാ-
യോഗീന്ദ്രനോതീടിനാൻ
"നല്ലോർ യോഗികളുണ്ടു ബുദ്ധിയെഴുവോർ
വേദജ്ഞർ തത്വജ്ഞരും
എല്ലാമൊത്തവരാരുമില്ലിവിടെ ഞാൻ
കാണുന്നിതത്യത്ഭുതം
[3]കൊള്ളിച്ചുള്ളിലശേഷവും വിലസുവോൻ
വിദ്യാധിരാജൻ ഭവാൻ 7

---

1 നൂററുകണക്കിലുള്ള മനോരഥം 2 ഭാരതത്തിന്റെ പുണ്യസഞ്ചയം 'നര' വരന്റെ മനോഹരരൂപത്തിൽ. വിവേകാനന്ദ സ്വാമിയുടെ പൂർവ്വാശ്രമത്തിലെ നരേന്ദ്രൻ എന്നപേരു് ഇവിടെ സൂചിപ്പിക്കുന്നു 3 എല്ലാം ഉള്ളിൽതികഞ്ഞു വിളങ്ങുന്നവൻ-സർവ്വജ്ഞൻ

ഔദാര്യത്തൊടു പണ്ടുതൊട്ടുലകിനെ-
    പ്പാലൂട്ടി വാഴിക്കുവാൻ
ഔദാര്യം ചെറുതേശിടാതെ സതതം
    യത്നിച്ചതാർഷോർവ്വിതാൻ
സാദസ്യം പരമാദിവേദഗതി തൊ-
    ട്ടാർജ്ജിച്ചോരെന്നമ്മത-
ന്നീ ദാസ്യസ്ഥിതിയിന്നു കണ്ടു ഹൃദയം
    വേകുന്നു പോകുന്നു ഞാൻ?” 8

പാരിൽ ബ്ഭാരത ഭൂമിതൻ മഹിതമാ-
    മാത്മീയ സന്മണ്ഡലം
ഭൂരിശ്രീയൊടു മിന്നുമാറുദിതരായ്
    നില്ക്കുന്ന താരങ്ങളോ?
ഘോരം ശങ്കരപാദപത്മരജസാ-
    സമ്പൂതമാമബ്ധിയിൽ
പാരാതേ മുഴുകിത്തെളിഞ്ഞു വിലസും
    രണ്ടാര്യരത്നങ്ങളോ? 9

[1]ബംഗാളിന്റെ “വിവേകവും” വിലസ്സഴും
    തെന്നിന്ത്യതൻ വിദ്യയും
ഭംഗംവിട്ടൊരുമിച്ചിതാ മഹിയിതിൽ
    ചന്ദ്രാർക്കരെപ്പോലവേ
തുംഗാഭം വിലസുന്നു, സൂര്യനിതിലാ-
    രെന്നില്ലാ രണ്ടും ലസത്-
ശൃംഗാഗ്രങ്ങൾ കണക്കു പൊങ്ങിന [3]മഹഃ
    സന്ദോഹ സാരങ്ങളാം. 10

മേവുന്നാദ്ഭുത കർമ്മശക്തിയുടലാർ-
    ന്നോനായൊരാളന്യനോ
[4]ഭൂവിൻ കേടുകളറ്റു കാമന മനഃ
    സംഗങ്ങൾ കർമ്മങ്ങളും

---

1 ബംഗാളിലെ വിവേകാനന്ദനും തെക്കെ ഇൻഡ്യയിലെ വിദ്യാധിരാജനും 3 തേജസ്സമൂഹസാരങ്ങൾ 4 ഐഹിക ദുഃഖങ്ങളൊന്നുമേശാതെ ഫലത്തിൽ ആശയോ മനപ്പറ്റു തന്നെയോ കൂടാതെ കർമ്മങ്ങൾ ചെയ്തു

കൈവിട്ടാ, [1] ദൃതരത്ന ദീപിക കണ-
ക്കെങ്ങും പ്രകാശിച്ചിടും
ജീവൻമുക്ത മഹസ്സുതന്നെ, നിയതം
കൂപ്പുന്നു കൂറോടു ഞാൻ. 11



## 51 മഠത്തിൽ ശങ്കുപ്പിള്ള
## ശ്രീ വിദ്യാധിരാജാഷ്ടകം

വേദാഗമാദ്യഖില തത്ത്വമറിഞ്ഞു ശാസ്ത്ര-
വാദങ്ങളിൽ സ്വജനവർഗ്ഗത്തിലെഴും വികല്പം
ച്ഛേദിച്ചു മോദമുളവാക്കിയഹന്തയെന്യേ
മോദിച്ചു കൊണ്ടൊരു യതീശ്വരനുല്ലസിച്ചു. 1

ശ്രീശങ്കരന്റെ നിശിത പ്രതിഭാപ്രഭാവ-
മാ,ശാക്യസിംഹ കരുണാകുലമന്തരംഗം,
വാചസ്പതിക്കുടയ വാഗ്വിഭവം, വപുസ്സിൽ
വാസിഷ്ഠമാം കലയുമൊത്തവിടേയ്ക്കു ചേർന്നു. 2

വിദ്വൽ കവി പ്രഭു സുവൈദിക താർക്കികാഗ്ര്യ-
സദ്യോഗി വിശ്രുതകലാധിപ ഭക്തവൃന്ദം
"വിദ്യാധിരാജ"വര സാർത്ഥക നാമമാളുമ-
ദ്ദേശികന്റെ സവിധത്തെയലംകരിച്ചു 3

തൻസന്നിധാനമണയുന്ന ജനത്തിനെല്ലാ-
മാസ്വാദനീയവിഭവങ്ങളിണക്കി മേന്മേൽ
സൽസാരപൂർണ്ണ വചനാമൃതസദ്യനൽകു-
മാ,സ്വാമി സന്നിധിയിലാർക്കു മനംകുളിർക്കാ? 4

ഭക്തോപഗമ്യനവിടുന്നി,ഹകുമ്പളത്തു
ഭക്താഗ്രിമൻ സുകൃതി ശങ്കരനാമധേയൻ
ഭക്ത്യാ തുടർന്ന പരിചര്യകളാൽ തെളിഞ്ഞു
സക്ത്യാ തദീയഭവനോത്തമമാർന്നു വീണ്ടും 5

---

1 ആദൃതം ആദരിക്കുന്ന മണിവിളക്കുപോലെ

ഐശ്വര്യശാലി ഗുരുവര്യസപര്യ നീണ്ടാൾ
വിശ്വാസഭക്തി വിനയാന്വിതമായ് ചരിപ്പാൻ
ആശങ്കരാഖ്യന ലഭിച്ചൊരു ഭാഗധേയം
വിശ്വാതിശായിത കലർന്നതിലെന്തു ചിത്രം! 6

ആശാന്തകുലമിവനും ചിലനാൾ ഗുരൂപ-
ദേശം ശ്രവിപ്പതിന സംഗതിയാർന്നിരുന്നാ
കാശാവമാതൃചി കോമള മൂർത്തിയെന്നു-
മീ, ശാന്തചിത്തിലൊഴിയാതെ വിളങ്ങിടട്ടെ. 7

ആ റന്യമാമുനി ബുധാഗ്രണി 'കുമ്പളത്തു
കാവിൻ' സമാധിയിൽ ലയിച്ചു ലസിച്ചിടുന്നു
ശൈവപ്രഭാവമെഴുമമ്മഹിതാശ്രമത്തിൽ
മേവും മഹസ്സഖില മംഗളമേകിടട്ടെ. 8



## 52 പ്രൊഫ: ജഗതി വേലായുധൻനായർ
## ശ്രീവിദ്യാധിരാജ സുപ്രഭാതം

വിദ്യാവിഭൂതി വിവിധ ശ്രുതി സാര ശാസ്ത്ര-
വിദ്യാദികൾക്ക വരമാം വിളഭൂമിയായി
വിദ്യോതമാന യശസാ പരിദീപ്തനായ
വിദ്യാധിരാജ ഗുരുദേവന സുപ്രഭാതം 1

വിസ്തീർണ്ണ ഫാലമതി കാന്ത വിശാല നേത്രം
വിദ്യോതകാബ്ജ വദനം മദനീയ ഗാത്രം
ഇത്യാദിയാലിവനു കണ്ണിന പുണ്യമായ
വിദ്യാധിരാജ ഗുരുദേവന സുപ്രഭാതം 2

കാഷായമില്ല കമണ്ഡലുമില്ല മററു
വേഷാദിയാൽ പ്രകടമാം യമി ഭാവമില്ല
ആർഷാദിയാണു മുനി ഭൂഷണമെന്നു കാട്ടും
വിദ്യാധിരാജ ഗുരുദേവന സുപ്രഭാതം 3

'ഞങ്ങമ്മ'യെന്ന നറുകല്പകവല്ലി പൂത്ത
തുംഗാഭിരാമതയെഴും സുരപുഷ്പമായി
അദ്വൈത തത്വവരഗന്ധമഹോ പരത്തും
വിദ്യാധിരാജ ഗുരുദേവനു സുപ്രഭാതം. 4

'പ്രാചീനകേരള' ചരിത്ര പയഃ പയോധി-
പൂരത്തിനെ പ്രതിഭകൊണ്ടു മഥിച്ചു പാരം
സ്വാദേറ്റ പൂർവ്വ ചരിതാമൃതമുദ്ധരിച്ച
വിദ്യാധിരാജ ഗുരുദേവനു സുപ്രഭാതം 5

'വേദാധികാര' മൊരു കുത്തകയല്ലതിങ്കൽ-
ജാതിത്വമില്ല, നര നാരി വിഭേദമില്ല
ഇത്തത്വമാദ്യമുലകത്തിനു കാഴ്ചവെച്ച
വിദ്യാധിരാജ ഗുരുദേവനു സുപ്രഭാതം 6

'അദ്വൈത ചിന്ത'യുടെ 'പദ്ധതി' ബദ്ധമോദം
ശുദ്ധീകരിച്ചു സുജനാഗമനാർഹമാക്കി
ശുദ്ധാദിഭാഷയുടെ ജാതകവും കുറിച്ച
വിദ്യാധിരാജ ഗുരുദേവനു സുപ്രഭാതം 7

വന്ദിച്ചണഞ്ഞ മുനിനായകനാം വിവേകാ-
നന്ദനു സംശയ നിവൃത്തി വരുത്തുവാനായ്
ചിന്മുദ്രകാട്ടി വഴിപോൽ വിശദീകരിച്ച
വിദ്യാധിരാജ ഗുരുദേവനു സുപ്രഭാതം. 8

ശ്വേത ശ്വേതവിഭൂതി ഭാസുര ലലാ-
ടാഭം യതീന്ദ്രം, ലസൽ-
പ്രീതശ്രീകലധൗത കാന്ത വപുഷം,
കാരുണ്യ പൂർണ്ണേക്ഷണം
സ്ഫീതപ്രേമ മരന്ദസാരം, മമരം
പത്മാസനസ്ഥം വിഭും
ശ്രീ ഭട്ടാരക ദേവദേവമനിശം
വിദ്യാധിരാജം ഭജേ. 9



## 53 പ്രൊഫ: കെ. വി. ദേവ്
## മനഃശക്തി

അന്തിമന്ദാരം വിടർന്നു പരിമളം
അന്തരീക്ഷത്തിൽ നിറഞ്ഞു നിന്നു.
'നന്ത്യാരു' വീട്ടിൽ വിശേഷമായെന്നൊരു
ദിവ്യാനുഭൂതി തുളുമ്പി നിന്നു.
വിദ്യാധിരാജൻ പരമ ഭട്ടാരക
ചട്ടമ്പിസ്വാമിത്തിരുവടികൾ
എത്തിയിട്ടുണ്ടന്നതിഥിയായ്, എന്തതി-
ന്നപ്പുറത്തുള്ളതാഹ്ലാദ ഹേതു!

'നന്ത്യാരു' വീട്ടിലെക്കാരണോർക്കന്നു കൈ
രണ്ടല്ല നൂറെന്നു തന്നെ തോന്നി!
എന്തൊരുദ്വേഗമാണെന്തൊരുത്സാഹമാ-
ണെന്തില്ല, എങ്ങുമൊരുക്കങ്ങൾ....
ആചാര്യദേവനതിഥിയായെത്തിയാൽ
പ്രാചാര്യമുണ്ടായിരിപ്പുറക്കൻ!....

പിച്ചിയും മുല്ലയും പാരിജാതങ്ങളും
പച്ചിലക്കുമ്പിളിൽ പൂവൊരുക്കി....
സ്വാമിയെക്കുമ്പിട്ടനുജ്ഞയും കൈക്കൊണ്ടു
സൂര്യൻ പടിഞ്ഞാറൊതുങ്ങി വാങ്ങി....
അഞ്ചിതം പൂവുപോൽ—പഞ്ചേന്ദ്രിയങ്ങൾ പോൽ
മംഗല ദീപങ്ങൾ കത്തി നിന്നു....
ധൂപധൂമത്തിൻ പരിമളമാത്മീയ-
സോപാനമെങ്ങും പടുത്തുയർത്തി....
പുഷ്പാഭിരാമമാം പൂജാമുറിയിൽ നി-
ന്നുൾപ്പൂവുണർത്തുന്ന ഗാനമെത്തി ...
കർപ്പൂര ദീപപ്രകാശത്തിൽ മുങ്ങി നി-
ന്നപ്പോഴാ വീടും പരിസരവും! ...

വിദ്യുത് പ്രഭാഭ, മനോഗഗനത്തിലാ-
വിദ്യാധിരാജനിരുന്നരുളി....

കച്ചമുറുക്കിയരയി, ലൊച്ചാനിച്ചു
നിൽപൂ പ്രമാണിമാർ നാലുപാടും....
ഹൃദ്യാനുഭൂതിതന്നലത്തിരത്തള്ളലിൽ
പൊട്ടിച്ചിരിച്ചില്ല നൂപുരങ്ങൾ!
കന്യമാരമ്മമാർ മുത്തശ്ശിമാർ ഭൃത്യ-
രെന്നിവരെത്തുന്നു ഭക്തിപൂർവ്വം
എങ്ങു നിന്നെങ്ങു നിന്നെത്തുന്നിതാളുകൾ
ഭവ്യപാദാബ്ജങ്ങൾ കൈവണങ്ങാൻ!
വന്നവർ വന്നവരാമഹാസന്തന്റെ
മുന്നിൽ തൊഴുതു കുളിർത്തു നിന്നു ...

പുണ്യനാമങ്ങൾ ശ്രവിപ്പതേ ധന്യ, മാ-
ദർശന സ്പർശനം ധന്യ ധന്യം;
സങ്കീർത്തനങ്ങളും സന്ദർശനങ്ങൾ തൻ
സങ്കീർണ്ണതമളവുമൊട്ടടങ്ങി....
വന്നവരേററയും പുണ്യാഭിദർശന
ധന്യത നേടിത്തിരിച്ചുപോയി....
നാലഞ്ചുമാന്യരാം ശിഷ്യരുണ്ടപ്പൊഴും
നാഥന്റെ കാല്ക്കൽ പടിഞ്ഞിരിപ്പൂ ....
ജിജ്ഞാസുവായൊരാളത്യന്തഭക്തിയോ-
ടഞ്ജലി കൂപ്പിവണങ്ങിയോതി:-

„ഉണ്ടൊരു സന്ദേഹമങ്ങയോടല്ലാതെ
ഞങ്ങൾമററാരോടുചോദിക്കേണ്ടു....
സത്യമായുണ്ടായതാണോ അവതാരം
ഭക്തിവൈചിത്ര്യമോ കല്പനയോ?....

നിസ്തുല്യഗൗരവം സദ്ഗുരുപ്രൗഢനാ
ജിജ്ഞാസയിൽ രസം കൂറിനിന്നു
ധ്യാനത്തിൽ നിന്നുമുണർന്നെന്നപോലെയാ-
ജ്ഞാനയോഗീശ്വരൻ ചൊന്നിവണ്ണം

"ഉള്ളതാണെല്ലാം, മുടിച്ചുടങ്ങീടുന്നി-
ദുള്ളിൽ" ചിരിച്ചു തുടർന്നു വീണ്ടും:-

കാതോർത്തു നില്ക്കുവിനീമുറിക്കുള്ളിൽ നി-
ന്നേതൊരു ശബ്ദം ശ്രവിക്കുമപ്പോൾ

ക്രൂസാതെ വാതിൽ തുറക്കുവിൻ ധൈര്യമായ്
ആശിച്ചകാര്യം നടക്കുമപ്പോൾ"

വാതിൽതുറന്നു കടന്നാമഹായോഗി
വാതിലടഞ്ഞു നിശബ്ദമായി....
മാത്രകളീറൻ ചിറകുമായ്നീങ്ങിയും-
ത്തേക്കമോടപ്പോൾ ധ്വനിമുഴങ്ങി! ...
പെട്ടെന്നു വാതിൽ തുറന്നതും, കണ്ടവർ
ഞെട്ടിപ്പതിച്ചതുമൊത്തിരുന്നു
പെട്ടെന്നു തൃക്കൈയാൽ തൊട്ടുഴി, ഞ്ഞോമന
പ്പുത്രരെ മൂർച്ഛയിൽ നിന്നുണർത്തി....
സോദ്വേഗമപ്പൊഴും കൺമിഴിച്ചങ്ങിങ്ങു
നോക്കുന്നു പാവങ്ങൾ ഭീതിയോടെ....

കണ്ടതോ സത്യ,മിക്കാണ്മതോ സത്യമെ-
ന്നിണ്ടലോടങ്ങിങ്ങു നോക്കിടുമ്പോൾ,
കണ്ടുഹാ! കാരുണ്യപൂരം ചൊരിഞ്ഞു കൊ-
ണ്ടന്തികത്താചാര്യപാദർ നില്പൂ
ഉഗ്രനാം നൃസിംഹം സടച്ചുടാ ഭീഷണം
സർവസംഹാര കരാളദംഷ്ട്രം
കത്തിജ്വലിക്കുന്ന തീക്കനൽ കണ്ണുകൾ
രക്തമിററീടും നഖാങ്കുശങ്ങൾ
വിദ്രുമ കേയൂര ഹാരഭാരം
ശംഖചക്രാബ്ജ ഗദായുതം ഭീകരം
ഹന്ത! മറഞ്ഞു നൃസിംഹരൂപം....
ഞെട്ടിവിറച്ചു വിളർത്തുനില്കും പ്രിയ
ശിഷ്യരെ ദേവൻ തഴുകി നിന്നു
സംശയഗ്രസ്തരായപ്പൊഴും കൺമിഴി-
ച്ചത്ഭുതസ്തബ്ധരായ് നിന്ന ഭക്തർ
കണ്ടതോ സത്യമിക്കാണ്മതോ സത്യമെ-
ന്നമ്പരപ്പോടവർ നോക്കിനില്ക്കേ,
ഉള്ളിലുണ്ടെല്ലാമെന്നോതിയതോരാതെ
ഉള്ളം കലങ്ങിയ ശിഷ്യരോടായ്
നർമ്മാഭിരാമം ചിരിച്ചു മൊഴിഞ്ഞിതാ
ശർമ്മദൻ സർവാർത്ഥദനാ ലോലൻ:-

"സംശയം ശേഷിപ്പുണ്ടെങ്കി–," "ലില്ലില്ല
സംശയ ലേശ" മെന്നോതി ശിഷ്യർ ...
സാഷ്ടാംഗമക്കാൽക്കൽ വീണു വണങ്ങുന്ന
പ്രേഷ്ഠരാം ശിഷ്യരോടോതി വീണ്ടും

"പുണ്യം പിറന്നവർ നിങ്ങ, ളപ്രാഹ്ളാദ–
മന്നന്നക്കാളെത്ര ഭാഗ്യവാന്മാർ!
എത്ര കൊടും തപം ചെയ്തു സനന്ദന–
നക്ക്യപാമൂർത്തിതൻമുന്നിലെത്താൻ....
ഇത്ര ക്ലേശമനായാസമായമിതിൻ മുൻപ്
ദർശിച്ചതില്ല നൃസിംഹ രൂപം
പക്ഷെ, മനഃശക്തി വേണം മനുഷ്യന്റെ–
യിദൃക്കൊന്നേ വിമുക്തി മന്ത്രം!"

അക്ക്യപാമൂർത്തിതൻ വാക്കു കേട്ടത്ഭുത–
സ്തബ്ധരായ് നിന്നുപോയ് ശിഷ്യവൃന്ദം,
വെൺമതിക്കപ്പോളിരട്ടിച്ചു പാലൊളി
വെണ്ണിനിലാവിൽ കുളിർത്തു ഭൂമി ...
"വിദ്യാധിരാജന്റെ ലീലകൾ"– ലക്കിളി
വിസ്മയനീയ.–" മെന്നാർത്തു പാടി....



## 54 ശ്രീ വിദ്യാധിരാജ പ്രണാമാഞ്ജലി

**കലാരത്നം**
**അമ്പലപ്പുഴ ഗണപതിശർമ്മ**

ധ്യായേദത്ഭുത വൈഭവം കുഹക മർ-
ത്ത്യാകാരമസ്മത് കൃതൈഃ
സത്പുണ്യൈരവതീർണ്ണമത്ര, മഹിത-
ബ്രഹ്മർഷി മുഖ്യം മഹഃ
കാരുണ്യൈക നികേതനം, കലിമല-
പ്രധ്വംസകം, ശംസകം
നൄണാം ധർമ്മപഥാൻ പരം സുതപസാം
വിദ്യാധിരാജം ഗുരും 1

അത്ഭുതജനകങ്ങളായ വൈഭവങ്ങൾ നിറഞ്ഞവനും കപടമാനുഷഭാവം കൈക്കൊണ്ടവനും, നാം ചിരകാലമായി ചെയ്തുപോന്ന സത്പുണ്യകർമ്മങ്ങളുടെ പരിണതഫലമായി ഇവിടെ അവതാരം കൈക്കൊണ്ട മഹനീയവും ബ്രഹ്മർഷിമുഖ്യവുമായ തേജഃസ്ഫുലിംഗവും കാരുണ്യത്തിന്റെ മുഖ്യ ഇരിപ്പിടവും കലികാല ജന്യങ്ങളായ മാലിന്യങ്ങളെ അകററുന്നവനും ജനങ്ങൾക്ക് ജീവിത ധർമ്മങ്ങളെ ഉപദേശിച്ച് അവരെ നേർവഴിക്കു നയിക്കുന്നവനും, സുതപസ്ഥാനവുമായ വിദ്യാധിരാജ തൃപ്പാദങ്ങളാകുന്ന പരമഗുരുവിനെ ധ്യാനിച്ചുകൊണ്ടാലും

ശാന്തം പത്മാസനസ്ഥം പരമപുരുഷ സ-
ല്ലക്ഷണൈർല്ലക്ഷ്യമാണം
ശുഭ്രം വാസോവസാനം വികസിതനയന-
ജ്യോതിർദ്യോതമാനം
ലോകശ്രേയോ വിധാനാദൃത സുദൃഢതപോ-
നിഷ്ഠയാത്താപ്യമാനം
ധ്യായേദ് വിദ്യാധിരാജം ധവളിത വിചലത്-
ശ്മശ്രുജാലോജ്ജ്വലാഭം 2

പത്മാസനത്തിൽ സ്ഥിതിചെയ്യുന്നവനും, പരമശാന്തനും ഉത്തമപുരുഷലക്ഷണങ്ങൾ തികഞ്ഞവനും, ശുഭ്രമായ വസ്ത്രം ധരിച്ചവനും വികസിച്ച നയനങ്ങളിൽ ജ്വലിക്കുന്ന ജ്യോതിസ്സിനാൽ ജ്വലിക്കുന്നവനും, ലോകത്തിലെങ്ങും ശ്രേയസ്സുണ്ടാകുന്നതിനുവേണ്ടി കൈക്കൊണ്ട സുദൃഢമായ തപോനിഷ്ഠയിൽ മുഴുകിയവനും, വെണ്മയാർന്ന ശ്മശ്രുജാലത്താൽ ഉജ്ജ്വലപ്രഭനും ആയ വിദ്യാധിരാജ സ്വാമി തൃപ്പാദങ്ങളെ ധ്യാനിച്ചാലും

ചിന്മുദ്രാഢ്യത്‌ സ്വഹസ്താംബുജവിരചിത മഹാ-
ദ്വൈതവേദാന്തതത്വ-
വ്യാഖ്യാതാരം സ്വഹസ്തസ്ഥിതനിരുപമസം-
സിദ്ധിഭിഃ കീർത്ത്യമാനം
ബ്രഹ്മാത്മൈക്യാവബോധോദിത പരമസുഖാ-
സ്വാദരോമാഞ്ചിതാംഗം
ധ്യായന്താമന്തരംഗേ മഹിതപരമഭ-
ട്ടാരകം ദേശികേന്ദ്രം 3

അല്ലയോ സജ്ജനങ്ങളേ, ഉയർത്തിപ്പിടിച്ചകൈയ്യിലെ വിരലുകളിൽ ചിന്മുദ്ര പിടിച്ച്‌ ഗഹനങ്ങളായ അദ്വൈത വേദാന്ത രഹസ്യത്തെ അനായാസേന സാധാരണക്കാരെ വ്യാഖ്യാനിച്ചുഗ്രഹിപ്പിക്കുന്നവനും കൈകളിൽ അടക്കിവച്ചിട്ടുള്ള നിസ്തുല്യങ്ങളായ സിദ്ധികൾ [illegible] ജനങ്ങളാൽ കീർത്തിക്കപ്പെടുന്നവനും "അഹംബ്രഹ്മാസ്മി" എന്നുള്ള ബ്രഹ്മാത്മൈക്യബോധ പ്രത്യയത്താൽ സംജാതമായ പരമാനന്ദംകൊണ്ട്‌ രോമാഞ്ചം പൂണ്ടവനും "പരമഭട്ടാരകൻ" എന്ന പ്രസിദ്ധിപെററവനും, മഹാനും ആയ ദേശികേന്ദ്രനെ ധ്യാനിച്ചുകൊണ്ടാലും.

വിജ്ഞാനാമൃത പൂർണ്ണമന്ദമധുര-
സ്മേരൈഃ പ്രദത്താഭയം
ദീർഘാപാംഗവിലോകനൈരഖിലലോ-
കാനന്ദസന്ദായകം
ഹേ! ലോകാഃ സ്മരത പ്രസന്നസുഭഗം
വിദ്യാധിരാജപ്രഭോഃ
ഭാസ്വത്‌ശ്മശ്രുജടാവിഭൂഷിതശര-
ച്ചന്ദ്രപ്രഭം ശ്രീമുഖം 4

അല്ലയോ ജനങ്ങളേ, ശ്രീവിദ്യാധിരാജപ്രഭുവിന്റെ വിജ്ഞാനമാകുന്ന അമൃതം തുളുമ്പുന്ന തൂമന്ദഹാസത്താൽ ആശ്രയിക്കുന്നവർക്ക അഭയം അരുളുന്നതും ദീർഘങ്ങളായ കടാക്ഷാഞ്ചലങ്ങളാൽ ജനങ്ങൾക്കെല്ലാം ആനന്ദം നൽകുന്നതും പ്രസന്നതകൊണ്ട്‌ ശോഭിക്കുന്നതും, ശ്മശ്രുക്കൾ, ജട എന്നിവകൊണ്ട ശരച്ചന്ദ്രനെപ്പോലെ ആരെയും ആകർഷിക്കുന്നതും, ഐശ്വര്യം പൂണ്ടതും ആയ ശ്രീവിദ്യാധിരാജന്റെ മുഖത്തെ എപ്പോഴും സ്മരിച്ചാലും.

വൃത്ത്യാദേയാവധൂതോ, ലളിതതരകലാ-
കോവിദോ ലോകവൃത്ത്യാ
യോഗേനാതീന്ദ്രിയജ്ഞോ, സുരഗുരുതുല്യോ ദേ-
ശേഷു,ധർമ്മേഷുനിഷ്ഠഃ

സർവ്വജ്ഞോ ദിവ്യദൃഷ്ട്യാ ജനിമരണഭയാ-
ദ്വിഗ്നചിത്തേഷു സാക്ഷാത്-
കൃഷ്ണദ്വൈപായനോഽസ്തത് പരമ ഗുരുരസൗ
തം വിനാ കം സ്മരാമഃ? 5

ആരാണോ അലൗകിക വൃത്തികൊണ്ട് അവധൂതനും, ലൗകിക വൃത്തികളിൽ ലയിച്ച്, ലളിത കലകളിൽ നിപുണനും യോഗാനുഷ്ഠാനങ്ങൾ കൊണ്ട് അതീന്ദ്രിയ ജ്ഞാനസമ്പന്നനും, ഉപദേശങ്ങൾ പകർന്നു കൊടുക്കുന്നതിൽ സുരഗുരുവാം ബൃഹസ്പതിയും, ധർമ്മകൃത്യങ്ങളിൽ നിപുണനും, ദിവ്യദൃഷ്ടി കൊണ്ട് ത്രികാലങ്ങളിലെ ഗതിവിഗതികളറിയുന്നവനും, ജനനമരണ ഭയത്തിൽപ്പെട്ട് വിഷമിക്കുന്നവർക്കു വേണ്ട ആശ്വാസം നൽകുന്നതിൽ സാക്ഷാൽ വ്യാസമഹർഷിയും ആയി പരിലസിക്കുന്നത് പരമഗുരുവായ ആ ചട്ടമ്പിസ്വാമി തിരുവടികളെയല്ലാതെ മററാരെയാണ് നാം സ്മരിക്കേണ്ടത്? മേല്പറഞ്ഞ സിദ്ധിവിശേഷങ്ങളാൽ അനുഗൃഹീതനായ മഹാപുരുഷൻ വേറെ ആരുണ്ട്? അതുകൊണ്ട് സുകൃതികളേ, സർവ്വജ്ഞനായ ആ അവതാരപുരുഷനെ ഉള്ളിൽ ഉറപ്പിച്ചുകൊണ്ടാൽ, ഒരിക്കലും ക്ലേശിക്കാൻ ഇടവരുന്നതല്ല.

ബ്രഹ്മജ്ഞാനനിധിഃ സുശോഭന മതിഃ
തേജോമയാത്മാകൃതിഃ
കാരുണ്യാംബുനിധിഃ സമസ്ത ജഗതാം
ക്ഷേമം കരോന്നിദ്രധീഃ
ധർമ്മാവിഷ്ടരതിഃ നിധിസ്തപസാ-
മേതാദൃശൗ ഭൗമസാ-
സിദ്ധീനാം ശുഭശേവധിർ മമഗുരുഃ
സർവാദ്ഭുതാനാം നിധിഃ 6

ബ്രഹ്മജ്ഞാനത്തിനുള്ള ഇരിപ്പിടവും ശോഭനമായ ബുദ്ധിവികാസത്തോടു കൂടിയവനും, തേജോമയമായ ആത്മസ്വരൂപത്തോടുകൂടിയവനും, കാരുണ്യത്തിന്റെ ആകരവും, ലോകത്തിനാകെ ക്ഷേമം ചെയ്യാൻ തല്പരനും, ധർമ്മത്തിൽ ഉറച്ച നിഷ്ഠയുള്ളവനും, തപസ്സുകളുടെ ഉത്ഭവസ്ഥാനവും, എല്ലാ അത്ഭുത കർമ്മങ്ങളുടെയും അധിഷ്ഠാനവും ആയിട്ടുള്ള എന്റെ ഗുരു അലൗകികങ്ങളായ സിദ്ധികളുടെ ശുഭകരമായ ഏകനിലയനമാകുന്നു.

ധ്യായാമോ നിത്യമന്തർഹൃദി മഹിത ചിദാ-
നന്ദചൈതന്യസാരം
ധ്യേയേഷ്വത്യുത്തമം യത് ചിരകൃതതപസാ-
വാപ്ത തേജഃ പ്രസാരം

മായാതീതഃ സ്വമായാരചിതജനമനോ-
വിഭ്രമം മുക്തബന്ധം
ശുദ്ധം വിദ്യാധിരാജാത്മകമനുപമിതം
ശാങ്കരം ദിവ്യധാമഃ 7

വിശിഷ്ടമായ സച്ചിദാനന്ദ ചൈതന്യത്തിൻെറ സത്തായും ധ്യാനിക്കപ്പെടേണ്ടതിന് വെച്ച് അത്യന്തം ശ്രേഷ്ഠമായും അനേകകാലമായി അനുഷ്ഠിച്ചുപോരുന്ന തപശ്ചര്യകൾ കൊണ്ട് കൈവന്ന സമ്പൂർണ്ണമായ തേജസ്സിൻെറ പ്രവാഹമായും മായാതീതമാണെങ്കിലും മററുള്ളവരെ സ്വമായയാൽ വിഭ്രമിപ്പിക്കുന്നതായും, സകലലോക ബന്ധങ്ങളിൽനിന്നും വിമുക്തമായു , പരിശുദ്ധവും, ഉപമയില്ലാത്തതുമായ വിദ്യാധിരാജ സ്വരൂപത്തോട് കൂടിയതായും വർത്തിക്കുന്ന യാതൊരു ശങ്കരാംശ സംഭൂതമായ ദിവ്യതേജോവിശേഷമുണ്ടോ അതിനെ എന്നും ഹൃദയാന്തർ ഭാഗത്തിൽ ധ്യാനിച്ചാലും.



## 55 തട്ടപ്പള്ളിൽ ശിവരാമൻനായർ

## ശ്രീവിദ്യാധിരാജ ഗുരുദേവാഷ്ടകം

സത്യം സനാതനമചിന്ത്യമനന്തമേവം
തത്വം ശിവാത്മക ശിവപ്രദമീശവന്ദ്യം
നിത്യം നിരാമയമനേകഗുണസ്വരൂപം
വിദ്യാധിരാജചരണം സതതം സ്മരാമി 1

വിജ്ഞാനവിസ്ഫുരിതവിശ്വമയപ്രദീപം
വിദ്യാവിനോദവിലസൽ സകലേശരൂപം
അജ്ഞാനനാശനമഭീഷ്ടദമൃഷ്യരൂപം
വിദ്യാധിരാജചരണം സതതം സ്മരാമി 2

ആനന്ദപൂർണ്ണമമൃതാത്മകമത്യുദാരം
കാരുണ്യസാഗര ശിവാത്മകദേശികാഢ്യം
വേദാന്തവേദ്യമനവദ്യസുഖപ്രഭാതം
വിദ്യാധിരാജചരണം സതതം സ്മരാമി 3

ഭക്തപ്രിയം ഭവഭയാപഹമാർത്തിഹാരം
മുക്തിപ്രദം മുനിവരാർച്ചിതപാദപീഠം
ശക്തിസ്വരൂപമഖിലാണ്ഡജഗന്നിവാസം
വിദ്യാധിരാജചരണം സതതം സ്മരാമി 4

ലക്ഷ്യസ്വരൂപമണിമാദിനിഷേവ്യമാണം
സച്ചിൽസുഖാത്മകസുധാമയചാരുഗാത്രം
തത്വാർത്ഥ ബോധകമചിന്ത്യമനന്തമാദ്യം
വിദ്യാധിരാജചരണം സതതം സ്മരാമി 5

പാദാരവിന്ദഭജിതാഖിലപാപദോഷം
നാദാന്തരൂപമഖിലാഗമവേദ്യമീശം
മാനാഭിമാനമദമോഹഭവാർത്തിചോരം
വിദ്യാധിരാജചരണം സതതം സ്മരാമി 6

പത്മാസനസ്ഥമയുതാർക്കവിരാജമാനം
ഭസ്മാദിഭൂഷണസുശോഭിതചാരുഗാത്രം
തത്വാത്മകം സകലരൂപിണമാദിദേവം
വിദ്യാധിരാജചരണം സതതം സ്മരാമി 7

ഭക്ത്യാനുചിന്ത്യഭവനാശനശക്തിധാരം
ഭക്തേഷ്ടതൽപ്രസരസിദ്ധിവിനിർഗ്ഗളന്തം
നിത്യാത്മഭാസനിലയം നിഖിലാർത്ഥദാനം
വിദ്യാധിരാജചരണം സതതം സ്മരാമി 8



## 56 സ്വാമിജ്ഞാനാനന്ദസരസ്വതി, ഋഷീകേശം

## ശ്രീഭട്ടാരക സുപ്രഭാതം

ശ്രീശാരദാഭഗവതീകരുണാകടാക്ഷാ-
വേശാദവാപ്തമതിവൈഭവ ദിവ്യമൂർത്തേ
ആശാചതുഷ്ടയവിസാരിത കീർത്തിരാശേ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 1

ദിവ്യപ്രഭാവലയിതാനന, മാനവാനാം
ഭവ്യപ്രദായക, ഭവ മദനാശകാരിൻ
സ്തുത്യപ്രകൃഷ്ടമഹിമാകരമാന്യകീർത്തേ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 2

അദ്വൈതബോധകസമസ്തജനാഭിനന്ദ്യ
സദ്വൈഭവാമിതമഹോ വിഭവാംബുരാശേ
ഹൃദ്വൈരനാശനഗുണാം നിജവാഗ്വിലാസൈർ-
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 3

വേദാന്ത സാരമയ ദിവ്യ വചോവിശേഷൈർ-
ഖേദാന്ത കൃദ്വര സദാഭവരോഗഭാജാം
മോദാവഹാത്മകൃതി തോഷിത മർത്ത്യരാശേ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 4

വേദ ഗമാദിനിജചൈത്യകമിത്യുദീർണ്ണം
മോദവിചിന്ത്യസുചിരംവസതാംദ്വിജാനാം
ദർപ്പാവശാതനസമുത്സുക വീരതാശേ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 5

വൈധേയസഞ്ചയവിദൂരക സർവ്വശാസ്ത്ര
ബോധാംബുധേ ബുധജനൈരഭിനന്ദ്യകീർത്തേ
മേധാവിസഞ്ചയപുരോഗമ പുണ്യമൂർത്തേ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 6

പ്രാച്യാമന്തുന്ദരഗണൈഃ കിരണൈസ്തമിസ്രം
നിർമ്മാർജ്യപൂർവ്വഹരിതം സമലം കരോതി
കർമ്മാദിലീനമനസോ മനുജാശ്ചരന്തി
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 7

താരാഗണസ്തരണിമണ്ഡല ദർശനേന
പാപാവലീ വിമഹിതർഷി വിലോകനേന
അന്തർദ്ധയേധിയതി യാതി ചവാത രോദതോ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 8

പ്രാചീലലാട തിലകോപമ മത്രശുക്ര
നക്ഷത്രമക്ഷര രുജാ നിതരാം വിഭാതി
ആലോകയേദമതിശോഭനമന്തരീക്ഷം
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 9

ആരക്ത വേഷ്ടന വിശേഷയുതാനി ശീർഷാ-
ണ്യുദ്ധൃത്യ കുക്കുട ഗണാഃ ക്ഷണദാന്ത്യയാമം
ഉദ്ഘോഷയന്തി നിജ കൂജന താരനാദൈഃ
ഭട്ടാരകാഹ്വയ ഗുരോ തവ സുപ്രഭാതം 10



## 57 പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്
## ശ്രീ ഭട്ടാരപദാനുസ്മരണൈക വിംശതി

നീയാരാണെന്നുമട്ടിലുള്ളവനതാ-
    രെന്നെട്ടിലുള്ളാനമെ-
ന്നായാത്മാവിൽ വിചിന്ത ചെയ്യോട്ടവിലൊ-
    ന്നാരണ്ടുമെന്നായ് ധ്രുവം
മായം വിട്ടനുഭൂതമാക്കിട്ടവൊര-
    സമ്പ്രദായത്തിനാ-
ദ്യാചാര്യൻ മമ ഹൃത്തിൽ മിന്നുകനിശം
    ഭട്ടാരക ശ്രീ ഗുരു I

'തത്ത്വമസി' മഹാവാക്യത്തിലെ മൂന്നുപദ (തത് + ത്വം + അസി) ങ്ങളുടെ ശോധന ചെയ്ത് പരമാത്മാവും ജീവാത്മാവും ഒന്നെന്ന അദ്വൈത വേദാന്തതത്വം ഉപദേശിക്കുന്ന. തീർത്ഥപാദസമ്പ്രദായത്തിന്റെ ഗുരുകുല കൂടസ്ഥനാണ് (പ്രഥമാചാര്യൻ) ശ്രീ ചട്ടമ്പിസ്വാമികൾ

ജീവൻ ജീവികുലത്തിനൊക്കെയൊരുപോൽ
പൊന്നാണതാരോരുമേ
ഭാവിച്ചീടൊല വേർപെടുത്തുവതിനാ-
യാത്മാവു സംരക്ഷകൻ
ഏവം കേവലമാമെറുമ്പുകളെയും
തൽസോദരന്മാരതായ്
ഭാവിച്ചങ്ങു കഥിച്ച വിശ്വകനിവിൻ-
കേദാരമെൻ ദേശികൻ! 5

'മൂലേൽ കണ്ണുമടച്ചു സന്ധ്യയിലിരു-
ന്നീടുമ്പൊഴേ കാണുവാൻ
ചേലിൽ കിട്ടുകയുള്ളുവെങ്കിലതുമ-
ട്ടുള്ളോരു ദൈവത്തിനെ
ആലംബിക്കരുതൊട്ടു,മെത്തുപൊഴുതും
കാണാൻ കഴിഞ്ഞീടുമെ-
ന്നാലേ വേണ്ടു നമുക്കു,പൂജ്യപദര-
സ്സത്യാർത്ഥദൃക്കോതിനാൽ 6

"സർവ്വം ഖല്വിതംബ്രഹ്മ' എന്ന ഉപനിഷദ് വാക്യപ്രകാരം എവിടെയും എപ്പോഴും ബ്രഹ്മത്തെ ദർശിക്കയാണ്, ഹഠയോഗം, രാജയോഗം, ലയയോഗം മുതലായ യോഗമാർഗ്ഗങ്ങളെ അപേക്ഷിച്ച് എളുപ്പവും മെച്ചവുമെന്നാണ് സ്വാമികളുടെ മതം എന്ന് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

പററും ദൃഷ്ടാന്ത യുക്ത്യാദികൾ ബഹുവിധ ശാ-
സ്ത്രാവബോധ പ്രകർഷം
മുററും നാനാകലാ സഞ്ചയ നിപുണത സ-
ച്ഛാസ്ത്ര നിർമ്മാണ ദാക്ഷ്യം
തെററാതേ ശിഷ്യപാകം പരിചിനൊടു പരീ-
ക്ഷിച്ചറിഞ്ഞീടുവാൻ വാ-
ച്ചുറേറാരക്കെല്പിവയ്ക്കൊക്കെയുമൊരു ഖനിയായ്
മേവിയാ സൂരിവര്യൻ 7

ശാസ്ത്രജ്ഞാനം, ഉചിതയുക്തി, ദൃഷ്ടാന്തം എന്നീമാർഗ്ഗങ്ങളിൽക്കൂടി പരമാത്മബോധം മുമുക്ഷുക്കളിൽ ഉറപ്പിക്കുന്നതിനുള്ള തിരുവടികളുടെ നിപുണതയും, തന്റെ ശിഷ്യത്വം ആഗ്രഹിച്ചുവരുന്നവരുടെ ജിജ്ഞാസാതീവ്രതയുടെ ഏററക്കുറവുകൾ ശരിയായി

മനസ്സിലാക്കി അതിന്റെ പാകത്തിൽ യോഗഭക്ത്യാദിപദ്ധതികൾ ഉപദേശിച്ചുകൊടുക്കുന്നതിനുള്ള പ്രാവീണ്യവും ഈ ശ്ലോകത്തിൽ വ്യഞ്ജിപ്പിക്കുന്നു,

ആനന്ദാബ്ധിയിലാഗളം മുഴുകിയാ-
യുഷ്കാലമെല്ലാം സദാ
മാനം വിട്ടൊരു കുട്ടിപോൽ കളിനില-
യ്ക്കായി കഴിച്ചമ്മഹാൻ
ഗാനം താനവുമൊട്ടു നർമ്മമധുരം
സല്ലാപവും കൊണ്ടലം-
ഭാവിച്ചു സകലാനുരഞ്ജക മഹാ-
വിദ്യാധിരാജ പ്രഭു 8

സർപ്പം, കേസരി, കാട്ടുപോത്തു, കടുവാ
മാൻ പക്ഷികീടങ്ങളും
വീർപ്പുള്ളോന്നിവ സർവ്വമിങ്ങു സമദൃ-
ക്കാമോദാ മിത്രങ്ങളാം
തീർപ്പുവാൻ നരനാർന്നിടും പടിയഹിം-
സാകാരവാനായ് ചരി-
ച്ചർദ്ധാഹൻ മുനിയത്ര,പത്തെഴുപതാ-
ണ്ടാണ്ടാൻ സമാരാധ്യനായ് 9

ശ്രീനാരായണ നീലകണ്ഠ പരമഹം-
സാദിപ്രിയരാം ശിഷ്യരാൽ
ജ്ഞാനം യോഗവുമർച്ചനാദികൾ മതാ-
ചാരാദിയും വർണ്ണിതം
നാനാഗ്രന്ഥകൃതി പ്രഭാഷണ സുധാ-
സംഭാഷണാദ്യങ്ങളാൽ കൊ-
ണ്ടീ നാട്ടാർക്കുണർവേകിയങ്ങു പരമാ-
ചാര്യൻ ലസിച്ചു ചിരം 10

ശിഷ്യപ്രധാനന്മാരായ ശ്രീനാരായണ ഗുരുവിനെക്കൊണ്ട് ക്ഷേത്രപ്രതിഷ്ഠയും, പൂജാദികളും നടത്തിക്കുകയും നീലകണ്ഠതീർത്ഥപാദരെക്കൊണ്ട് ദേവാർച്ചാപദ്ധതി, ആചാരപദ്ധതി, യോഗാമൃതതരംഗിണി മുതലായ ഗ്രന്ഥങ്ങളാൽ മതാചാരങ്ങൾ ഉറപ്പിക്കുകയും തീർത്ഥപാദ പരമഹംസസ്വാമികളെക്കൊണ്ട് പ്രഭാഷണപരമ്പരകൾ നടത്തി ജനങ്ങളിൽ ആത്മബോധം വളർത്തുകയും ചെയ്യുന്ന പ്രക്രിയകളാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്.

'പൊന്നുണ്ണീ'തി മടിയിൽ താതനെ മഹാ-
വാത്സല്യപൂരത്താലോ-
ലെന്നും തന്നെ വിളിച്ചു പോന്നിതു ഭവാൻ
ഞാൻ കൂട്ടുകാരൊത്തിഹ
മുന്നിൽ കൊട്ടിനടക്കെയെന്നെ മടിയിൽ
കേററീട്ടിത്ര മട്ടുകൊ-
ട്ടെന്നായ് കാട്ടിയതിന്നലത്തെ വിധമാ-
യോർക്കുന്നു ഞാനിപ്പൊഴും 11

'നാലാം കൂട്ടമിടന്നു നാലുപദമ-
ങ്ങൊട്ടുടണം, പക്ഷെയൊ
ന്നാളിക്കത്തിടുമെന്നു വന്നിടുകില-
ത്യുഗ്രായിതെന്നായ് പുരാ
കാളുംമോദമൊടെൻപിതാവിനൊടു ചൊ-
ന്നൊന്നുള്ള തങ്ങേ ശ്രുതി-
ക്കേളിക്കൈകളരപ്പു സർവ്വജനതാ-
നുഗ്രാഹകം ധീയെയും 12

*ഋഗ്വേദമന്ത്രപ്രകാരം വാക്ക് അഗ്നിപോലെ പൊട്ടുന്നു പടർന്നു കയറുന്നതാണെന്ന തത്വം കാണിക്കുന്നു.

കുഞ്ഞുങ്ങൾക്കു നടക്കു നല്ലൊരു വെറും
കുഞ്ഞായ് മഹാപ്രൗഢിതൻ-
പുഞ്ജത്തിൽ പുലരുന്ന വജ്രമണിയായ്
വൃദ്ധാളിമദ്ധ്യം ഭവാൻ
രഞ്ജിക്കുന്നൊരു ബോധവൃദ്ധപതിയായ്
വീട്ടമ്മമാരിൻ രസം
വ്യഞ്ജിക്കും കറിവയ്പു പാഠമതുള്ളോ
കാർണ്ണോത്തിയായ് മേവിനാൻ 13

മുസ്ലിം മാമറയോതിടുന്നതൊരുവൻ
കാണാതെ കേട്ടീടുകിൽ
മുസ്ലിം വൈദിക മുഖ്യനാണതുനട-
ത്തിടുന്നിതന്നായവൻ

നിസ്സംഗം നിരൂപിക്ക, മന്ത്രനിപുണൻ-
താൻ സ്വാമി പാദങ്ങളാ-
മസ്ഥിതം വെളിവുറ്റാനിലങ്ങനെ ഭവാ-
നോരാത്തതെന്തുള്ളുവാൻ? 14

നിർമ്മായം സ്വകദേശികേന്ദ്രചരിതം
നിർമ്മിക്കുവാനന്നിട-
ന്നിമ്മട്ടോതിയ സൂരിയോടു യതിരാട്
ശ്രീ നീലകണ്ഠാഭിധൻ
ബ്രഹ്മത്തിൻ ചരിതം രചിച്ചിടുകയോ
നന്നായിതെന്നായുര-
ച്ചമ്മട്ടത്ഭുത ഭാഗധേയചരിതൻ
ബ്രഹ്മിഷ്ഠ ഭട്ടാരകൻ 15

ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളുടെ ജീവചരിത്രമെഴുതാൻ ഉദ്യമിച്ച ഒരു മഹാനോട് ആദിയും അന്തവും ഇല്ലാത്ത അവർണ്ണനീയ ബ്രഹ്മത്തിന്റെ ചരിത്രം എഴുതുന്നതുപോലെ ദുഷ്കരമാണ് അതെന്ന് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ പറഞ്ഞിട്ടുള്ളതിനെ സൂചിപ്പിച്ചിരിക്കുകയാണ് ഈ ശ്ലോകത്തിൽ.

കണ്ടീടുന്നിതു നേരിൽ ഞാൻ ചുമൽ തലോ-
ടീടുന്ന കേശാഞ്ചലം
നീണ്ട കമ്പയുയർന്നു പാൽപ്പുഴ കണ-
ക്കൊള്ളുന്ന നൽതാടിയും
ചുണ്ടിൽ പുഞ്ചിരിയാം നിലാവൊളി, തെളി-
പ്രേമാർദ്രമാകും മിഴി-
ത്തണ്ടാര വിസ്തൃതമായ നെററി ദൃഢമാ-
മാജാനുബാഹുക്കളും 16

കണ്ഠത്തിൽ തുളസീ മണീരചിതമാം
നാഭിസ്പൃശന്മാല്യവും
തണ്ടാർമാതൊളി ദീർഘവൃത്തവദനം
നീണ്ടുച്ഛ്രിതം നാസയും
ചൂണ്ടുന്നിച്ചുവടിൽ വിളങ്ങീടുമൊരൈ-
മ്പൊൻ മോതിരം ശുഭ്രമാം
മുണ്ടൊ,ട്ടൊന്നു വെളുത്തുറച്ചതണമാം
കായം കയിൽ നാദവും 17

സ്നാനം തൊട്ടൊരു ദേഹധർമ്മമതിലൗ-
    ദാസീന്യ, മുച്ചണ്ഡമാ-
മൈനാംശുക്കൾ സഹിച്ചിടായ്ക, വനരാ-
    ജിക്കുള്ളിരുപ്പിൽ രുചി
പാണിസ്ഥം വലുതാം പഴംകുട, നട-
    പ്പിൽ നൽച്ചുരുക്കം പെട്ടം
സ്ഥാനം മാനമിവറ്റിൽ നിസ്പൃഹത സ-
    സ്യാഹാര വൻനിഷ്ഠയും 18

'ആളെക്കൊല്ലിധനം' തൊടായ്ക, തറയിൽ
    നേരേ മലർന്നാക്കിട-
പ്പാളുന്നത്തലയിട്ടുരുട്ടൊട്ടുസമം
    ഗ്രന്ഥം ചലിപ്പിച്ചഥ
ശീലിച്ചീടിന വായനപ്പരിചയം
    ച്ചുമ്മാ കിടന്നീടുമാ-
ക്കാലത്തംബരഭ്രൂവിലംഗുലി നിവർ-
    ത്തോരോന്നെഴുത്തും മുദാ 19

സ്കൂൾപ്പിള്ളേരുടെ ബുക്കെടുത്തു വിലരീ-
    രാത്തുള്ള കാര്യങ്ങൾ താ-
ളാകെച്ചേററു വിനോദമട്ടെഴുതിയി-
    ട്ടേച്ചുങ്ങ ഫോക്കീവിധം
ലോകാതീതങ്ങളു പ്രവേശക വിവരം
    വർണ്ണിച്ചു തീർത്തീടുവാ-
നാകാ സംഗപതിക്കുമെന്നിവനിതാ-
    പീർവാങ്ങിടുന്നു സ്വയം 20



## 58 പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മ

ത്ര്യശ്ര്യാന്തഃസ്ഥിത ബിന്ദുതത്വമവയം
ന്യ ത്രോ വന പ്രക്രിയാ-
വ്യാസം ഗോദിത ഹാർദ പങ്കളഗളൽ-
പീയൂഷ ധാരോക്ഷിതഃ
നാനാശാസ്ത്രകലാവിശേഷ വിലസ-
ദ്വിജ്ഞാന വിഖ്യാതിഭാക്
"ചട്ടമ്പി" ര്യമിതാംവരഃ പരപദം
പ്രാപ പ്രധീർ ഭാഗ്യവാൻ 1

ത്രികോണത്തിന്റെ അന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്ന ബിന്ദുവിന്റെ തത്വം അറിയുന്നവനും, ആ നാദബിന്ദു തത്വം യോഗമാർഗ്ഗത്തിലൂടെ അറിഞ്ഞു് അതിന്റെ ഫലമായി ഹൃദയ പത്മത്തിൽ അമൃതധാരാ പ്രവാഹം മൂലം അത്യാനന്ദിയായിത്തീർന്ന യോഗിയും, വിവിധ ശാസ്ത്രങ്ങളിലും കലകളിലും വിശേഷജ്ഞാനം നേടി സർവ്വകലാവല്ലഭനെന്ന വിഖ്യാതനായി യമികളിൽ (യോഗീശ്വരന്മാരിൽ) ശ്രേഷ്ഠനും, മഹാബുദ്ധിമാനും ഭാഗ്യവാനുമായിരുന്ന ശ്രീ ചട്ടമ്പിസ്വാമികൾ പരമപദം പ്രാപിച്ചു.

കുറിപ്പ് —ശ്രീവിദ്യാ സമ്പ്രദായത്തിൽ ത്രികോണവും തന്മദ്ധ്യത്തിൽ ബിന്ദുവും സങ്കല്പിച്ചുള്ള സാധനകളുണ്ടു്. ബിന്ദു തത്വം പരമാത്മ ജ്ഞാനാനുഭൂതിയിൽ പൂർണ്ണമാകുന്നു. സ്വാമി തിരുവടികൾ ശ്രീചക്രപൂജാതത്വം ഗ്രഹിച്ചിരുന്ന മഹാത്മാവായിരുന്നു.

ശ്രീചക്രത്തിന്റെ ഏററവും ഉള്ളിലായി സർവ്വ രോഗ ഹര ചക്രം സ്ഥിതിചെയ്യുന്നു. അതിന്റെ ഉള്ളിൽ അററം കീഴ്പ്പോട്ടുള്ള ഒരു ത്രികോണമുണ്ടു്. അതിനു് സർവ്വസിദ്ധിപ്രദചക്രം എന്നു പേർ. അതിന്റെയുള്ളിൽ ശ്രീചക്രത്തിന്റെ കേന്ദ്ര ബിന്ദുവായ സർവ്വാനന്ദമയചക്രം ഇവിടമാണു് ലോക മാതാവായ ലളിതാംബികയുടെ സ്ഥാനം.

ശ്രീചക്രം ശ്രീപരമേശ്വരിയിൽ നിന്നുണ്ടാകുന്ന ഇച്ഛാ ജ്ഞാന ക്രിയാശക്തികളുടെയും, പരാ ശബ്ദത്തിന്റെ വിവിധ ഭാവങ്ങളായ പശ്യന്തി, മധ്യമാ, വൈഖരി എന്നീ നാദ ബ്രഹ്മരൂപങ്ങളുടെയും, സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങളുടെയും, ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളുടെയും, സൃഷ്ടി സ്ഥിതി സംഹാര ക്രിയകളുടെയും പ്രതീകമാണു്.

പങ്കളം = പങ്കം ലാതി ഇതി പങ്കല—പങ്കളം പങ്കത്തെ ആദാനം ചെയ്യുന്നതു്—സ്വീകരിച്ചു് വളരുന്നതു് താമര.

കോളംബേ നവനന്ദപക്ഷിതിമിതേ
മേഷംഗതേ ഭാസ്വരേ
വഹ്ന്യക്ഷി പ്രമിതേ ദിനേ ശിശിരഗോർ-
വാരേ വരേണ്യ: സതാം
നാനാ ശാസ്ത്രതതീരുപാധി വശതോ
ഭാവാൻ ഭക്തൈഃ സമ്മിതാൻ
നീത്വാശ്രുത പാരൈക ഗോചരദൃശാം
"ചട്ടമ്പി" വിദ്വാനഗാത് 2

കൊല്ലവർഷം 1099 മേട മാസം 23–ാം തീയതി തിങ്കളാഴ്ച സജ്ജനങ്ങളിൽ മുഖ്യനും വിദ്വാനുമായ ചട്ടമ്പിസ്വാമി തിരുവടികൾ നാനാശാസ്ത്ര സമൂഹങ്ങളെ ധർമ്മ വഴിക്ക് വിചിന്ത ചെയ്തു പ്രഭാഷണം വഴി പ്രചരിപ്പിച്ചിട്ടു് വേദമാർഗ്ഗം ഒന്നുകൊണ്ടു മാത്രം പ്രാപിക്കാവുന്ന—ജ്ഞാനമാർഗ്ഗത്തിൽ കൂടി ചെന്നെത്താവുന്ന പരമാത്മസ്വരൂപത്തെ പ്രാപിച്ചു.

ഭാസ്വര; ഭാസ്സ–ദീപ്തൗ–ധാതുവിനോടു് ഘ്വരച് പ്രത്യയം ചേർത്ത രൂപം

"ഭാസതേ ഇതി ശീലം അസ്യാസ്തീതി ഭാസ്വരാ" (ഇതിനു് തിളങ്ങുക എന്ന ശീലം ഉള്ളതുകൊണ്ടു് ഭാസ്വര ശബ്ദം) എന്ന യോഗാർത്ഥം കൊണ്ടു് ഭാസ്വരൻ ആദിത്യ വാചിയായി.

സോഢ്വാ ക്ലേശതതീഃ സ്വധീവിഭവവത്-
പ്രോത്സാഹമന്യാദൃശം
സ്ഥിരയാംസം പ്രതിപദ്യ വൈധസവധൂ-
വക്ഷോജ കുംഭദ്വയം
സ്വായത്തം പ്രകടയ്യ കീർത്തിമതുലാം
ഹന്താ പരോ ഭാഗ്യവാൻ
സോഽയം ലോകമിമം വിഹായസ മഗം-
സ്താത്യത്തമം തത്പദം 3

വളരെ ക്ലേശങ്ങൾ സഹിച്ചു് തന്റെ ബുദ്ധിശേഷിക്കനുസരിച്ചു് അന്യാദൃശവും സുസ്ഥിരവുമായ പ്രോത്സാഹം നേടിയിട്ടു് സാക്ഷാൽ സരസ്വതീ ദേവിയുടെ വക്ഷോജകുംഭദ്വയത്തെ (സംഗീതത്തെയും സാഹിത്യത്തെയും) സ്വായത്തമാക്കി പ്രകടിപ്പിച്ചു്

നിസ്തുല കീർത്തി സമ്പാദിച്ച ഭാഗ്യവാനായ അദ്ദേഹം ഈ ലോകം വെടിഞ്ഞു് അത്യുന്നതമായ ബ്രഹ്മപദത്തിൽ വിലയിച്ചു

'കുഞ്ഞൻപിള്ള' സുധീർമണിർ ധരണിപൈഃ പൂർ-
വൈരപി പ്രേക്ഷ്യസ-
ദ്വിക്രാന്തി പ്രഥമാന ഖണ്ഡതരദോർ-
ദണ്ഡാത്ത ഗർവൈരപി
നോജയ്യം രിപുഷട്കമാന്തരമഹോ!
ജിത്വാസുഖേ നൈവഹാ!
ശ്രീമത് കേരള മണ്ഡലം പരിജഹൗ
പ്രവ്യാപയൻ സാമ്പ്രതം 4

കയ്യൂക്കും പരാക്രമവും ഉള്ളവരെന്നു പ്രസിദ്ധരായ വീര രാജാക്കന്മാർക്കു പോലും ജയിക്കാൻ പ്രയാസമായ അന്തരംഗഷഡ്വൈരികളെ—കാമക്രോധാദികളെ നിഷ്പ്രയാസം ജയിച്ചിട്ടു് ബുധാവലികളിൽ നായക മണിയായി ശോഭിച്ച ശ്രീചട്ടമ്പിസ്വാമികൾ മുൻകൂട്ടി പ്രവചിച്ച പ്രകാരം ഇതാ കേരള ഭൂമിയെ ഉപേക്ഷിച്ചിരിക്കുന്നു.

സംസാരഃ പരിവർത്തതേ പ്രകൃതിതഃ
പ്രാരബ്ധ മാത്രാവധി-
ർദ്ദേഹോ ഭൗതികപിണ്ഡ സന്തകലയോഃ
കാലോ ഽ വിലംഘ്യഃ സദാ
നിർല്ലേപഃ കില ഭാസതേ ശ്രുതിശിരോ
മാത്രാവഗമ്യഃ പരോ-
ഹ്യാത്മാ നിത്യമതോ ന ശോച്യ ഇതി സു-
വ്യക്തം സമാധീയതേ 5

പ്രകൃതിക്കനുസരിച്ചു് ഈ സംസാരചക്രം തിരിഞ്ഞുകൊണ്ടിരിക്കുന്നു. ശരീരവും ജീവനും തമ്മിലുള്ള ചേർച്ച പ്രാരാബ്ധാവസാനം വരെമാത്രം, കാലം ആർക്കും അതിക്രമിക്കാവുന്നതല്ല ഉപനിഷത്തുക്കളിൽ നിന്നുമാത്രം ബോധിക്കാൻ കഴിയുന്ന പരമാത്മാവു് നിസ്സംഗമാണു്. അതുകൊണ്ടു് ആത്മാവിനെപ്പറ്റി ദുഃഖിക്കേണ്ട കാര്യം ഇല്ല, അങ്ങനെ ശാന്തിപ്രാപിക്കാം,



## 59 കടവൂർ ജി. വേലുനായർ

### ശ്രീവിദ്യാധിരാജൻ

ധ്യാനിപ്പിൻ, കരുണാകടാക്ഷ നിരയാ-
ലാനന്ദ വാഗ്ധാരയാൽ
മൗനംവിട്ടു പദം നമിപ്പവരിലാ-
ത്മാനന്ദ ദാതാവിനെ
താനെന്നുള്ളൊരു ഭാവമെന്നിയഖിലം
താനെന്നറിഞ്ഞൊന്നുപോൽ
നാനാജീവികളേ സഹോദരസമം
സ്നേഹിക്കുമാചാര്യനെ 1

അബ്രാഹ്മണർക്കമരവാണി പഠിച്ചുകൂടെ —
ന്ന, ബ്രാഹ്മണോത്തമർ വിലക്കിലുമേറ്റു ധീരൻ
സുബ്ബാജടാര്യസദനത്തിലണഞ്ഞുമന്ദം
നിർബ്ബാധമായി നിഗമാഗമമഭ്യസിച്ചു 2

വേദാധികാരികൾ ചമച്ച വിലക്കു സർവ്വം
വേദോക്തയുക്തികൾ നിരത്തിയെതിർത്തു
ധീമാൻ വേദാധികാര, മൊരു ചാരുനിരൂപണത്താൽ
സ്ഥാപിച്ചു, ജാതിയുടെ കോട്ടകളും തകർത്തു 3

ചൈതന്യമൊന്നിഹ ചരാചര ജീവികൾക്കെ-
ന്നോതീട്ടഹിംസയുടെ മേന്മ വെളിപ്പെടുത്തി
നേരായ്സമസ്തമതസാരമുരച്ചു ലോകർ-
ക്കാരാധ്യനമ്മുനി നടൻപടി നാൾ നയിച്ചു. 4

സിദ്ധാന്ത വേദാന്തപദങ്ങളെച്ചേർ-
ത്തദ്ധ്യാത്മവിദ്യയ്ക്കൊരു നവ്യമാർഗ്ഗം
വിദ്യാധിരാജൻഗുരു തീർത്ഥപാദാ-
ദ്യദ്ധ്യാത്മവിദ്യാനിരതർക്കു കാട്ടി 5

വിദ്യാധിരാജ ഗുരുദേവ പദാരവിന്ദം
ഹൃത്താരമർന്നു വെളിവെന്നിലിയറ്റിടേണം
വിദ്യാധിരാജ! തവസൂക്തിമയ പ്രദീപം
ഹൃത്താരിലെന്നുമൊളിയാർന്നു വിളങ്ങിടേണം 6

വേഷം വിട്ടയതീന്ദ്രനായ,തളിനാ-
ലഗ്ലീഷ്പ്പതിക്കൊപ്പമായ്
ശാസ്ത്രജ്ഞാഗ്രിമനായ് വിശുദ്ധ മുനിയായ്
രോഗിക്കഹോ! വൈദ്യനായ്
യോഗത്തിൽ രതനായ് സമസ്തകലകൾ-
ക്കേകാവലംബം ഭവാൻ
ഞ്ഞാനന്ദനനായി ലോകപരമാ-
ചാര്യൻ വിളങ്ങി തുലോം.



## 60 കെ. ആർ. സി. പിള്ള

## ശ്രീ വിദ്യാധിരാജൻ

വേദാന്താദ്വൈതശാസ്ത്രം ഗുളികവടിവിലും
വിസ്തരിച്ചും കഥിച്ചും
പേരാളും ബ്രഹ്മസൂത്രം, പിറകെയുപനിഷത്-
ഗീതകൾക്കും ചിതം പോൽ
ഭാഷ്യം തീർത്തുള്ള തത്ത്വപ്രചരണ മതിയാം
ശങ്കരാചാര്യർ, മുന്നം
സജ്ജന്മംകൊണ്ട ഭൂവിൻ പ്രഥ പൃഥുലതരം
കൂട്ടി വിദ്യാധിരാജൻ 1

'കൊല്ലൂർ' ഗ്രാമം പ്രസിദ്ധം തിരുവടി ജനനം
കൊണ്ടു ധന്യത്വമാർന്നു
'നങ്ങാദേവി,'ക്കു 'ശർമ്മാ' തനയ വടിവിലാ-
മംഗളാത്മാ പിറന്നു
കുട്ടിക്കാലം മുതല്ക്കേയതിശയകരമാം
പ്രാഭവം കാട്ടിവന്നു
വിദ്യയ്ക്കെല്ലാമധീശൻ, സകല കലകളും
വേണ്ടപോലുള്ളിലാർന്നു 2

പാരിൻ ചൈതന്യസത്താം പരമപൊരുളിനെ
മൂഢരാം മർത്ത്യ വൃന്ദം
പേയായ്, മാടൻ, പിശാചി പല പല വടിവിൽ
കല്പനാ വൈഭവത്താൽ
ആരാധിച്ചും പ്രശാന്തം മൃഗതതികളെ ഹാ!
യജ്ഞരംഗേ വധിച്ചും
ഹാ! ഹാ! സ്വർഗ്ഗം ലഭിപ്പാൻ പല കഠിനതരം
കർമ്മജാലങ്ങൾ ചെയ്തും 3

കാലം നീക്കുന്ന കാലത്തൊരു സുദിനമതിൽ
യോഗി വിദ്യാധിരാജൻ
ഭാഗ്യത്താൽ വന്നുദിച്ചു, നരഹൃദയമതിൽ
തിങ്ങി വിങ്ങുന്ന ഘോരം
ഭീ ചേർക്കും ക്രൂരിരുട്ടാശ്രുതിയുടെ വെളിവിൽ
ചോക്കിയുൽബ്ബുദ്ധരാക്കാൻ
ശ്രീയാളും കേരളത്തിന്നൊരു നവ ചരിതം
തീർത്തു നല്കീടുവാനും (യുഗ്മകം) 4

ഓരോരോ കാലമോരോ പ്രതിഭ തിരളുമാ-
പ്പൂജ്യരായോർ ജനിച്ചാ-
വോളം ത്യാഗോജ്ജ്വലത്താം ബഹുവിധ മഹദാ-
ദർശമേകും പ്രമോദാൽ
നാനാ കർമ്മങ്ങളാലേ യുലകിനുടെ കൊടും-
ദുഃഖമെല്ലാമകററി-
ശ്രീമദ് വിദ്യാധിരാജൻ ജനിമൃതിയൊഴിയാൻ
ജ്ഞാനബീജം വിതച്ചു 5

ക്ലാസ്സിൽ ചേർന്നില്ല താൻ ദക്ഷിണ ഗുരുവിനു നൽ-
കീടുവാൻ മാർഗ്ഗമില്ലാ-
ഞ്ഞാരും കാണാതൊളിച്ചമ്മതിധനിയനിശം
കേൾക്കുമപ്പാഠമെല്ലാം
നേരേ വേഗം ധരിച്ചു, ഗുരുവരനതറി-
ഞ്ഞീടിനാൻ മെല്ലെ മെല്ലെ
പാരം സംതൃപ്തനായിട്ടനുമതിയുടനേ
നൽകി നേരിൽ പഠിക്കാൻ 6

പേട്ടേലാശാന്റെ കൂടെപ്പഠന ഗതി തുടർ-
ന്നീടിനാൻ സ്വാമി, പിന്നെ-
ക്ലാസ്സിൽ മോണിട്ടറായി പഠന പടുതയാൽ
നേതൃശേഷി പ്രഭാവാൽ
ചാരത്തുള്ളൊരു ദേവാലയ നികടമണ-
ഞ്ഞന്നവൻ ഭക്തിപൂർവ്വം
പൂമാല്യം കെട്ടി നിത്യം തൊഴുതമലവരൻ
ഹാ! നിവേദിച്ചു പോന്നു! 7

കാണാതായ്പ്പിന്നൊരിക്കൽ പരിചൊടു പലരും
നാലുപാടും തിരക്കി-
പ്പോയപ്പോൾ കണ്ടു, കുഞ്ഞൻ പഴകി മതിലിടി-
ഞ്ഞുള്ളതാം ക്ഷേത്രമൊന്നിൽ
ധ്യാനം പൂണ്ടങ്ങിരിപ്പൂ, വെളിയിലുയരുമ-
ന്നാദമൊട്ടും ശ്രവിക്കാ-
താ,ശാന്താ വാർത്ത കേൾക്കെ, പ്പലവുരു ശുഭമോ-
ദേകിയാശംസ തുഷ്ട്യാ! 8

ഏറ്റെഗ്രന്ഥാലയം പുക്കിരവു പകലുകൾ
നീക്കി വിജ്ഞാനദാഹാൽ
നൂറാണ്ടേറെപ്പഴക്കം വരുമനവധി സദ്-
ഗ്രന്ഥമെല്ലാം പഠിച്ചൂ
അന്നേക്കാർക്കും ലഭിക്കാത്തറിവു ബഹുവിധം
സ്വാമിയാർജ്ജിച്ചിതേവം
പിന്നീടെല്ലാം ക്രമത്തിൽ ശ്രവണ മനനമാം
മാർഗ്ഗമായ് ചേർത്തിതുള്ളിൽ. 9

ഭാഗ്യത്താൽ മന്ത്രമൊന്നങ്ങൊരു ഗുരുവരുളാൽ
ലബ്ധമായ്, വർണ്ണലക്ഷം
ചൊല്ലിസ്സാധിച്ചതിൻ സിദ്ധിയുമതി രഭസം
ബാലകൻ ഭക്തിപൂർവ്വം
അദ്വൈതത്തിൽ ജടാപാഠികളുപരി നില-
യ്ക്കുള്ളതാം പാഠമേകി-
ത്തൈയ്ക്കാട്ടയ്യാവിൽ നിന്നും ഹഠമുറ പലതും
നിഷ്ഠയായ് നേടി പിന്നെ. 10

വിജ്ഞന്മാരേറെയുണ്ടാം സഭയിവനാദിനം
ശാസ്ത്രമൊട്ടേറെയെല്ലാം
ചർച്ചയ്ക്കായിട്ടെടുക്കും പല സുമതികളും
ചർച്ചയിൽ പങ്കെടുക്കും
തർക്കിച്ചന്നേ പഠിച്ചു, ഗുരു വിലമരുമ-
ത്തീക്ഷ്ണ ബുദ്ധി പ്രഭാവം
പിൽക്കാലത്തേറിവന്നിഗ്ഗുണമിതര മഹാ-
ന്മാരിലിത്രയ്ക്കു കാണാ. 11

വേദാന്തം മാത്രമല്ലാ, ബഹുവിധ മറിവേ-
കുന്ന സദ്ഗ്രന്ഥമെല്ലാം
വീറോടന്നങ്ങു നോക്കിത്തമിഴിലിയലുമാ-
ജ്ഞാനമേററം വരിച്ചു
ലോകർക്കെന്നും രുചിക്കും സുധയൊഴിവിലൊട്ട -
ക്കാറ് കണക്കുള്ള മുഖ്യാ-
ദ്വൈതശ്രീമത് പ്രബന്ധങ്ങളിലെയറിവതും
സ്വാമിയുൾക്കൊണ്ടു ചിത്രം! 12

ഉണ്ടായന്നീ മഹാത്മാവിനു മുനിവരരായ്
ശിഷ്യരത്നങ്ങൾ മൂന്നാ-
ളൊന്നാമൻ വിദ്യയില്ലാതെഴുമൊരു ജനത-
യ്ക്കേകിയാത്മപ്രബോധം
രണ്ടാമൻ ശാസ്ത്രതത്ത്വപ്രചരണമതിനായ്
ഗ്രന്ഥമേറെച്ചമച്ചാൻ
മൂന്നാമൻ "തീർത്ഥപാദ" ഭിധ യതികുലസത്-
"സംപ്രദായം" വളർത്തി. 13

മങ്ങാതെങ്ങും നടന്നും വിജനഗുഹകളിൽ
പാർത്തു കായും കിഴങ്ങും
കിട്ടുന്നേരത്തശിച്ചും വിഷയവിരസനായ്
രമ്യഭൂഭംഗി കണ്ടും
പാർത്തേ പോന്നു മരുത്വാമലയതിൽ വടിവീ-
ശാദി ദേശത്തുമന്നാ-
ളാത്മാനന്ദാദി യോഗി പ്രഭൃതികളൊരുമി-
ച്ചാത്തമോദം കുറേ നാൾ. 14

നിത്യം ധ്യാനം, ജപം, ചര്യകൾ, ശമദമവും
ശീലനം ചെയ്തു പോന്നു
സമ്യഗ് യോഗം, ഹഠം, മുദ്രകളിവയുമലം
തൻവശത്താക്കി ഭദ്രം
സ്വാദ്ധ്യായം വൻതപസ്സും മനനവുമൊരുപോ-
ലാചരിച്ചാൻ ശരിക്കും
സത്സംഗം നേടി യോഗിപ്രവരരൊടനുഭൂ-
ത്യാത്മകാഭാഷണത്താൽ 15

ആരോടും പറ്റലില്ലാതറിവതെവിടെയും
നിന്നു നേടുന്നതിന്നായ്
ദേശം, ഭാഷാ, മതം തൊട്ടതുകൾ മറികട-
ന്നങ്ങു പോയീ സധൈര്യം
വേദാന്തത്തോടു സിദ്ധാന്തവുമൊരു വടിവിൽ
ചേർത്തു കണ്ണപ്പർ, നക്കീ-
രാദി ശ്രീദ്രാവിഡർഷി പ്രകട ശിവമതം
പാർത്തു തത്സത്ത പൂകി 16

പേരാളുന്നോരു യോഗക്രിയകളനുദിനം
ചെയ്തു പോന്നോരു കാലം
പ്രാണാപാനൻ ക്രമത്തിൽ മെരുകി മെരുകിയ-
ച്ചൊല്ലടികൊത്തു വന്നു
ആറാധാരത്തിലായങ്ങണയുമളവിലോ-
രോരുമട്ടുള്ള സിദ്ധി
പ്രാതഃ കൈങ്കര്യ ഭാവാൽ തനതുവശഗമായ്
നിന്നിതാതങ്കമെന്യേ 17

ചന്ദ്രം പുട്ടിജ്ജലത്തിൻമുകളിലുമതുപോൽ
വാനിലും മേവു,മുണ്ടാ-
ക്കീടും പേമാരി കാറ്റും ഞൊടിയിടയിൽ നില-
പ്പിക്ക, ഗോവിൻെറ പിമ്പേ
കൊല്ലാൻ പാഞ്ഞെത്തിടുന്നാക്കടുവയെയൊരു നോ-
ക്കാൽ തിരിച്ചങ്ങയച്ചീ-
മട്ടിൽ കാട്ടും ചിലപ്പോൾ ചില ചില രസികൻ
സിദ്ധികൾ കൗതുകാർത്ഥം 18

വൈരാഗ്യം പൂണ്ടുഹോ, ലൗകിക സുഖമഖിലം
ദുഃഖമെന്നുള്ളുള്ളിൽ
തോന്നിസ്സന്യാസമാർഗ്ഗം വര,മതിതരം
നോക്കിനില്ക്കുന്ന കാലം
ശ്രീമാൻ "നാരായണാർഭർ" വഴി ഗുരുവരനെ-
ത്തേടിയ 'നാണുവാശാൻ'
ധീമാൻ വിദ്യാധിരാജന്നടിതൊഴുതണിയൂർ-
ക്ഷേത്രസങ്കേതമെത്തി. 19

കണ്ടപ്പോഴേ നിശ്ചയിച്ചു "നിയതമൊരു മഹാ-
യോഗിയാകും യുവാവാ-
ണിന്നീ നില്ക്കുന്ന ഭക്തൻ, ക്രമവഴിതരണം
ചെയ്യുമദ്ധ്യാത്മ ശാസ്ത്രം
വേണ്ടുംപോലഭ്യസിച്ചും, പരമഗുരുവര-
പ്രീതി നേടിക്രമത്തിൽ
ശ്രീ സുബ്രഹ്മണ്യമന്ത്രം ഗുരുമുഖഗളിതം
ചൊല്ലി സൽസിദ്ധി നേടി 20

ബ്രഹ്മജ്ഞാനം നുകർന്നും, സതതമതിതരാ-
മാത്മസംതൃപ്തി പൂണ്ടും
കർമ്മത്തെ യോഗമാക്കിസ്സകല വിഷയവും
തള്ളി വൈരാഗ്യമാർന്നും
തൽസാഷ്ടാംഗപ്രണാമാൽ ബഹുമതിയനിശം
ഭക്തരിൽ ചേർത്തുകൊണ്ടും
ചട്ടമ്പിസ്വാമി സാക്ഷാൽ സകളവടിവിയായ്
നിഷ്കളാത്മാവിളങ്ങി. 21

തർക്കം തീർന്നില്ലിതേനാൾവരെയിവിട,വിടേ-
യ്ക്കൂതിലാം ജ്ഞാനമേരു-
ന്നദ്വൈതത്തിങ്കലാണൊന്നൊരുമത, മധികാ
യോഗമാർഗ്ഗത്തിലെന്നോ
അല്ലാ നാനാകലാവിദ്യയി, ലിതുകളിലെ-
ല്ലാറ്റിലും വച്ചു വിദ്വാൻ
തന്നെന്നോ; വേണ്ട തർക്കം; തിരുവടി! പുകളേ-
റുന്ന വിദ്യാധിരാജൻ! 22

ജന്മംകൊണ്ടാർക്കുമില്ലാരും ദ്വിജത കലരുവോ-
ന്നല്ല, നോക്കേണമല്ലോ
കർമ്മം, ചണ്ഡാലനാകാമതുവഴി ധരണീ-
ദേവനും നിശ്ചയം താൻ
ശൂദ്രൻ കർമ്മത്തിനാലേ ദ്വിജനു സമനതായ്
തീർന്നതായ് വേദമെല്ലാം
ഭദ്രം ഘോഷിപ്പിപ്പിതെന്നും നിരവധി തെളിവാൽ
സ്വാമി കാട്ടിസ്സുധീരം 23

ബ്രഹ്മജ്ഞാനം പെടാതുള്ളൊരുവനിഹ വെറും
ശൂദ്രനാം, ജ്ഞാനമാർന്നാൽ
ചൊല്ലാം സദ്ബ്രാഹ്മണൻ താൻ, ദ്വിജകുലമതിലായ്
ജന്മമാർന്നുള്ള മർത്ത്യൻ
ദുഷ്കൃത്യം ചെയ്തു നിത്യം കഴിയുകിലവനോ
ഹന്ത! ചണ്ഡാലനത്രേ!
സത്കൃത്യത്തിങ്കൽ നിഷ്ഠൻ പറയനൊരു മഹാ-
ബ്രാഹ്മണൻ തന്നെയല്ലോ! 24

ധൈര്യത്തോടന്നു ഹാ! ഹാ! ഗുരുവരനരുളീ
സൽപ്രമാണങ്ങളാലേ
"വേദം ശൂദ്രന്നുമാകാ, മതിനെതിരു പറ-
ഞ്ഞീടുവോൻ പാപിയത്രേ
ജ്ഞാനം മർത്ത്യന്നവശ്യം പവനനു സമവും
ഭക്ഷണം പോലെയും താൻ
പിന്നെന്തേ ഭാരതത്തിൽ സ്ഖലിതമിതുവരാൻ?
നിന്ദ്യമീ വാദമെല്ലാം" 25

വേദം, ശാസ്ത്രം, പുരാണാദികളിവയിലൊരേ-
സത്യമാം ചൊൽവ,തോരോ
രൂപം നാമം കലർന്നിങ്ങനെ ബഹുവിധമായ്
തോന്നിടും വൻപ്രപഞ്ചം
ചൈതന്യാനന്ദ സത്തെന്നറിവി,നുപനിഷത്-
തത്വ"മദ്വൈത ചിന്താ
പദ്ധത്യാ"ഖ്യം നിബന്ധം വഴി,യതിതിലകൻ
യുക്തി ഭദ്രർക്കു കാട്ടി. 26

കാരുണ്യം വാക്കിൽമാത്രം കരളി,ലതു ലവം
    പോലുമില്ലെന്ന ചിത്രം
നേരേ കാണാം നമുക്കീ നരരി,ലവിടെയാം
    ബ്രഹ്മവിത്തിൻമഹത്ത്വം
"വാഴത്തോപ്പിൽപ്പഴത്തിന്നടമയരുമയ-
    ണ്ണാനുമാവാവലും താ-
നാസ്വാദിക്കട്ടെ തിന്നാൻ കുലകളവിടെ നിർ-
    ത്തിച്ചിതന്നാം മഹാത്മാ 27

ശ്രീ നീലഗ്രീവതീർത്ഥാഹ്വയ യതിവരനിൽ-
    നിന്നു ശാസ്ത്രങ്ങളേറെ-
ശ്രീ പന്നിശ്ശേരി കേട്ടെങ്കിലുമവയിലെഴും
    സംശയം തീർത്തുകൊൾവാൻ
ചെന്നു ഗുർവ്വാജ്ഞയാലപ്പരമ ഗുരുവരൻ
    മുന്നി,ലെന്നാലതൊന്നും
ചൊന്നീടാൻ നല്കീയില്ലന്നവസരമിതരം
    കാര്യമോതിക്കഴിഞ്ഞു 28

നൈരാശ്യം പൂണ്ടു പോന്നൂ തവണകളിതുപോൽ
    രണ്ടുകൂടിക്കഴിഞ്ഞു
"വേണം നാലഞ്ചിരട്ടിപ്പലിശ, യരുളമെൻ
    സ്വത്തിനാദായമായീ
മേലിൽ വർദ്ധിച്ചിടാഞ്ഞാൽ മുതലിതു തരുവാ-
    നൊട്ടുമേ പററുകില്ലെ-
ന്നോർക്കേണം" ചൊല്ലിയേവം പരമഗുരുവരൻ
    ശാസ്ത്രമർമ്മം മൊഴിഞ്ഞു 29

ഈ ലോകത്തിങ്കലൊന്നിങ്കലുമഭിരുചിയി-
    ല്ല,ന്യലോകത്തിലും താ-
നാത്മാനന്ദാനുഭൂതിക്കുളിരിൽ മുഴുകിയീ-
    ബാഹ്യലോകം മറന്നും
കാലം നീക്കുന്ന കാലത്തെലിടെ വിധിനിഷേ-
    ധങ്ങളെന്നുള്ള ലക്ഷ്യം
ബാലക്കേളീ വിലാസത്തൊടു ജഗദടനം
    ചെയ്തിതാ സാക്ഷിരൂപൻ! 30

വള്ളിത്തട്ടേറി മുട്ടം തരുനിര തണ്ണൽ വീ-
ശി,ക്കിളിക്കൊഞ്ചൽ തൂകി-
ത്തെററാതെന്നും കുളിർ കാററിളകിയൊഴുകിടും
മഞ്ജു പൂങ്കാവനത്തിൽ
നെല്ലിൻ പാടപ്പരപ്പാമിരുവശവുമതീ-
വാഭയേറുന്ന ദൃശ്യം
ക"ണ്ടിക്കാവൻ സമാധിക്കുതകിയൊരിട"മെ-
ന്നങ്ങു കല്പിച്ചു "രാജൻ" 31

കർമ്മം പൂർത്തീകരിച്ചു തനുവതുകളയാൻ
നേരമായെന്നുറയ്ക്കേ
സ്വല്പം ക്ഷീണിച്ചതാമത്തനു കരമതിനാൽ
മന്ദമായ് താങ്ങി ശിഷ്യൻ
ശ്രീമത്പത്മാസനത്തിൽ പരമസുരുചിയിൽ
മഗ്നനായ് സ്വാമി വാണു
ഹാ! ബ്രഹ്മാത്മൈക്യഭാവാൽ വിമലമലന ചിദാ-
നന്ദസത്തിൽ ലയിച്ചു. 32

ഇക്കാണും ലോകമെല്ലാം വിലയവശഗമാം
പിന്നുദിക്കും ക്രമത്തിൽ
ചിക്കെന്നെല്ലാം വളർന്നുല്ലസദ്ഗുണ നിറമായ്
നാമരൂപങ്ങളാലും
പിന്നെക്കാണാതെയാം,മിങ്ങനെ യുദയ ലയം
തന്നതിൻമട്ടതെന്നായ്
തന്നെത്താൻ കാട്ടി ബോധക്കതിരവലസിതൻ
സ്വാമിയെ കുമ്പിടുന്നേൻ. 33



## ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻെറ പ്രസിദ്ധീകരണങ്ങൾ

(ഒന്നാം ഭാഗം)

1 മനോനാശം അഥവാ ശുദ്ധാദ്വൈതഭാവന 12–00
[ശ്രീ വിദ്യാധിരാജാ ചട്ടമ്പിസ്വാമികൾ]

2 വിജ്ഞാനതരംഗിണി (1–ാം ഭാഗം) 15–00

3 " (2–ാം ഭാഗം) 20–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

4 ഭജഗോവിന്ദം–വ്യാഖ്യാനം 12–00
[ശ്രീ. കെ. ആർ. സി പിള്ള]

5 ലഘുവാസുദേവമനനം ഭാഷ (1–ാം ഭാഗം) 5–00

6 ലഘുവാസുദേവമനനം ഭാഷ (2–ാം ഭാഗം) 6–00
[വിവർത്തനം ശ്രീ കടവൂർ ജി. വേലുനായർ]

7 വേദാന്തമാലിക 8–00

8 ഹഠയോഗപ്രദീപിക 12–00

9 വേദാന്തമണിവിളക്ക് 10–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

10 ഗീതാഞ്ജലി—ശ്രീകൃഷ്ണസ്തോത്രം 10–00
[ശ്രീ. കെ. ആർ. സി. പിള്ള]

11 ശ്രീരാമ ഗീതാഭാഷ 7–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

12 ബ്രഹ്മാഞ്ജലി (2–ാം ഖണ്ഡം) 8–00

13 സൗന്ദര്യലഹരി—വിവർത്തനം 10–00
[ശ്രീ കടവൂർ ജി. വേലുനായർ]

14 ശ്രീ രാജരാജേശ്വരിസ്തോത്രം 6–00
[ശ്രീ. പട്ടത്താനം കെ. ദാമോദരൻപിള്ള]

15 ഭർത്തൃഹരിദർശനം (നീതിവൈരാഗ്യശതകം) 8–00
[വിവർത്തനം ശ്രീ. കടവൂർ ജി. വേലുനായർ]

16 ബ്രഹ്മാഞ്ജലി (ഒന്നും മൂന്നും ഖണ്ഡം) 10–00
[ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ]

17 Sri Chattampi Swamikal 15–00
[The Great-Scholar-Saint of Kerala]

# ശ്രീ വിദ്യാധിരാജ സ്മരണാഞ്ജലി

## സമ്പാദകൻ—കെ. ആർ. സി. പിള്ള

പരമഭട്ടാര വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ഷഷ്ടിപൂർത്തിയാശംസകളും, സ്വാമികളുടെ മഹാസമാധി സംബന്ധിച്ച് അന്നത്തെ കവികൾ എഴുതിയിട്ടുള്ള സമാധി പദ്യങ്ങളും, ഭട്ടാരവിജയം എന്ന കവിതയും, ഇന്നു ജീവിച്ചിരിക്കുന്ന സ്വാമി ഭക്തന്മാരായ മററു ചില കവികൾ എഴുതിയിട്ടുള്ള ഓരോ കവിതയും ഉൾപ്പെടെ സംസ്കൃതത്തിലും മലയാളത്തിലും എഴുതപ്പെട്ടിട്ടുള്ള നൂറു കവിതകളാണ് ഈ സ്മരണാഞ്ജലിയിൽ. തമിഴ് പണ്ഡിതനും കവിയുമായ ശ്രീ. റരി. ലക്ഷ്മണൻപിള്ള എഴുതിയിട്ടുള്ള ഹ്രസ്വമായ ഒരു തമിഴ് കവിതയിൽ സ്വാമികളുടെ മഹത്വം മുഴുവൻ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഈ ഗ്രന്ഥത്തിൽ സമാധിപദ്യങ്ങളിൽ ഒന്നാമത്തെ കവിതയായി ചേർത്തിരിക്കുന്നത് ശ്രീനാരായണഗുരുസ്വാമികൾ ശ്രീചട്ടമ്പിസ്വാമികളുടെ സമാധിവാർത്താ ശ്രവണമാത്രയിൽ എഴുതിയ ശ്ലോകമാണ്. സ്വാമികൾ ആരായിരുന്നുവെന്ന് അറിയാൻ ആ കവിത വായിച്ചാൽ മാത്രം മതിയാകും.

സ്വാമി തിരുവടികളുടെ കവിതാ രചനയ്ക്ക് മാതൃകയായി ഒരു ശ്ലോകം ഈ ഗ്രന്ഥത്തിന്റെ പ്രസാധകക്കുറിപ്പിൽ ചേർത്തിട്ടുള്ളത് ശ്രദ്ധിക്കേണ്ടതാണ്.

"മേലേ മേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ
ബാലേ ബാലേ മനോജ്ഞേ, പരിമളലതനോ
യോഗിമാർ നിത്യമുണ്ണും
പാലേ ലീലേ വസിക്കെൻ മനസി, സ്മൃത സ-
ന്താനവല്ലീ സുചില്ലീ

സ്വാമിതിരുവടികളുടെ മഹത്വം പൂർണ്ണമായി മനസ്സിലാക്കുന്നതിന് ഈ സ്മരണാഞ്ജലി ഉപകരിക്കും.

വില— 20-00

---

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
ഗീതാഞ്ജലി, പെരുമൺ, കൊല്ലം 691601